# കലാകൗമുദി

മാർച്ച് 17, 1991 **809** വില: 3 രൂപ 50 പൈസ

സ്റ്റാഫ് ലേഖകൻ

## അമേരിക്ക ഒന്നാം പ്രതി

# കശാപ്പു ചെയ്യപ്പെട്ട ലോക സമാധാനം

തോക്കുചൂണ്ടിയ അമേരിക്കൻ ഭടന് മുമ്പിൽ ഇറാക്കി തടവുകാരൻ

**പാ**പികളിൽ മഹാപാപിയെ തിരയുന്നത് പാഴ്‌വേലയാണ്. സദ്ദാമാണോ ബുഷ് ആണോ പാപികളിൽ മഹാപാപി എന്ന് വിധിയെഴുതാനുള്ള ചുമതല ചരിത്രത്തിന് വിട്ടുകൊടുക്കുക. സദ്ദാം ഹിറ്റ്‌ലറുടെ പുതിയ അവതാരം. ഹിരണ്യകശിപുവിനെ കൊന്ന നരസിംഹത്തിൻെറ ഇരുപതാം നൂറ്റാണ്ടിലെ പുതിയ പതിപ്പാണ് ജോർജ്ജ് ബുഷ്—അത്തരം വാദങ്ങളെ അനുകൂലിച്ചും എതിർത്തും എത്രയോ വാദമുഖങ്ങൾ നിരത്തിവയ്ക്കാവുന്നതാണ്. ഓരോരുത്തരുടേയും പ്രത്യുല്പന്നമതിത്വത്തെ ആശ്രയിച്ചിരിക്കുന്നു അതൊക്കെ. എങ്കിലും പുള്ളിപ്പുലിയുടെ പുള്ളിമായില്ലെന്ന് പറയുന്നത്, അമേരിക്കൻ ഭരണകൂടത്തെ സംബന്ധിച്ച് ഒരു സത്യമായി അവശേഷിക്കുന്നു. ഇവിടെ അമേരിക്കൻ ഭരണകൂടത്തേയും, അമേരിക്കൻ ജനതയേയും രണ്ടായിത്തന്നെ കാണേണ്ടിയിരിക്കുന്നു. കാലുമാറ്റക്കാരുടെ രാജാവായ ചന്ദ്രശേഖരേയും ഇന്ത്യാക്കാരെയും ഒറ്റത്തട്ടിൽ നിറുത്താൻ കഴിയാത്തതുപോലെ. ബഹുരാഷ്ട്ര കുത്തകകളുടെ വാണിജ്യ—വ്യാപാര താല്പര്യങ്ങളെ പ്രതിനിധാനം ചെയ്യുന്നതാണ് അമേരിക്കൻ ഭരണകൂടം എന്ന് ഒറ്റവാചകത്തിൽ വിശേഷിപ്പിച്ചാൽ, അതിന് യാഥാർത്ഥ്യവുമായി ഏറെ ബന്ധമുണ്ടാകും. അമേരിക്കൻ പ്രസിഡൻറിൻെറ തിരഞ്ഞെടുപ്പ് പ്രക്രിയ ഇതിനൊരു നല്ല ഉദാഹരണമാണ്. റിപ്പബ്ളിക്കൻ ഡെമോക്രാറ്റിക് കക്ഷികളിൽപ്പെട്ടവർ പ്രസിഡൻറ് സ്ഥാനത്തേക്കുള്ള മത്സരത്തിന് സ്വയം സമർപ്പിക്കുന്ന പ്രൈമറി ഇലക്ഷൻ മുതലുള്ള സാമാന്യം സങ്കീർണ്ണമായ പ്രസിഡൻറ് തിരഞ്ഞെടുപ്പിൻെറ ഓരോ ഘട്ടത്തിലും ''ജയിക്കുന്ന കുതിര''യ്ക്ക് പിന്നിൽ അണിനിരക്കുന്ന ശക്തികളുടെ പേരുവിവരം മാത്രം മതിഈ വസ്തുത ബോദ്ധ്യപ്പെടാൻ. അങ്ങനെ വൈറ്റ്ഹൗസിലെത്തുന്ന ആൾ, ഏതു കക്ഷിയിൽപ്പെട്ട വ്യക്തിയായാലും, ലോകം വെല്ലാൻ കെല്പുള്ളവരുടെ ശരിയായ പ്രതിനിധി ആയിരിക്കും. ഭരണകൂടത്തിൽ നിന്നു വേറിട്ടു നിൽക്കുന്ന, ലിബറൽ ചിന്താഗതിയുടെ അതിശക്തമായ ധാര(ലാറ്റിനമേരിക്കയിലെ പല വിപ്ളവങ്ങളും അമേരിക്കയിൽ ജന്മം കൊണ്ടതാണെന്ന വസ്തുത സ്മരിക്കുക) യാണ് അമേരിക്കയുടെ സ്വത്വമായി നിൽക്കുന്നത്. അന്യനാടുകളിൽ നിന്നും കുടിയേറിയവർ കൊണ്ടുവന്ന സ്വാതന്ത്ര്യദാഹത്തിൻെറ പൈതൃകം പേറുന്നതാണ് ആ ചിന്താഗതി. അധികാരത്തിന് ഒരിക്കലും അടിമപ്പെടാത്ത ആ പാരതന്ത്ര്യ നിഷേധഭാവമാണ് അമേരിക്കയുടെ ആത്മാവ്.

അമേരിക്കയുടെ ആഗോളാടിസ്ഥാനത്തിലുള്ള വാണിജ്യ—വ്യവസായ താല്പര്യങ്ങൾ പരിരക്ഷിക്കാൻ യുദ്ധം ഉൾപ്പെടെ എന്തിനും അമേരിക്കൻ പ്രസിഡൻറന്മാർ ബാദ്ധ്യസ്ഥന്മാരാണെന്ന സത്യത്തിലേക്ക് വിരൽ ചൂണ്ടുന്നതാണ് ഗൾഫ് യുദ്ധവും. നിരപരാധിയായ കുവൈറ്റിനെ കീഴടക്കിയശേഷം, സൗദി അറേബ്യയിലേക്ക് തോക്കുചൂണ്ടി നില്ക്കുന്ന സദ്ദാംഹുസൈനെ അമേരിക്ക നേരിട്ടത് കുവൈറ്റിൻെറ സ്വാതന്ത്ര്യം കാപ്പാറ്റാനുള്ള വ്യഗ്രതയാണെന്ന വാദം പരോക്ഷ സത്യം മാത്രമാണ്. ഇറാക്കിൻെറ ആക്രമണം കണ്ടിട്ടില്ലെന്ന് അമേരിക്കയ്ക്ക് നടിക്കാമായിരുന്നില്ല. സൗദി അറേബ്യകൂടി സദ്ദാമിൻെറ അധീനതയിലാകുകയെന്നുവച്ചാൽ, എണ്ണസമ്പത്തു മാത്രമല്ല അമേരിക്കയ്ക്ക് നഷ്ടപ്പെടുക. അറബി ഹൃദയത്തിൽ കൊണ്ടുവച്ചിരിക്കുന്ന ഇസ്രേൽ എന്ന ടൈംബോംബ് അതോടൊപ്പം ഡിഫ്യൂസ് ചെയ്യപ്പെടുമായിരുന്നു. സദ്ദാമിന് പാലസ്തീൻ പ്രശ്നം ഒരു രാഷ്ട്രീയ തന്ത്രമായിത്തീർന്നതുപോലെ തന്നെയായിരുന്നു കുവൈറ്റിൻെറ മോചനം ബുഷിൻെറ ''പുതിയ ലോക സംവിധാന''ത്തിനുള്ള ഉപകരണമായിത്തീർന്നതും. ഇറാക്കിനെ നേരിടാൻ അറബിരാജ്യങ്ങളെ യുദ്ധരംഗത്തിനിറക്കാമായിരുന്നില്ലേ എന്ന ചോദ്യത്തിനും, അത്തരമൊരു യുദ്ധത്തിനാവശ്യമായ സഹായം അമേരിക്ക നൽകിയാൽ പോരേയെന്ന ചോദ്യത്തിനും പ്രസക്തി നഷ്ടപ്പെട്ടതുപോലെ തന്നെ, സാമ്പത്തിക ഉപരോധം ശക്തിപ്പെടുത്തി (പാശ്ചാത്യ ശക്തികൾ നടപ്പാക്കിയ സാമ്പത്തിക ഉപരോധത്തെ ബലഹീനമാക്കിയത് ജർമ്മനിയിലെയും, ഫ്രാൻസിലെയും വ്യവസായ-വാണിജ്യ താല്പര്യങ്ങളായിരുന്നു എന്നത് മറ്റൊരു കാര്യം) ഇറാക്കിൻെറ മുട്ടുമടക്കാമായിരുന്നുവെന്നും അറബി രാഷ്ട്രങ്ങളുടെ ഐക്യത്തിലൂടെ ഇറാക്കിനെ ഒറ്റപ്പെടുത്താമായിരുന്നുവെന്നുമുള്ള വാദമുഖങ്ങളും ആദർശമോഹങ്ങൾ മാത്രമായിരുന്നു.

''കമ്മ്യൂണിസ്റ്റു വിപത്തി''നെ ചെറുക്കാൻ രക്ഷാസമിതിയുടെ യോഗത്തെക്കൊണ്ട് തീരുമാനമെടുപ്പിച്ച് യു.എൻ. ബാഡ്ജും കുത്തി അമേരിക്കൻ മറീനകളെ കൊറിയയിലേക്ക് നിയോഗിച്ച അതേ തന്ത്രം തന്നെ ഗൾഫ് യുദ്ധത്തിലും അമേരിക്ക അവലംബിച്ചു. ബഹുരാഷ്ട്ര സേനയെന്ന മുദ്രകുത്തി, തോക്കു പിടിക്കാനറിഞ്ഞുകൂടാത്ത അറബികളെ മുമ്പിൽ നിറുത്തി പടയോട്ടം നടത്തിയ അമേരിക്ക, പക്ഷേ, ഇപ്രാവശ്യം മറ്റൊരു സാമർത്ഥ്യംകൂടി




കാണിച്ചു. ജപ്പാൻ, ജർമ്മനി, സൗദിഅറേബ്യ തുടങ്ങിയ സമ്പന്ന രാജ്യങ്ങളെക്കൂടി യുദ്ധച്ചെലവിൻെറ പങ്കാളികളാക്കി.

(വേനൽക്കാലത്ത് എത്തിയോപ്യയിലും സുഡാനിലും പത്തുലക്ഷംപേർ പട്ടിണി കൊണ്ട് മരിക്കുമെന്ന മുന്നറിയിപ്പിൻെറ പശ്ചാത്തലത്തിലാണ്, തൊണ്ണൂറ്റിനാല് ബില്യൺ ഡോളർ ഈ യുദ്ധത്തിന് ചെലവായതെന്ന കാര്യം ഇതിനിടയിൽ ആരും ഓർമ്മിക്കുന്നില്ല.)

കുവൈറ്റിൻെറ മോചനത്തിനായി രക്ഷാസമിതിയുടെ തിട്ടൂരവുമായി പടയ്ക്കിറങ്ങിയ അമേരിക്ക അതുകൊണ്ടും നിന്നില്ല. പതിനഞ്ചു കൊല്ലം കൊണ്ട് ഇരുന്നൂറ്റി നാല്പതു ബില്യൺ ഡോളർ ചെലവാക്കി സജ്ജമാക്കിയ സദ്ദാമിൻെറ 'വാർ മെഷീനറി'യെ തകർക്കുകയും, യൂഫ്രട്ടീസിൻെറ തീരത്തുള്ള നസീറിയാ വരെയുള്ള ഭൂപ്രദേശം അധീനപ്പെടുത്തുകയും ചെയ്ത അമേരിക്കൻ സേനാകമാൻഡർ പറഞ്ഞു: ''ഇനി ഇവിടെനിന്നും ബാഗ്ദാദിലെത്താൻ നൂറ്റിയമ്പത് കിലോമീറ്റർ ദൂരമേയുള്ളു. യാതൊരു തടസ്സവുമില്ലാതെ ഞങ്ങൾക്കതുവരെ നടന്നുപോകാം.'' പക്ഷേ അതിന് അവർ തുനിഞ്ഞില്ല. സദ്ദാമിൻെറ ഭാഗ്യം.

യുദ്ധസന്നാഹത്തോടൊപ്പം അമേരിക്ക നടത്തിയ പ്രചരണയുദ്ധം ശ്രദ്ധേയമായിരുന്നു. സദ്ദാമിൻെറ കെമിക്കൽ-ബയോളജിക്കൽ ശേഖരത്തിന് പ്രത്യേകം ഊന്നുകൊടുത്തു നടത്തിയ ആ പ്രചരണ യുദ്ധത്തിലൂടെ സദ്ദാമിൻെറ യുദ്ധക്കലവറ അതിശക്തമാണെന്ന് ലോകരാഷ്ട്രങ്ങളെ ബോദ്ധ്യപ്പെടുത്താൻ ശ്രമിച്ചതിനു പുറമേ, ഇറാനുമായി യുദ്ധം നടത്തി പതംവന്ന എലിറ്റ് റിപ്പബ്ളിക്കൻ ഗാർഡുകളുടെ അപാരമായ സമരവീര്യത്തെപ്പറ്റി നിറം പിടിപ്പിച്ച കഥകൾക്കും ചിറകു മുളപ്പിച്ചു.

(വിയറ്റ്നാമിൽ ടൺ കണക്കിനാണ് ഓറഞ്ച് ഫോളിയൻറ് അമേരിക്ക വർഷിച്ചത്. ഒളിച്ചിരിക്കുന്ന വിയറ്റ്നാം പടയാളികളെ പുറത്തു ചാടിക്കാനും, ഇടതൂർന്ന കാടുകൾ നശിപ്പിക്കാനുംവേണ്ടി നടത്തിയ ഈ മാരകായുധ വർഷം മറച്ചുപിടിക്കാൻ അമേരിക്കയ്ക്ക് സമർത്ഥമായി കഴിഞ്ഞു എന്ന കാര്യംകൂടി ഇവിടെ അനുസ്മരിക്കുക).

ശത്രുവിനെ അപ്രതിരോദ്ധ്യനാക്കി ചിത്രീകരിച്ചശേഷം, ശത്രുവിനെ തവിടുപൊടിയാക്കുന്നതിലുള്ള ഹീറോയിസത്തിൻെറ പ്രചരണ ശക്തിയെപ്പറ്റി അമേരിക്കയ്ക്ക് നന്നായറിയാമായിരുന്നു. ഇതിൻെറ ഉദ്ദേശ്യം വ്യക്തമായിരുന്നു. ജോർജ്ജ് ബുഷിൻെറ ഓമന സിദ്ധാന്തമായ പുതിയ ലോക സംവിധാനം നല്ലൊരു വില്പനച്ചരക്കാക്കേണ്ടത് അമേരിക്കയുടെ ആവശ്യമായിരുന്നു. ''അമേരിക്കയ്ക്ക് പുതിയൊരു വിശ്വാസ്യത കൈവന്നിട്ടുണ്ട്. അമേരിക്ക പറയുന്നത്, നടക്കും'' എന്നും, ''അമേരിക്കയുടെ നേതൃത്വം അനിവാര്യമാണ്. സ്വാതന്ത്ര്യത്തിനു വേണ്ടി കഠിനമായി അദ്ധ്വാനിക്കുക എന്ന പ്രയാസമേറിയ ചുമതലയാണ് നമുക്കുള്ളത് എന്നും'' അമേരിക്കൻ പ്രസിഡൻറ് പറയുമ്പോൾ, ആ ആശയത്തെ കുറെക്കൂടി വ്യക്തമായി ചാറത്സ് ക്രാന്തമ്മാർ ആവിഷ്കരിക്കുന്നത് ഇങ്ങനെയാണ്. ''സ്വന്തം ഇച്ഛ നടപ്പാക്കാൻ അമേരിക്ക, ഐക്യരാഷ്ട്ര സംഘടനയുടെ ഒലീവ് ഇലപോലും ഒട്ടിച്ചുവയ്ക്കേണ്ടതില്ല.



അമേരിക്കയുടെ മനുഷ്യസ്നേഹത്തിനുള്ള വാചാല മായ സാക്ഷ്യപത്രം

അമേരിക്കയുടെ ശക്തിയായിരിക്കണം നമ്മുടെ തുറുപ്പുശീട്ട്. പുതിയ ആഗോള സംവിധാനത്തിനുള്ള ചട്ടങ്ങൾ ആവിഷ്കരിക്കുക മാത്രമല്ല, അവ നടപ്പാക്കുക കൂടി ചെയ്ത ഏകമയീഭാവത്തിലുള്ള ഒരു ലോകം കെട്ടിപ്പടുത്തേതീരൂ.'' അതും പറഞ്ഞ്, അദ്ദേഹം ഈ വാക്യംകൂടി എഴുതിച്ചേർക്കുന്നു:

''വെല്ലുവിളിക്കാൻ അസാദ്ധ്യമായ അമേരിക്കയെന്ന സൂപ്പർ പവർ തന്നെയാണ് ലോകത്തിൻെറ കേന്ദ്രബിന്ദു.''

ഈ ആശയത്തിൻെറ പരീക്ഷണ ശാലയായിരുന്നു ഗൾഫ് യുദ്ധം. അതിൽ അവർ വിജയിച്ചിരിക്കുന്നു. ലോക സമാധാനം വരുംകാലങ്ങളിലേക്കുകൂടി കരാറു ചെയ്ത അമേരിക്കൻ ഭരണകൂടം അതിൻെറ മേൽക്കോയ്മ ലോകരാഷ്ട്രങ്ങളിൽ അരക്കിട്ടുറപ്പിച്ചിരിക്കുന്നു.

ഈ കോയ്മയ്ക്കൊരു സവിശേഷതയുണ്ട്. സോവിയറ്റ് യൂണിയൻ ഉൾപ്പെടെയുള്ള ലോകരാഷ്ട്രങ്ങളെ ചൊൽപ്പടിക്കു നിർത്താനും, സ്വന്തം താല്പര്യങ്ങൾക്ക് എവിടെ നിന്നെങ്കിലും ക്ഷതമേൽക്കുന്നുവെന്നു വന്നാൽ, ഉടനടി അവിടം ഭസ്മീകരിക്കാനും, നിയന്ത്രണമേർപ്പെടുത്താനും പോന്ന സർവ്വാധീശ ശക്തിയായി അമേരിക്ക മാറിയിരിക്കുന്നു എന്നതാണ് ഭീഷണമായ ആ വിശേഷം. വികസ്വര മേഖലയായ മൂന്നാം ലോകരാഷ്ട്രങ്ങളിൽ നിന്നാണ് ഈ കോയ്മയ്ക്ക് പലപ്പോഴും വെല്ലുവിളികൾ ഉയരാറെന്നതുകൊണ്ട്, അത്യാധുനിക സാങ്കേതിക വിദ്യകൾ പ്രയോഗിച്ച് ഈ ദുർബ്ബല രാഷ്ട്രങ്ങളെ വരച്ച വരയിൽ നിർത്താൻ അമേരിക്ക പ്രത്യേകം ശ്രദ്ധിക്കുന്നു. ഒരു പക്ഷേ, ഈ നൂറ്റാണ്ടിൻെറ ഒടുവോടെ, മൂന്നാം ലോകത്തിൻെറ അനിഷേധ്യ കോയ്മക്കാരനായി



ആഹാരമില്ലാതെ മരിക്കുന്നവർ-
—ലോകം മറന്നു പോയ ഒരു കാഴ്ച

അമേരിക്ക മാറിക്കൂടെന്നില്ല. ആ വഴിക്കുള്ള സൂചനയാണ് ബാഗ്ദാദിനെ ചുട്ടെരിച്ച സ്മാർട്ട് ബോംബുകൾ.

ഈ സൂചന പ്രസിഡൻറ് ബുഷ് കഴിഞ്ഞ ജനുവരിയിൽത്തന്നെ വ്യക്തമാക്കിയിരുന്നു. സ്റ്റേറ്റ് യൂണിയൻ പ്രസംഗത്തിൽ നക്ഷത്രയുദ്ധത്തിനൊരു പുതിയ പരിവേഷം കൽപ്പിച്ചുകൊണ്ട് ബുഷ് പറഞ്ഞു:''ബാലിസ്റ്റിക് മിസൈൽ ആക്രമണങ്ങളിൽ നിന്ന് സംരക്ഷണം നൽകാനുതകും വിധം താരയുദ്ധ പരിപാടി അഴിച്ചു പണിയണം. അമേരിക്കയ്ക്കോ, വിദേശത്തുള്ള അമേരിക്കൻ സേനകൾക്കോ, സഖ്യകക്ഷികൾക്കോ ഭാവിയിൽ എന്തെങ്കിലും ഭീഷണിയുണ്ടായാൽ അതൊക്കെ നേരിടാൻ തക്കവണ്ണം ഈ പരിപാടി സജ്ജമാക്കണം''.

താരയുദ്ധ പരിപാടി അഥവാ സ്ട്രാറ്റജിക് ഡിഫൻസ് ഇനിഷ്യേറ്റീവി (എസ്.ഡി.ഐ) ൽ ബുഷ് ഭരണകൂടം കഴിഞ്ഞ രണ്ടു വർഷമായി വരുത്താൻ ശ്രമിക്കുന്ന അഴിച്ചുപണികളെല്ലാം ആഗോള മേധാവിത്വം അമേരിക്കയ്ക്ക് ഉറപ്പുവരുത്താനുതകുന്ന തന്ത്രം മാത്രമായിരുന്നു. ഈ അഴിച്ചുപണികൾ അംഗീകരിക്കപ്പെട്ടാൽ, ലോകത്തെവിടെയും ആൻറിമിസൈലുകൾ സ്ഥാപിക്കാനും, യഥേഷ്ടം അവ വിക്ഷേപിക്കാനും അമേരിക്കയ്ക്ക് സ്വമേധയാ അനുമതി ലഭിക്കും. റീഗൻെറ താരയുദ്ധ പരിപാടിയിൽനിന്നു തുലോം വ്യത്യസ്തമാണ് ഈ അടവ്.

ഒരു നിശ്ചിത കാലയളവിനുള്ളിൽ ഉണ്ടാവുന്ന ഏതുതരം ആക്രമണത്തെയും തടുക്കാനുള്ളൊരു കവചമായിരുന്നു റീഗൻെറ പദ്ധതിയെങ്കിൽ, ബുഷിൻേറത് ഒരുപറ്റം മിസൈലുകളെ—നൂറോളം വരുന്ന—തടുക്കാനുള്ളൊരു പദ്ധതിയാണ്. എന്നുവച്ചാൽ ഒരേകദേശയുദ്ധം തന്നെയെന്നർത്ഥം. ഗൾഫിൽ നാം കണ്ടതും മറ്റൊന്നല്ല.

ബർലിൻ മതിൽ തകർന്നതുമുതൽ ഒരു എതിരാളിയെത്തേടി പരക്കം പായുകയായിരുന്നല്ലോ അമേരിക്കൻ പ്രതിരോധ വകുപ്പ്. അന്താരാഷ്ട്ര രംഗത്ത് സ്വന്തം കോയ്മ ഉറപ്പുവരുത്താൻ അമേരിക്കയ്ക്ക് ഒരു 'ശത്രു' അത്യാവശ്യമാണ്. പ്രസ്തുത സ്ഥാനത്തുനിന്ന് കമ്മ്യൂണിസ്റ്റ് ബ്ളോക്ക് മാറിയതോടെ, ആ കുറി വീണത് കടുത്ത ദേശീയ ബോധവും മത ചിന്തയുമുള്ള പട്ടാളഭരണ പ്രദേശങ്ങളായ ചില മൂന്നാം ലോക രാഷ്ട്രങ്ങളുടെ മേലാണ്. പാശ്ചാത്യരാജ്യങ്ങൾക്കാവശ്യമായ പ്രകൃതി വിഭവങ്ങൾക്കും, വാണിജ്യ റൂട്ടുകൾക്കും, മറ്റു സ്വത്തുക്കൾക്കും തടസ്സമുണ്ടാക്കുന്നവയാണ് ഈ രാജ്യങ്ങളെ വരുത്തിത്തീർത്ത്, അവയെ ശത്രുക്കളായി മുദ്ര കുത്തുന്നതിലാണ് അമേരിക്കയുടെ ഇപ്പോഴത്തെ യത്നം. നേറ്റോ ഒരു റബ്ബർ സ്റ്റാമ്പായി മാറുക കൂടി ചെയ്തതോടെ, പാശ്ചാത്യ മുതലാളിത്തത്തിൻെറ കാവൽ ഭടൻെറ സ്ഥാനം സ്വാഭാവികമായും അമേരിക്കയുടെ കയ്യിലായി.

അങ്ങനെയാണ്, അമേരിക്കയുമായി രമ്യത

ശേഷം14-ാം പേജിൽ



# സദ്ദാമിൻെറ ജിഹാദ്

പി. ഫസിലുദീൻ



കുവൈറ്റ് സിറ്റിയിൽ വീണ്ടും ദേശീയപതാക ഉയർത്തുന്നു



**സ**ദ്ദാമിൻെറ ഗർജ്ജനം നിലച്ചു. സദ്ദാമിനെ നിശ്ശബ്ദനാക്കാൻ ബോംബുകൾക്കും മിസ്സൈലുകൾക്കും അതിവേഗം കഴിഞ്ഞു. സൈനികമായി സദ്ദാം തറപറ്റി. സാമ്പത്തികമായി തകരുകയും ചെയ്തു.

എന്നാൽ സദ്ദാമിൻെറ സിംഹാസനത്തിന് ഇനിയും ഇളക്കം തട്ടിയിട്ടില്ല. ഉടനെ അത് നടക്കുമെന്ന് പ്രവചിക്കാനും ആർക്കും കഴിയുന്നില്ല. നിരവധി വർഷങ്ങളായി വളർത്തിയെടുത്ത മൂന്ന് രഹസ്യപ്പൊലീസ് വിഭാഗങ്ങളിലെ ഒരു ലക്ഷത്തോളം ഭടന്മാരുടേയും നിർണ്ണായക പദവികളെല്ലാം പങ്കിടുന്ന 'തികൃതി' വംശത്തിൻെറയും സംരക്ഷണകവചം തകർത്ത് സദ്ദാമിനെ പിഴുതെറിയാൻ പുതിയ 'മിസ്സൈലു' കൾ ഉണ്ടാക്കേണ്ടിയിരിക്കുന്നുവെന്നാണ് പറയപ്പെടുന്നത്.

'ലക്ഷ്യം നിറവേറ്റി' എന്ന അമേരിക്കൻ പ്രസിഡൻറ് ജോർജ്ജ് ബുഷിൻെറ അവകാശവാദവും, പരാജയാനന്തര സദ്ദാമിൻെറ പ്രതികരണവും തമ്മിൽ എങ്ങനെ പൊരുത്തപ്പെടും? സദ്ദാമിൻെറ പ്രതികരണം അറിയാൻ സ്വാഭാവികമായും വൈകിയേക്കും. ഇറാക്കിനുണ്ടായ തകർച്ച ഇറാക്കി ജനതയിൽ നിന്നും മൂടിവയ്ക്കാൻ പാടുപെടുകയാണ് സദ്ദാമിപ്പോൾ. സദ്ദാമിനിപ്പോൾ മറ്റൊന്നിലേക്കും ശ്രദ്ധിക്കാനാകില്ല. സദ്ദാം നേരിടുന്ന ഏറ്റവും അപകടകരമായ വെല്ലുവിളിയും ഇതുതന്നെ.

കുവൈറ്റ് മോചിപ്പിക്കുക എന്നതിനോടൊപ്പം, സദ്ദാമിൻെറ മിലിട്ടറി 'മെഷീൻ' തകർത്തതിൽ അമേരിക്കയ്ക്കും സഖ്യകക്ഷികൾക്കുമുള്ള അഭിമാനബോധവും സന്തോഷവും മുകൾപ്പരപ്പിലെ പാടമാത്രമാണ്. കാരണം സദ്ദാമിനെ സൈനികമായും സാമ്പത്തികമായും മാത്രമേ അമേരിക്കയ്ക്കും കൂട്ടുകാർക്കും തോല്പിക്കാൻ കഴിഞ്ഞുള്ളൂ. രാഷ്ട്രീയമായി സദ്ദാം തോറ്റിട്ടില്ല. സൈനികമായി സദ്ദാമിനെ തോല്പിച്ച പാശ്ചാത്യ ശക്തികൾതന്നെയാണ് രാഷ്ട്രീയമായി സദ്ദാമിനെ വിജയിപ്പിച്ചതും. തോൽവിയടയുന്നതിനുമുമ്പുള്ള 'സൈനിക' സദ്ദാമിനെക്കാളും അപകടകാരിയാണ് തോൽക്കാത്ത രാഷ്ട്രീയ സദ്ദാം. ഈ യുദ്ധത്തിൻെറ ഏറ്റവും വലിയ കെടുതിയും അതുതന്നെയാണ്—പോറലേല്ക്കാത്ത 'സദ്ദാം' എന്ന രാഷ്ട്രീയ പ്രതിഭാസം.

എട്ട് വർഷത്തിലേറെ നീണ്ടുനിന്ന ഇറാൻ-ഇറാക്ക് യുദ്ധത്തിൽ ഇറാക്കിനെ സഹായിച്ചുകൊണ്ട് ഏത് പ്രതിഭാസത്തെ പരാജയപ്പെടുത്താനായിരുന്നോ അമേരിക്കയും സൗദി അറേബ്യയും കുവൈറ്റുമെല്ലാം ശ്രമിച്ചിരുന്നത്, ആ പ്രതിഭാസമാണ് ഇപ്പോൾ തല ഉയർത്തിയിരിക്കുന്നത്. ആ പ്രതിഭാസത്തെ ഇറാനിൽ മാത്രമായി ഒതുക്കിനിറുത്താനായിരുന്നു ഇറാക്കിനെ വിജയിപ്പിക്കാൻ അപ്പോൾ ആ രാജ്യങ്ങളെല്ലാം ശ്രമിച്ചത്. ഇറാക്ക് വിജയിച്ചപ്പോൾ ആ പ്രതിഭാസം ഇറാനിൽ ഒതുങ്ങി. ഇന്നിപ്പോൾ ഇറാക്ക് തോറ്റപ്പോഴോ, ആ പ്രതിഭാസം അറബിനാടുകളിൽ മാത്രമല്ല, ആഫ്രിക്കയിലും, ഏഷ്യയിലും, ലണ്ടനിൽപ്പോലും തലപൊക്കിയിരിക്കുകയാണ്. അന്ന് ഇറാനിൽ ഖൊമൈനിയുടെ പേരിലായിരുന്നു മതമൗലികവാദം തലപൊക്കിയതെങ്കിൽ അതിനെതിരെ എട്ടു വർഷം പോരാടിയ സദ്ദാമിൻെറ പേരിലാണ് അതിപ്പോൾ ലോകമാകെ ഉയർന്നിരിക്കുന്നത്. പാശ്ചാത്യ മാദ്ധ്യമങ്ങൾ യുദ്ധം വിജയിപ്പിക്കാനെന്ന പേരിൽ ശത്രുവിൻെറ രാഷ്ട്രീയ മുദ്രാവാക്യങ്ങൾക്ക് പരോക്ഷമായിട്ടാണെങ്കിലും ശക്തി പകർന്നിരുന്നു. കഴിഞ്ഞ ഏഴു മാസക്കാലം ലോകവ്യാപകമായി വാർത്താമാദ്ധ്യമങ്ങളിൽ നിറഞ്ഞുനിന്നിരുന്നത് സദ്ദാം മാത്രമായിരുന്നു. സദ്ദാമിൻെറ നീക്കങ്ങൾ, സദ്ദാമിൻെറ പ്രസംഗങ്ങൾ, സദ്ദാമിൻെറ വാദമുഖങ്ങൾ.

വളരെ സമർത്ഥമായി സദ്ദാം തൻെറ വാദമുഖങ്ങൾ അവതരിപ്പിച്ചിരുന്നു. കുവൈറ്റാക്രമണവും ഇസ്ലാംമത സിദ്ധാന്തങ്ങളും തമ്മിൽ പുലബന്ധം പോലുമില്ല. ഇസ്ലാം മതത്തിനോ മുസ്ലിം സമുദായത്തിനോ ദോഷമല്ലാതെ യാതൊരു ഗുണവും ചെയ്യുന്നതായിരുന്നില്ല ഈ ആക്രമണം. ഇറാക്ക് കുവൈറ്റിനെ ആക്രമിച്ചത് മുസ്ലിങ്ങളുടെ നന്മയ്ക്കോ, മോക്ഷത്തിനോ വേണ്ടിയാണെന്ന് സമർത്ഥമായ പ്രചരണത്തിലൂടെ സ്ഥാപിച്ചെടുക്കാനും ലോകവ്യാപകമായി ദശലക്ഷക്കണക്കിന് മുസ്ലിങ്ങളെയും മുസ്ലിം മതപണ്ഡിതന്മാരെപോലും തെറ്റിദ്ധരിപ്പിക്കാൻ സദ്ദമിന് കഴിഞ്ഞു. കേവലം കുറച്ച് എണ്ണയ്ക്കും അല്പം പൈസയ്ക്കും വേണ്ടിയുള്ള ആക്രമണത്തിന് 'പുണ്യയുദ്ധ' (ജിഹാദ്) ത്തിൻെറ വികാരപരമായ പരിവേഷം നൽകാൻ സദ്ദാം വിജയിച്ചത് ലോക വാർത്താമാദ്ധ്യമങ്ങളുടെ ഭാവനാശൂന്യതമൂലം മാത്രമായിരുന്നു.

കുവൈറ്റാക്രമണത്തെ ന്യായീകരിക്കാൻ ഒരുതരത്തിലും കഴിയില്ലെന്ന് സദ്ദാമിന് തുടക്കത്തിലേ മനസ്സിലായിരിക്കണം. അതുകൊണ്ടുതന്നെ അദ്ദേഹം പടിപടിയായി തൻെറ നടപടിക്ക് സാമുദായിക-മത പരിവേഷം നൽകാൻ തന്ത്രപൂർവ്വം ശ്രമിച്ചു. ആഗസ്റ്റ് രണ്ടാം തീയതി ആയിരുന്നല്ലോ കുവൈറ്റാക്രമണം. രണ്ടാഴ്ചമുമ്പ് ജൂലൈ 15-ാം ആയിരുന്നു ഇറാക്ക് കുവൈറ്റിനെതിരെ ആദ്യത്തെ പ്രധാന ചുവടുവയ്പ് നടത്തിയത്. അറബി ലീഗിന് രേഖാമൂലം പരാതി കൊടുത്തുകൊണ്ടായിരുന്നു തുടക്കം. കുവൈറ്റ് 240 കോടി ഡോളറിൻെറ എണ്ണ മോഷ്ടിച്ചു. ഇറാനുമായുള്ള യുദ്ധകാലത്ത് കുവൈറ്റ് തന്ന കടമെല്ലാം എഴുതിത്തള്ളണം. വാർബാ, ബുബിയാൻ ദ്വീപുകൾ വിട്ടുകൊടുക്കണം. ഇവയായിരുന്നു ആ പരാതിയിൽ ഇറാക്ക്

ഉന്നയിച്ച ആവശ്യങ്ങൾ. എണ്ണ, പണം, ഭൂമി. ഇസ്ലാം മതവുമായോ മുസ്ലിം സമുദായവുമായോ ആശയപരമായ എന്തെങ്കിലും ബന്ധമില്ല ഈ ആവശ്യങ്ങൾക്ക് 'പാലസ്തീൻ'' എന്ന പേരുപോയിട്ട് 'പ' എന്നുള്ള അക്ഷരംപോലും ഇറാക്ക് അപ്പോൾ ഉന്നയിച്ചിരുന്നില്ല.

തർക്കം മൂത്തപ്പോൾ ഈജിപ്ത് പ്രസിഡൻറ് ഹുസ്നി മുബാറക് ഇടപെട്ടു. പിന്നീട് സൗദി അറേബ്യ ജൂലൈ 31-ന് ജെദ്ദയിൽ അനുരഞ്ജന സമ്മേളനം നടത്തി. അപ്പോഴെല്ലാം ചർച്ചയിൽ 'എണ്ണ-പണം-ഭൂമി' എന്നിവയല്ലാതെ മറ്റൊന്നും ചർച്ച ചെയ്യപ്പെടുകയുമുണ്ടായില്ല. പിന്നീട് നടന്നത് ആക്രമണവും പിടിച്ചടക്കലുമായിരുന്നു. പിടിച്ചടക്കിയ ശേഷം കുവൈറ്റിൽ നടന്ന കാര്യങ്ങൾക്ക് മതവുമായിട്ടോ മര്യാദയുമായിട്ടോ എന്തെങ്കിലും ബന്ധമുണ്ടായിരുന്നോ? കൊല, കൊള്ള, ബലാൽസംഗം, പീഡനം—കൊടും ക്രിമിനൽ കുറ്റങ്ങൾ മാത്രം.

ലോകവ്യാപകമായി പ്രതിഷേധം ഉയർന്നപ്പോൾ, ഒറ്റയ്ക്ക് പിടിച്ചുനിൽക്കാനാവില്ലെന്നായപ്പോഴാണ് സദ്ദാം തൻെറ സൃഗാലകൗശലം പുറത്തെടുത്തത്. ആക്രമണം കഴിഞ്ഞ് പത്തുദിവസം കഴിഞ്ഞപ്പോഴായിരുന്നു ആഗസ്റ്റ് 12-ന് സദ്ദാം 'പാലസ്തീൻ പ്രശ്നം' വലിച്ചിഴച്ചു കൊണ്ടുവന്നത്. അറബികളെ സ്വന്തം വീട്ടിൽനിന്നും, നാട്ടിൽനിന്നും ആട്ടിയോടിക്കുന്നതിൽ ഇസ്രേലിനെപ്പോലെ, ഒരുപക്ഷേ, അതിനെക്കാൾ കൂടുതൽ കുറ്റക്കാരനാണ് ഇറാക്ക്. ഇത്ര ചുരുങ്ങിയ സമയംകൊണ്ട് ഇത്രയേറെ ക്രൂരത അറബികളോട് ഇസ്രേൽ കാണിച്ചിട്ടുണ്ടോ എന്നത് സംശയകരമാണ്. അതേ ഇറാക്ക് പെട്ടെന്ന് ഒരു കരണംമറിച്ചിൽ നടത്തിക്കൊണ്ട് പാലസ്തീൻകാരുടെ പ്രധാന രക്ഷകനായി രംഗപ്രവേശം ചെയ്തു. കുറ്റവാളിതന്നെ വിധികർത്താവിൻെറ വേഷത്തിൽ. പി.എൽ.ഒ.യും ജോർദ്ദാനും, യെമനും കൂടി ഇറാക്കി മുദ്രാവാക്യം ആവർത്തിച്ചപ്പോൾ പ്രശ്നത്തിൻെറ സ്വഭാവമാകെ മാറി. അറബികളുടെ ദുഃഖം സദ്ദാമിൻെറ ദുഃഖമായി മാറി. അറബികൾക്ക് ഏറ്റവും കനത്ത ദുഃഖമുണ്ടാക്കിയ കുറ്റക്കാരൻ സദ്ദാമാണെന്ന വസ്തുത വിസ്മരിക്കപ്പെട്ടു.

അങ്ങനെ കുറ്റവാളിയുടെ ഒറ്റപ്പെടൽ ഒഴിക്കായിയ സദ്ദാം പിന്നീട് പെട്ടെന്നായിരുന്നു ഗൾഫ് പ്രശ്നത്തിന് മതപരമായ പരിവേഷം നൽകിയത്. അമേരിക്കക്കാർ വന്നത് അറബികളുടെ എണ്ണപ്പാടങ്ങൾ കൈയടക്കാനാണെന്നായിരുന്നു അടുത്ത വാദം. അമേരിക്കയുടെ ഇസ്രേൽ പ്രേമവും ഗദ്ദാഫി വിരോധവും മുമ്പേതന്നെ അറബി ജനതയിൽ സൃഷ്ടിച്ചിരുന്ന അമേരിക്കൻ വിരുദ്ധ മനോഭാവം ശക്തിപ്പെടുത്താനായിരുന്നു സദ്ദാമിൻെറ ശ്രമം. സൗദി അറേബ്യയിലെ മുസ്ലിം പുണ്യസ്ഥലങ്ങൾ അമേരിക്കയുടെ ക്രിസ്ത്യൻ-ജൂത പട്ടാളക്കാർ മലിനപ്പെടുത്തുന്നുവെന്ന പ്രചരണംകൂടി! ആയപ്പോൾ ലോകമാകെ മുസ്ലിം വികാരത്തിന് തീകൊളുത്താൻ



'ബോംബിംഗിൽ പരിക്കേറ്റ' കുട്ടിയുമായി ഇറാക്കി അമ്മ

സദ്ദാമിന് കഴിഞ്ഞു. കുട്ടിനിക്കറിട്ട അമേരിക്കൻ പട്ടാളക്കാരികളുടെ ചിത്രങ്ങൾ സദ്ദാമിൻെറ കയ്യിൽ നല്ല ആയുധമായി. ഇസ്ലാമിക പുണ്യസ്ഥലങ്ങളായ മക്കയും മദീനയും അമേരിക്കൻ സൈനികത്താവളങ്ങളിൽനിന്നും അമേരിക്കൻ സൈനികരുടെ സഞ്ചാരപഥങ്ങളിൽനിന്നും നൂറുകണക്കിന് മൈലുകൾ അകലെ ആണ് എന്ന സത്യം മറച്ചുവച്ചുകൊണ്ടുള്ള ഈ പ്രചരണങ്ങൾ ലോകമാകെ അനുകൂല പ്രതികരണമുണ്ടാക്കി. മക്കയും മദീനയും 'ഓപ്പൺ സിറ്റികളാ'യി. പ്രഖ്യാപിക്കണമെന്ന് മലേഷ്യൻ പാർലമെൻറ് പ്രമേയം പാസ്സാക്കി. വടക്കേ ആഫ്രിക്കയിലെ മുസ്ലിം രാഷ്ട്രങ്ങളിൽ മാത്രമല്ല, പാകിസ്ഥാൻ, ഇന്ത്യ, ബംഗ്ളാദേശ്, ഫിലിപ്പൈൻസ്, മലേഷ്യ, ഇൻഡോനേഷ്യ തുടങ്ങിയ സ്ഥലങ്ങളിൽ പ്രതിഷേധപ്രകടന പരമ്പരകൾ അരങ്ങേറി. 'യുദ്ധങ്ങളുടെ മാതാവ്', 'ജിഹാദ്', 'ഷഹീദ്' (രക്തസാക്ഷി), 'അല്ലാഹുവിൻെറ അനുഗ്രഹത്താൽ' തുടങ്ങിയ മതവികാരനിർഭരമായ വാക്കുകളിലായിരുന്നു സദ്ദാമിൻെറ പ്രതികരണം. സദ്ദാം അല്ലാഹുവിനോട് 'ദുആ' (പ്രാർത്ഥന) ചെയ്യുന്ന ചിത്രങ്ങളായിരുന്നു ഈ സമയത്ത് പത്രങ്ങൾക്ക് പ്രസിദ്ധീരണത്തിനായി നൽകിക്കൊണ്ടിരുന്നതും. അങ്ങനെ ഒരു സൈനിക സാഹസം ഇസ്ലാമിക പ്രതിഭാസമാക്കി മാറ്റി.

ഇങ്ങനെ അന്യായത്തെ ന്യായീകരിക്കാൻ അക്ഷരാർത്ഥത്തിൽത്തന്നെ മതഭ്രാന്ത് തന്നെ ഇളക്കിവിടുകയായിരുന്നു സദ്ദാം. സദ്ദാം മുസ്ലിങ്ങളുടെ ഹീറോ' ആയി. കുവൈറ്റിലെ നിരപരാധികളും മതവിശ്വാസികളുമായ ജനതയോട് വിശ്വാസവഞ്ചന മുതൽ കൊള്ളയും കൊലയും വരെയുള്ള മതനിഷേധ പ്രവർത്തനങ്ങൾ മാത്രം നടത്തിയ സദ്ദാം മതപരമായ 'ഹീറോ' ആയി മാറുന്ന മാസ്മരപ്രചരണമായിരുന്നു നടന്നത്.

ഇത് രണ്ടിനുമിടയിൽ കേൾക്കപ്പെടേണ്ട ഒരു ശബ്ദം കേൾക്കപ്പെടാതെ പോയി. ഇറക്കും യു.എന്നും മാത്രമല്ലല്ലോ ഈ പ്രശ്നത്തിലെ കക്ഷികൾ. സദ്ദാം കാരണം നിലനില്പ് ഇല്ലാതായ കുവൈറ്റിൻെറയും നിലനില്പിനു ഭീഷണി നേരിട്ട സൗദി അറേബ്യയുടെയും ശബ്ദം. മതത്തിൻെറ പേരിലുള്ള സദ്ദാമിൻെറ പ്രചരണത്തിന് മറുപടി പറയാനുള്ള ഉത്തരവാദിത്വം അവയ്ക്കായിരുന്നു. ആക്രമണത്തിനും അനീതിക്കും മറയായി സദ്ദാം മതത്തെ അപകടകരമാംവിധം വഴിച്ചിഴയ്ക്കുന്നുവെന്ന് അവർക്ക് ബോദ്ധ്യമായപ്പോൾ സമയവും വൈകിപ്പോയി. സദ്ദാമിൻെറ 'ജിഹാദി'ന് മറുപടി പറയാൻ ജെദ്ദയിൽ മതപണ്ഡിതൻമാർ യോഗം ചേർന്നപ്പോഴേക്കും കരയുദ്ധം തുടങ്ങുകയും സദ്ദാമിനോടുള്ള അനുകമ്പാതരംഗം ശക്തിപ്പെടുകയും ചെയ്തുകഴിഞ്ഞിരുന്നു.

'ഹീറോ' ആയി ജനപിന്തുണ പിടിച്ചുപറ്റിയ സദ്ദാം ഇപ്പോൾ കയ്പേറിയ പരാജയം ഏറ്റുവാങ്ങി 'ഹീറോ-വിക്ടിം' ആയി അനുകമ്പ നേടിക്കൊണ്ടിരിക്കുന്നു. മതമൗലികവാദത്തിൻെറ ഞരമ്പുകളിലൂടെയാണ് പ്രധാനമായും ഈ അനുകമ്പാതരംഗം പ്രവഹിക്കുന്നത്—അമേരിക്ക എന്ന ഗോളിയത്തിനെ നേരിട്ട ഡേവിഡ് എന്നൊരു പ്രതിച്ഛായകൂടി സദ്ദാമിനുണ്ടെങ്കിലും. എന്നാൽ ഈ ഗോളിയത്തും ഈ ഡേവിഡും ഒരുപോലെ സാമ്രാജ്യവാദികൾതന്നെ. സമ്പത്തിനും ഭൂമിക്കുംവേണ്ടി സഹോദരന്മാരെ ആട്ടിയോടിച്ച് അവരുടെ മാതൃരാജ്യം പിടിച്ചടക്കുന്നത് സാമ്രാജ്യത്വവാദംതന്നെയാണ്. സദ്ദാം 'അറബി രാഷ്ട്രം' എന്നേ പറയാറുള്ളൂ—ലെബനനും പാലസ്തീനും, സിറിയയും സൗദി അറേബ്യയും ജോർദ്ദാനും കുവൈറ്റും ഇറാക്കും എല്ലാം ചേർന്ന ഒരൊറ്റ അറബി രാഷ്ട്രം. അതിൻെറ വക്താവ്, രക്ഷകൻ എന്നിങ്ങനെയുള്ള പ്രതിച്ഛായ സൃഷ്ടിക്കാനായിരുന്നു സദ്ദാമിൻെറ ശ്രമം.

സദ്ദാം ഉണർത്തിവിട്ട നിഷേധാത്മക മതവികാരധാര അപകടകാരിയാണ്. എന്തക്രമം കാണിച്ചാലും അതിനെ ന്യായീകരിക്കാൻ മതത്തിൻെറ മറ ഉപയോഗിക്കാമെന്ന ഫോർമുല ഇന്ത്യയെപ്പോലുള്ള മതനിരപേക്ഷ രാഷ്ട്രങ്ങൾക്ക് ഒട്ടും ഗുണകരമല്ല.

സൗദി അറേബ്യ 'ജിഹാദി'ന് നൽകിയ വ്യാഖ്യാനം മാത്രമേ അതിന് മറുപടിയായിത്തീരുകയുള്ളൂ.



എം.പി. നാരായണപിള്ള

# വന്ധ്യയായ അമ്മ പ്രസവിച്ചപ്പോൾ



Cannon to right of them,
Cannon to left of them,
Cannon in front of them
Volley'd and thunder'd;
Storm'd at with shot and shell,
Boldly they rode and well,
Into the jaws of Death,
Into the mouth of hell
Rode the six hundred.

—TENNYSON, The Charge of the Light Brigade

എല്ലാ യുദ്ധങ്ങളുടേയും അമ്മയാകേണ്ടിയിരുന്ന യുദ്ധം നടത്താനിറങ്ങിയത് വയസ്സറിയിക്കാത്ത പെൺകുട്ടിയായിരുന്നു എന്നാരുമോർത്തില്ല. ആ ഗർഭം ഗുന്മനായിരുന്നു. 'ഫാൾസ് പ്രെഗ്നൻസി' എന്നു പരിഭാഷ.

അതറിയാൻ ഇന്നത്തെ അലോപ്പതി പോരാ. പഴയ നാട്ടുവൈദ്യംതന്നെ വേണം. അഷ്ടാംഗഹൃദയത്തിൽ അതെപ്പറ്റി പറയുന്നത് ജർമ്മൻ ഭാഷയിലേക്ക് ഗോയ്ഥേ പരിഭാഷപ്പെടുത്തിയത് പിന്നെ ഇംഗ്ളീഷിലേക്കാരോ വിവർത്തനം ചെയ്തത് താഴെ കൊടുക്കുന്നു. (ഇനിയത് മലയാളത്തിലേക്കാക്കുന്ന കടുങ്കൈ ഞാൻ ചെയ്യില്ല.)

One who thoughtfully ponders the centuries,
Surveys the whole in the clear light of the spirit;
All that is pretty has vanished from sight;
Oceans and continents alone are of account.

—GOETHE

എ.കെ.ജി. സെൻററിലിരുന്നു സഖാവ് ഗോർബച്ചേവിനെ ഉപദേശിക്കുന്ന സ്വാമി വി.എസ്. അച്യുതാനന്ദനിപ്പോൾ അരനൂറ്റാണ്ടുമുമ്പ് സ്റ്റാലിൻ ചർച്ചിലിനോട് ചോദിച്ച ഒരു സംശയത്തിൻെറ ഗുട്ടൻസ് പിടികിട്ടിക്കാണുമല്ലോ? പ്രസിഡൻറ് റൂസ്വെൽട്ടും അടുത്തിരിപ്പുണ്ടായിരുന്നു. അവർ ഹിറ്റ്ലറെ തോൽപ്പിക്കുന്നതിനുള്ള പ്ളാനിടുകയായിരുന്നു. മാർപ്പാപ്പയുടെ സഹായം നമുക്ക് കിട്ടുമെന്ന് ചർച്ചിൽ പറഞ്ഞപ്പോൾ ജോസഫ് സ്റ്റാലിൻ എന്ന പോളിറ്റ് ബ്യൂറോമെമ്പർ ചോദിച്ചു:

''മാർപ്പാപ്പയുടെ കയ്യിലെത്ര ടാങ്കുകളുണ്ട്?''

അപ്പോളാരും ചിരിച്ചില്ല.

പിൽക്കാലത്ത് ലോകചരിത്രത്തിലെ ഏറ്റവും വലിയ ഫലിതങ്ങളിലൊന്നായിട്ടതുമാറി.

ഇതിൻെറയൊക്കെ അനുഭവപാഠങ്ങൾ ഉൾക്കൊള്ളാനിടകിട്ടിയ ഗോർബച്ചേവിനെ ഉപദേശിക്കുന്നതിനുമുമ്പ് നമ്മളും ഇതൊക്കെയൊന്നറിഞ്ഞിരിക്കണ്ടെ? മലയാളത്തിൽത്തന്നെ അച്ചടിച്ചു വന്ന കാര്യങ്ങളാണ്. എ.കെ.ജി. സെൻററിലെ വായനശാലയിൽ കണ്ടെന്നു വരാം.

★ ★ ★

ഇനി കാര്യത്തിലേക്ക് കടക്കാം.

രണ്ടു ലക്ഷം കോടി രൂപയാണ് കുവൈറ്റിൻെറ പുനർനിർമ്മാണത്തിനായി വരുന്ന അഞ്ചു വർഷക്കാലത്ത് ചെലവാക്കാൻ പോകുന്നത്. ഇറാക്കിൻെറ പുനർനിർമാണത്തിനാവശ്യം വരിക ഉദ്ദേശം പത്തുലക്ഷം കോടി രൂപയായിരിക്കും. പരിപാടി പൂർത്തിയാകാൻ പത്തുവർഷമെടുക്കും.

എമീറിൻെറ കൈയിൽ പണമുണ്ട്. ഇറാക്ക് പാപ്പരാണ്.

പക്ഷെ ഇറാക്കിന് കടംകൊടുക്കാൻ തയ്യാറായി പലരും ക്യൂ നിൽപ്പുണ്ട്. കാരണം ലോകത്തെ മൊത്തം എണ്ണയുടെ പതിനെട്ടു ശതമാനം ഇറാക്കിലെ മണലിൻെറ താഴെയാണ്. വരുംകാലത്ത് എണ്ണ കൊടുക്കാമെന്ന വ്യവസ്ഥയിൽ ആവശ്യപ്പെടുന്ന തുക മുൻകൂറായി കൊടുക്കാൻ ജർമ്മനിയും, ജപ്പാനും, കൊറിയയും, തയ്വാനും—എന്തിനേറെ പാപ്പരായ ഇൻഡ്യപോലും തയാറാണ്.

ഇവർക്കൊക്കെ ഒരു വ്യവസ്ഥയുണ്ട്. സൗദിയിലൂടെയും, സിറിയയിലൂടെയും, ടർക്കിയിലൂടെയും പോകുന്ന ഇറാക്കിൻെറ മൂന്നു പൈപ്പുലൈനുകൾ അടഞ്ഞുപോകാതെ നോക്കാനുള്ള കഴിവ് ഇറാക്കിലെ ഭരണകൂടത്തിനുണ്ടാകണം. അതായത് മേൽപ്പറഞ്ഞ മൂന്നു രാജ്യങ്ങളുമായി സൗഹൃദത്തിൽ കഴിയുന്ന ഒരു ഇറാക്കി ഭരണകൂടത്തിന് പുനർനിർമ്മാണത്തിനുള്ള പണത്തിനു ബുദ്ധിമുട്ടുണ്ടാകില്ല.

ഇതു മനസ്സിലാക്കി ബാഗ്ദാദ് പ്രവർത്തിച്ചാൽ ഗൾഫിലെ ഏറ്റവും സമ്പൽസമൃദ്ധമായ രാഷ്ട്രമായി ഇറാക്ക് മാറിക്കൂടെന്നില്ല.

വരാനിരിക്കുന്നതൊക്കെ വലിയ കച്ചവടമാണ്.

ഇന്ത്യയെപ്പോലുള്ള ദരിദ്രരാഷ്ട്ര ങ്ങൾക്ക് ഇലനക്കി പട്ടിയുടെ കിറിനക്കിപട്ടി ആകാൻ സാധിച്ചാൽത്തന്നെ ഭാഗ്യം.

ഇതറിഞ്ഞ് ഇനി പന്ത്രണ്ടുമാസം മാത്രം ബാക്കി യുള്ള കേരളത്തിലെ ഇടതുമുന്നണി ഗവൺ മെൻറിന് 'എന്തെങ്കിലും ചെയ്യാൻ പറ്റുമോ?

പക്ഷെ അതിന് ചില ചെറിയ കളികൾ കളിക്കണം.

(i) 'ഓഡപെക്' എന്ന പേരിൽ തിരുവനന്തപുരത്ത് സർക്കാരിൻെറ ഒരു റിക്രൂട്ടിങ്ങ് ഏജൻസിയുണ്ട്. ഇപ്പോൾ അത് ഏതു കക്ഷിക്കാണ് പാട്ടത്തിനുകൊടുത്തിരിക്കുന്നതെന്ന് അറിയില്ല. ഈ ഓഡപെക് ഗൗരി അമ്മയെ ഏൽപ്പിക്കണം. (പകരം അതിലും ആദായകരമായ ഏതെങ്കിലുമൊരു കമ്പനി ഇതിലെ ടി.എ/ഡി.എ അനുഭവിക്കുന്ന പാർട്ടിക്കാർക്കു കൊടുത്ത് അവരെ സമാധാനിപ്പിക്കാം) ഈ നിർദ്ദേശത്തിൻെറ പ്രാധാന്യമറിയാൻ പൂർവ്വചരിത്രം ശ്രദ്ധിച്ചു പഠിക്കുക. ആനന്ദവല്ലീശ്വരം ക്ഷേത്രത്തിനടുത്ത് ഒരു സ്ഥലത്ത് ആ രേഖകൾ ഇരിപ്പുണ്ട്.

(ii) പാസ്പോർട്ടിനകത്ത് ''എമിഗ്രേഷൻ ക്ളിയറൻസ് വേണം'' എന്നു റബ്ബർസ്റ്റാമ്പ് കുത്തി വിദേശത്തു പോകുന്നവരുടെ കൈയിൽനിന്നും പതിവായി പാട്ടം പിരിക്കാൻ കേന്ദ്രഗവൺമെൻറിൻെറ ഒരു റാക്കറ്റുണ്ട്. ആ വകുപ്പ് അപ്പാടെ റദ്ദാക്കാനായിട്ട് മുഖ്യമന്ത്രി നായനാർ ഉടനെ സമരമാരംഭിക്കണം. ദില്ലിയിൽപോയി ചന്ദ്രശേഖരൻെറ പടിക്കൽ സത്യാഗ്രഹം നടത്തണം. (പ്രമേഹമുള്ളതുകൊണ്ട് നിരാഹാരസത്യാഗ്രഹം വേണ്ട. ആപത്താണ്. ഹൈപോ ഗ്ളൈസീമിയ വരുത്തിവയ്ക്കണ്ട.)

(iii) കാളപാനി കടക്കാൻ ആഗ്രഹിക്കുന്നവർക്ക് ഭൂമിയുടെ ജാമ്യത്തിലോ സ്വർണ്ണപണ്ടം പണയത്തിലോ വിസയ്ക്കുള്ള കാശ് കടം കൊടുക്കാൻ ഏതെങ്കിലും സംവിധാനം സഹകരണബാങ്കുകൾ മുഖേനയോ (പറ്റിയില്ലെങ്കിൽ ഉത്തരവാദിത്വത്തോടെ നടത്തുന്ന മുത്തൂറ്റിനെ പോലുള്ള ഏതെങ്കിലും ബ്ളെയ്ഡുകമ്പനികൾ മുഖേനയോ) ഉണ്ടാക്കുക. എത്രയും വേഗം.

(iv) ക്ളാസ്സ് ഫോർ ജീവനക്കാരൻ മുതൽ ചീഫ്സെക്രട്ടറിവരെയുള്ള ഏത് ഉദ്യോഗസ്ഥനും ഗൾഫിലേക്കു പോകാനായി ഒരു

ശേഷം 12-ാം പേജിൽ

ഡോ. സി.എ. ആൻറണി



എണ്ണപ്പാടയിൽ പെട്ടുപോയ കടൽജീവി

# പ്രകൃതിയെ മുറിവേല്പിച്ച യുദ്ധം

യഥാർത്ഥ കാരണമെന്തായാലും ഗൾഫ് യുദ്ധത്തിൻെറ ഫലമായി കനത്ത നാശങ്ങൾ സംഭവിച്ചുകഴിഞ്ഞു. യുദ്ധം അവസാനിച്ചെങ്കിലും നീണ്ട വർഷങ്ങൾ കഴിഞ്ഞാലും തീരാത്ത കടുത്ത സാമ്പത്തിക പരിസ്ഥിതിപ്രശ്നങ്ങൾ പശ്ചിമേഷ്യയെ ഗ്രസിച്ചിരിക്കുന്നു. കടുത്ത സാമ്പത്തിക, സാമൂഹിക, പരിസ്ഥിതി പ്രശ്നങ്ങളിൽ അമർന്നത് ഇറാക്ക് മാത്രമല്ല. ഓരോ രാജ്യങ്ങളുടെമേലും പ്രത്യേകിച്ച്, വികസ്വര രാജ്യങ്ങളുടെമേൽ അഗാധ സാമ്പത്തിക മുറിവുകൾ സൃഷ്ടിച്ച ഈ യുദ്ധത്തിൻെറ തീവ്രവും അതിദാരുണവുമായ അനന്തരഫലങ്ങൾ എന്തെല്ലാമാണെന്നറിയാൻ നിസ്സഹായരായി കാത്തിരിക്കുകയാണ് ഐക്യരാഷ്ട്രസഭയും ലോകവും. വളരെ നീണ്ട കാലഘട്ടം കൊണ്ടു മാത്രമേ ആ മുറിവുകൾ ഉണങ്ങുകയുള്ളു. മൂന്നാംലോക രാഷ്ട്രങ്ങളിലെ, പ്രത്യേകിച്ച് ആഫ്രിക്ക, ലാററിനമേരിക്ക, ഏഷ്യ എന്നിവിടങ്ങളിലെ അങ്ങേയററം ദാരിദ്ര്യം അനുഭവിക്കുന്ന ജനങ്ങളെ സംബന്ധിച്ചിടത്തോളം ഈ ഗൾഫ്യുദ്ധം മൂന്നാംലോക രാഷ്ട്രങ്ങൾക്കെതിരെ വൻ വ്യവസായശക്തികൾ നടത്തിയ 'കൊളോണിയൽ' യുദ്ധത്തിൻെറ വേറൊരു പതിപ്പാണ്. എല്ലാത്തിനുമുപരി പശ്ചിമേഷ്യയിലെ പരിസ്ഥിതിഘടനയെ ഈ യുദ്ധം താറുമാറാക്കുന്നു.

**ഗൾഫ് യുദ്ധം ഉയർത്തുന്ന പരിസ്ഥിതി പ്രശ്നങ്ങൾ അത്യന്തം ഗുരുതരങ്ങളാണ്. എണ്ണപ്പാടമൂലം കടൽജീവികൾ ചത്തൊടുങ്ങി, എണ്ണശുദ്ധീകരണശാലകൾ തീയിട്ടതുമൂലം അന്തരീക്ഷം കൂടുതൽ കലുഷമായി.**

ഗൾഫ്യുദ്ധം ഒരു പരിസ്ഥിതിയുദ്ധം കൂടിയാണ്. യുദ്ധത്തിൻെറ അനന്തരഫലങ്ങളായ അന്തരീക്ഷ മലിനീകരണവും, വിഭവശോഷണവും ഗുരുതരമായ സാമൂഹിക, സാമ്പത്തിക, പരിസ്ഥിതി പ്രശ്നങ്ങൾ സൃഷ്ടിക്കും. പുനരുജ്ജീവനപരമല്ലാത്ത അപൂർവ്വം വിഭവങ്ങൾ, പ്രത്യേകിച്ച് എണ്ണ വൻതോതിൽ പാഴാകുകയും പുനരുജ്ജീവന വിഭവങ്ങൾ പ്രത്യേകിച്ച് സസ്യങ്ങളുടെയും പ്രാണികളുടെയും അപൂർവ്വ ഇനങ്ങൾ പൂർണ്ണമായും നശിപ്പിക്കപ്പെടുകയും ചെയ്യും. എണ്ണക്കിണറുകൾ കത്തിക്കുന്നതിൽനിന്നും, കടലിൽ പടരുന്ന എണ്ണപ്പാടയിൽനിന്നും, ഉളവാകുന്ന അന്തരീക്ഷമലിനീകരണം ആഗോളനാശത്തിൻെറ വക്കിലേക്ക് മനുഷ്യവർഗ്ഗത്തെ നയിക്കുന്നു. കാലാവസ്ഥയിൽ ഉണ്ടാകുന്ന ആപൽക്കരമായ മാററം മുതൽ എണ്ണയുടെയും സമുദ്രോല്പന്നങ്ങളുടെയും നാശം, ഇറാക്ക്, കുവൈററ്, സൗദി അറേബ്യ എന്നീ രാജ്യങ്ങളിലെ കുടിവെള്ളത്തിൽ കലരുന്ന വർദ്ധിച്ച മാലിന്യം എന്നിങ്ങനെയുള്ള വിവിധ പ്രശ്നങ്ങൾ രിസ്ഥിതിത്തകർച്ചയുടെ അനന്തരഫലങ്ങളായി ശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാണിക്കുന്നു.

യുദ്ധം ജയിക്കുന്നതിനുള്ള അവസാന ഉദ്യമമെന്ന നിലയിൽ എണ്ണപ്പാടങ്ങൾ കത്തിച്ചതിൻെറ ഫലമായി ഇപ്പോൾ ലഭ്യമാകുന്ന 'ഫോസിൽ ഓയിൽ റിസോഴ്സ്' യഥാർത്ഥത്തിൽ നശിക്കുന്നു. തന്നെയുമല്ല, ഇതുമൂലം ആസിഡ് മഴ, ആഗോളവ്യാപകമായ വർദ്ധിച്ച ഉഷ്ണം, സമുദ്രനിരപ്പിലെ ക്രമാതീതമായ ഉയർച്ച, വർദ്ധിച്ച മലിനീകരണം, ഉല്പാദനത്തകർച്ച എന്നിങ്ങനെയുള്ള പ്രശ്നങ്ങൾ ഉളവാക്കുന്ന ഒരു പരിസ്ഥിതി രൂപപ്പെട്ടേക്കാം.

ഇറാക്ക്, കുവൈററിലെ എണ്ണക്കിണറുകൾ സ്ഫോടകവസ്തുക്കൾ ഉപയോഗിച്ച് തകർക്കപ്പെട്ടതിനാൽ അതിൽ നിന്നും ഉയരുന്ന പുകപടലങ്ങൾ സ്ട്രാറേറാസ്ഫിയറിൽ (ഭൗമോപരിതലത്തിൽനിന്നു 10 മുതൽ 50 കിലോമീററർ വരെ ഉയരത്തിലുള്ള അന്തരീക്ഷമേഖല) എത്തുന്നു. ഈ സ്ട്രാറേറാസ്ഫിയറിലാണ് അൾട്രാവയലററ് രശ്മികളെ തടയുന്ന ഓസോൺ പാളി. അന്തരീക്ഷ മാലിന്യങ്ങൾ ഓസോൺ പാളിയിൽ സൃഷ്ടിച്ചേക്കാവുന്ന സുഷിരങ്ങൾ ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ ഭീകരമായ പ്രത്യാഘാതം സൃഷ്ടിക്കുമെന്ന് പരിസ്ഥിതി ശാസ്ത്രജ്ഞൻ ജോൺ കോക്ക് മുന്നറിയിപ്പ് നല്കിയിട്ടുണ്ട്. തന്നെയുമല്ല, ഈ പുകപടലങ്ങൾ അന്തരീക്ഷ ഊഷ്മാവ് കുറയ്ക്കാൻ കാരണമാകുമെന്ന് ന്യൂയോർക്കിലെ കോർണെൽ യൂണിവേഴ്സിററിയിലെ പ്ളാനിററി സ്ററഡിയുടെ ഡയറക്ടർ കാൾ സാഗൻ അഭിപ്രായപ്പെടുന്നു. കത്തുന്ന എണ്ണയിൽനിന്നുള്ള പുകപടലങ്ങൾക്ക് സൂര്യകിരണങ്ങളെ തടയാനാവും. അതിൻെറ ഫലമായി അന്തരീക്ഷ ഊഷ്മാവ് ഏകദേശം 20° സെൽഷ്യസായി കുറയുന്നു. ഊഷ്മാവിലെ ഈ മാററം കൃഷിയെ പാടേ നശിപ്പിക്കും. 1915-ൽ ഇൻഡോനേഷ്യയിൽ അഗ്നിപർവ്വതം പൊട്ടിത്തെറിച്ചുണ്ടായ അതേ പ്രശ്നങ്ങൾ ഇവിടെയും ഉണ്ടാകും. അന്ന് യൂറോപ്പിലെയും അമേരിക്കയിലെയും ധാന്യങ്ങൾ നശിക്കുകയുണ്ടായി.

എണ്ണക്കിണറുകൾക്കു തീ കൊടുത്താൽ അയൽരാജ്യങ്ങളിൽ കരിമഴ പെയ്യാൻ കാരണമാകുമെന്നും, അവ ശുദ്ധജലത്തെയും ജലസംഭരണികളെയും മാലിന്യപ്പെടുത്തുമെന്നും ശാസ്ത്രജ്ഞന്മാർ മുന്നറിയിപ്പു നല്കിയിരുന്നു. ഇറാനിലെ ന്യൂസ് ഏജൻസി 'ഇർന' റിപ്പോർട്ട് ചെയ്യുന്നതനുസരിച്ച് ഈ ശാസ്ത്രജ്ഞന്മാരുടെ മുന്നറിയിപ്പുകൾ സത്യമായിത്തീർന്നിരിക്കുന്നു. ഇറാനിലെ ബുഷെഹററിൽ കരിമഴ പെയ്യുകയും കുവൈററിൽ ഉയർന്ന കനത്ത പുക ഇറാൻെറ പട്ടണങ്ങളിലേക്കു നീങ്ങുകയും ചെയ്തു.

കുവൈററിലുള്ള പ്രധാന എണ്ണ ശുദ്ധീകരണകേന്ദ്രമായ മിന അൽ-അഹ്മദിൽ നിന്നു ചോർന്ന എണ്ണ ലോകത്തിലെ വലിയ എണ്ണപ്പാടയായി മാറി. എണ്ണപ്പാട ആദ്യം റിപ്പോർട്ട് ചെയ്തത് ജനുവരി 23-ന് സൗദിയിലെ പരിസ്ഥിതി അധികാരികളാണ്. 1989 മാർച്ചിൽ അലാസ്കയിലെ പ്രിൻസ് വില്യംസ് സൗണ്ടിൽ "എക്സൺ വാൽഡെസ്" എന്ന സൂപ്പർ ടാങ്കർ തകർന്ന് കടലിലൊഴുകിയ പത്തു മില്യൺ ഗാലൻ ക്രൂഡോയിൽ ലോകത്തിലെ വലിയ പരിസ്ഥിതി നാശമായിരുന്നു. അലാസ്കയിൽ ഒഴുകിയ എണ്ണയുടെ പത്തിരട്ടി ഭീഷണിയാണ് ഗൾഫ് ജലത്തിൽ അൽ-അഹ്മദ് എണ്ണപ്പാട ഉയർത്തുന്നത്. ആയിരക്കണക്കിന് പക്ഷികളെയും സീലുകളെയും നീർനായ്ക്കളെയും അന്ന് എക്സൺ വാൽഡെസ് എണ്ണപ്പാട കൊന്നൊടുക്കി. അൽ-അഹ്മദിയിൽ 100 ബില്യൺ ബാരൽ എണ്ണയുണ്ടെന്ന് റിപ്പോർട്ട് ചെയ്യപ്പെടുന്നു. എണ്ണ ഒഴുകുന്ന പൈപ്പുകൾ ബോംബിട്ട് തകർത്തുകൊണ്ട് എണ്ണയുടെ ഒഴുക്കിനെ തടയാൻ അമേരിക്ക ശ്രമിച്ചുവെങ്കിലും എണ്ണപ്പാട ഇപ്പോഴും വളരുകയാണ്. സൗദിയിൽ നിന്ന് റിപ്പോർട്ട് ചെയ്യുന്ന ഇൻറർനാഷനൽ ടി.വി നെററ്വർക്ക് റിപ്പോർട്ടറായ ചാറിസ് സ്ക്വയർസ് ഇങ്ങനെ പറയുന്നു. "അന്തരീക്ഷത്തിൽ എണ്ണയുടെ മണം പരന്നിരിക്കുന്നു. വെള്ളത്തിൽ എണ്ണ കനത്ത തോതിൽ കലർന്നതിനാൽ തിരയടിക്കുന്നില്ല. ഇത് ചെളിപോലെയാണ്." എണ്ണയിൽ കുതിർന്ന, മരണം കാത്തുകിടക്കുന്ന ധാരാളം പക്ഷികളെ കണ്ടുവെന്ന് അദ്ദേഹം റിപ്പോർട്ട് ചെയ്യുന്നു.

ക്രൂഡോയിലിൽനിന്നുണ്ടാകുന്ന ഏത് എണ്ണപ്പാടയിലും മൂന്നുവിഭാഗം കെമിക്കൽസ് അടങ്ങിയിരിക്കുന്നു. ഒന്ന്, അന്തരീക്ഷത്തിലേക്കു ബാഷ്പീകരിക്കുന്ന സാന്ദ്രത കുറഞ്ഞ കെമിക്കൽസ്. രണ്ട്, ട്രോപ്പിക്കൽ ജലത്തിൽ കടലിൻെറ അടിയിലേക്കു താഴുന്ന സാന്ദ്രത കൂടിയ കെമിക്കൽസ്. മൂന്ന്, ക്രമേണ ടാർബോളായി കടൽത്തീരത്തടിയുന്ന മദ്ധ്യ സാന്ദ്രമായ കെമിക്കൽസ്. എണ്ണയിലെ സാന്ദ്രത കൂടിയ കെമിക്കൽസ് ട്രോപ്പിക്കൽ ജലത്തിൽ താഴാൻ സാധാരണ 24 മണിക്കൂർ ആവശ്യമാണ്. പ്രത്യേക കെമിക്കൽസ് എണ്ണയുടെമേൽ സ്പ്രേ ചെയ്ത് ഇതു പെട്ടെന്ന് കടലിലേക്കു താഴ്ത്താനാവും. പ്രത്യേക ഡിററർജൻറ് കെമിക്കൽസ് കപ്പലിൽനിന്നോ വിമാനത്തിൽനിന്നോ കടലിൽ സ്പ്രേ ചെയ്യുന്നു. അതിനുശേഷം കപ്പൽ മുമ്പോട്ടും പിറകോട്ടും നീക്കുന്നു. കടൽവെള്ളവും എണ്ണയും കെമിക്കൽസും ശരിയായി കൂടിക്കലരുകയും അവ കടലിനടിയിലേക്കു താഴുകയും ചെയ്യുന്നു. ടാർബോളായിത്തീരുന്ന കെമിക്കൽസ് ശേഖരിച്ച് കത്തിച്ചുകളയാൻ കഴിയും. എണ്ണപ്പാടയെ തരണംചെയ്യുന്ന വേറൊരു രീതി പരന്ന എണ്ണപ്പാടയുടെ ചുററും പൊന്തിക്കിടക്കുന്ന തടകളുണ്ടാക്കി എണ്ണപ്പാട പരക്കുന്നതു തടയുന്നു. തുടർന്ന് കപ്പലിലേക്ക് എണ്ണ വലിച്ചെടുക്കുന്നു.

എണ്ണപ്പാട പരക്കുമ്പോൾ പ്രയോഗിക്കുന്ന സാങ്കേതികവിദ്യ എന്തുതന്നെയായാലും ഇതു പരിസ്ഥിതിഘടനയെ തകർക്കുകയും അന്തരീക്ഷ മലിനീകരണം ഉണ്ടാക്കുകയും ചെയ്യുന്നു. ടാർബോൾ കത്തിച്ചുകളയുമ്പോൾ അന്തരീക്ഷം മലിനമാകുന്നു. കടലിൻെറ അടിത്തട്ടിലേക്ക് എണ്ണയെ താഴ്ത്തുമ്പോൾ സമുദ്രത്തിലെ ജീവികളും സസ്യങ്ങളും നശിക്കുന്നു. ഡിററർജൻറ് കെമിക്കൽസ് സ്പ്രേ ചെയ്യുകയാണെങ്കിൽ, എണ്ണപ്പാട ഉളവാക്കുന്നതിലും അധികം ഉപദ്രവം സമുദ്രവിഭവങ്ങൾക്കുണ്ടാക്കുന്നു. പരിസ്ഥിതി ശാസ്ത്രജ്ഞനായ ഗൊലാബ് പറയുന്നതിനനുസരിച്ച് സമാധാന സമയത്തുപോലും കേവലം 10 മുതൽ 15 ശതമാനംവരെ എണ്ണയേ വീണ്ടെടുക്കാൻ പററു. അപ്പോൾ യുദ്ധത്തിൻെറ ഇടയിൽ എന്തുമാത്രം എണ്ണ വീണ്ടെടുക്കാൻ പററുമെന്ന് ഊഹിക്കാമല്ലോ..

ലോകത്തിലെ കടൽജല ശുദ്ധീകരണശേഷി



കത്തുന്ന എണ്ണ ശുദ്ധീകരണശാല

യുടെ ഏകദേശം 60 ശതമാനം ഗൾഫിലാണ്. ആ പ്രദേശത്തെ 18 മില്യനിലധികം ജനങ്ങളുടെ ദാഹത്തെ അതു ശമിപ്പിക്കുന്നു. മിക്ക ഗൾഫ് രാജ്യങ്ങളും കുടിവെള്ളത്തിനുവേണ്ടി ആശ്രയിക്കുന്നത് ശുദ്ധീകരിച്ച കടൽജലമാണ്. ഉപ്പും മററു ലവണങ്ങളും കലർന്ന കടൽവെള്ളത്തെ ശുദ്ധീകരിക്കാൻ പല മാർഗ്ഗങ്ങളുണ്ട്. ഏതു മാർഗ്ഗം ഉപയോഗിച്ചാലും ഉപ്പുരസം മാത്രമേ ചോർത്തിക്കളയുകയുള്ളു. മററു മാലിന്യങ്ങൾ അതേപടി കിടക്കും. അസംസ്കൃത എണ്ണയിലും ശുദ്ധീകരിച്ച എണ്ണയിലും ക്യാൻസറിന് കാരണമാകുന്ന ധാരാളം വിഷമയമായ മിശ്രിതങ്ങൾ അടങ്ങിയിരിക്കുന്നു. വെള്ളത്തിൽനിന്ന് എണ്ണയോ മാലിന്യങ്ങളോ നീക്കംചെയ്യാൻ പററിയ സംവിധാനങ്ങൾ കടൽജല ശുദ്ധീകരണശാലയിൽ കാണുകയില്ല. കടൽജല ശുദ്ധീ

കരണശാലയുടെ 'വാട്ടർ ഇൻറേക്ക്' ഉപരിതലത്തിൽ പൊങ്ങിക്കിടക്കുന്ന എണ്ണയുടെ വളരെ താഴെ ആയതുകൊണ്ട് സുരക്ഷിതത്വം എന്നർത്ഥമില്ല. എണ്ണ കടലിൻെറ അടിത്തട്ടിലേക്കു താഴുമ്പോൾ കടൽജല ശുദ്ധീകരണശാലയുടെ പ്രവർത്തനവും നിർവ്വഹണവും നിർത്തേണ്ടിവരും.

അവസാന റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നതനുസരിച്ച്, എണ്ണച്ചോർച്ചയിൽനിന്നുളവായ മാനില്യംമൂലം സൗദി ഗവൺമെൻറ് അവരുടെ കടൽജല ശുദ്ധീകരണശാലയുടെ ശേഷി പകുതിയായി കുറയ്ക്കാൻ നിർബന്ധിതരായിത്തീർന്നു എന്നാണ്. കുവൈററി അതിർത്തിയിൽനിന്ന് 65 കിലോമീററർ തെക്കുമാറി സ്ഥിതിചെയ്യുന്ന അരാംകോയിലെ കടൽജല ശുദ്ധീകരണശാലയിലെ ഒരു 'ഇൻറേക്ക്' വാൽവ് എണ്ണയാൽ മലിനമാകുകയുണ്ടായി. യുദ്ധത്തിനുശേഷവും കുടിവെള്ളം ഗൾഫ് മേഖലയിൽ ഒരു പ്രശ്നമായിരിക്കുമെന്ന് ഈ റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. അമേിക്കൻ എയർക്രാഫ്ററ് പടച്ചട്ടയ്ക്കും ആയുധങ്ങൾക്കും നല്കുന്ന മുൻഗണന വാട്ടർ ടാങ്കുകൾക്കും നല്കുന്നുണ്ട്. അടിയന്തരാവശ്യം വന്നാൽ നേരിടാനായി സഞ്ചരിക്കുന്ന വെള്ള ശുദ്ധീകരണ പ്ളാൻറുകൾ അമേരിക്ക സൗദി അറേബ്യയിൽ എത്തിക്കുകയുണ്ടായി.

കൽക്കട്ടയിലെ ഏഷ്യൻ മറൈൻ കൺസർവേഷൻ അസോസിയേഷൻെറ നിഗമനങ്ങളനുസരിച്ച് എണ്ണപ്പാട കടലിൻെറ പരിസ്ഥിതി ഘടനയെ താറുമാറാക്കുകയും എണ്ണ പരന്ന ഏരിയായിൽനിന്ന് കടൽജീവികൾ തുടച്ചു മാററപ്പെടുകയും ചെയ്യും. മലിനപ്പെട്ട കടൽമത്സ്യം കഴിക്കുക അങ്ങേയററം അപകടകരമായിരിക്കും. കാരണം, നമ്മുടെ ശരീരത്തിലെ ഹൈഡ്രോ കാർബൺ നഷ്ടപ്പെടുന്നതുകൊണ്ട് ചിലപ്പോൾ 'സ്പൈനൽ കോർഡ് ഡിസീസ്' ഉണ്ടായേക്കാം. ഈ എണ്ണപ്പാടമൂലം കടൽജീവികൾക്ക് ഭക്ഷണമായിത്തീരേണ്ട കടൽ സസ്യസമ്പത്ത് ഏതാണ്ട് 50 ശതമാനം കുറയുന്നു. ഈ കടൽസസ്യങ്ങളുടെ നാശം മൂലം ജലത്തിൽ ഉണ്ടായിരിക്കേണ്ട ഓക്സിജൻെറ അനുപാതം ഗണ്യമായി കുറയുന്നു. തന്നെയുമല്ല, എണ്ണപ്പാടമൂലം സൂര്യരശ്മികൾക്ക് കടലിൻെറ ആഴങ്ങളിൽ എത്തിച്ചേരാൻ സാധിക്കാത്തതുമൂലം കടലിൻെറ ഉല്പാദനക്ഷമത ഏതാണ്ട് 90 ശതമാനം കുറയുന്നു. ജലത്തിൽ ഉണ്ടാവുന്ന ഫാററി ആസിഡ് കടലിൻെറ അടിസ്ഥാന ധർമ്മത്തെ തടസ്സപ്പെടുത്തുന്നു.

ലോകത്തിന് അങ്ങേയററം വിനാശകരമായ ഈ എണ്ണപ്പാടമൂലം ഗൾഫിലെ കോടിക്കണക്കിനു ഡോളറിൻെറ ചെമ്മീൻ വ്യവസായങ്ങൾ തകർന്നു. ലോകത്തിൽ അധികം മത്സ്യസമ്പത്തുള്ള പ്രദേശങ്ങളിലൊന്നാണ് ഗൾഫ്. മത്സ്യങ്ങൾ കൂട്ടത്തോടെ ചത്തു പൊങ്ങിത്തുടങ്ങിയതായി റിപ്പോർട്ടുണ്ട്. മത്സ്യങ്ങളുടെ വംശവർദ്ധനതലത്തിൽ വമ്പിച്ച നാശം സംഭവിച്ചതുകൊണ്ട് ഗൾഫിലെ മത്സ്യവ്യവസായവും വൻതോതിൽ കുറയും. കുവൈററ്, ബഹറിൻ, ഖത്തർ, യു.എ.ഇ എന്നിവിടങ്ങളിലെ ചിപ്പി അടുക്കുകൾ തുടച്ചുമാററപ്പെടുമോയെന്ന് ' ജീവശാസ്ത്രജ്ഞന്മാർ ഭയപ്പെടുന്നു. കടലിൽ വളരുന്ന ചെറുജന്തുക്കളുടെ ആഹാരവും വാസസ്ഥാനവുമായ പവിഴപ്പുററുകൾ, കടലിലെ പുല്ലുനിറഞ്ഞ തലങ്ങൾ എന്നിവ ഈ എണ്ണപ്പാടകൊണ്ട് നശിക്കാം. ഉപരിതലത്തിലേക്കുയർന്നുവരുന്ന ഡോൾഫിൻ, സെയിൽഫിഫ്, കടലാമ എന്നീ ജീവികൾ അപകടത്തിലാകുന്നു. ഗൾഫ് മേഖലയിൽ മാത്രം കാണുന്ന 'ഡുഗോംഗുകൾ' (ഒരിനം ഡോൾഫിൻ) ഭൂമുഖത്തുനിന്നുതന്നെ അപ്രത്യക്ഷമായേക്കാം. വംശനാശ ഭീഷണി നേരിടുന്ന ഈ ജീവികളുടെ അവശേഷിക്കുന്ന ഒരുപററത്തെ ഏതാനും വർഷംമുമ്പാണ് ഗൾഫിൽ കണ്ടെത്തിയത്. കടൽക്കുതിര, കടലാമ മുതലായ അപകടത്തിലായ ജന്തുക്കളെ മരണത്തിൽനിന്നും രക്ഷിക്കുക ബുദ്ധിമുട്ടാണെന്ന് പരിസ്ഥിതിക്കാർ കണ്ടെത്തി.

320–ലധികം വിഭാഗങ്ങളിൽപ്പെടുന്ന പക്ഷികളുടെ ശൈത്യകാല സ്വർഗ്ഗമാണ് ഗൾഫ്. ഏഷ്യ, ആഫ്രിക്ക, യൂറോപ്പ്, ആർട്ടിക് എന്നിവിടങ്ങളിൽനിന്ന് ഓരോ വർഷവും പക്ഷികൾ ഗൾഫിൽ കുടിയേറുന്നു. എണ്ണപ്പാടമൂലം രണ്ടു മില്യനിലധികം കടൽപ്പക്ഷികൾ കൊല്ലപ്പെട്ടതായി റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. ഗൾഫ് പ്രദേശത്തെ വംശനാശം സംഭവിച്ചുകൊണ്ടിരിക്കുന്ന 'സുകോർട്ര കോർമോറൻറ്' എന്ന പക്ഷിയുടെ വംശവർദ്ധന മാസമായിരുന്നു ഇത്. പക്ഷിക്കുഞ്ഞുങ്ങൾ പറക്ക പഠിച്ചുതുടങ്ങുന്ന മാസം. പക്ഷികളുടെ ചൂട് നിലനിർത്തുന്ന ജൈവസംവിധാനം എണ്ണയുടെ ആക്രമണത്താൽ തകരുന്നതുകൊണ്ട് ഇവയിൽ മിക്ക പക്ഷികളും ന്യുമോണിയ വന്നു മരിക്കും. മരുഭൂമിയിൽ മാത്രം കാണുന്ന മൃഗങ്ങൾ അപൂർവ്വജനുസ്സിൽപ്പെടുന്നവയാണല്ലോ... ഓസ്ട്രിച്ചുകൾ, ഗസലുകൾ എന്നിവയൊക്കെ പൂർണ്ണമായും നശിക്കും.

എണ്ണക്കിണറുകളിൽനിന്നുയരുന്ന തീയും എണ്ണപ്പാടയും ഇന്ത്യൻ ഉപഭൂഖണ്ഡത്തിൻെറമേൽ കനത്ത ആഘാതം സൃഷ്ടിച്ചേക്കാം. മൺസൂൺ ഉൾപ്പെടെയുള്ള കാലാവസ്ഥാഘടനയെ മാററിമറിക്കുമെന്നു പാശ്ചാത്യ ശാസ്ത്രജ്ഞന്മാർ പറയുന്നു. 'സെൻറർ ഫോർ സയൻസ് ആൻഡ് എൻവേൺമെൻറി'ലെ അനിൽ അഗർവാളിൻെറ അഭിപ്രായമനുസരിച്ച് എണ്ണപ്പാട കടലിൽ വളരെ സാവധാനമാണ് നീങ്ങുന്നത്. ഇന്ത്യയിൽ എന്തെങ്കിലും പ്രത്യാഘാതങ്ങൾ ഉണ്ടാകുന്നതിനുമുമ്പ് ആവശ്യമായ നടപടികൾ എടുത്താൽ അപകടകരമായ അവസ്ഥ ഇന്ത്യയിൽ നിലനില്ക്കുകയില്ല.

എണ്ണ കടലിൽ പടർന്നതിൽനിന്നുളവാകുന്ന പരിസ്ഥിതി മലിനീകരണത്തെപ്പററി മാത്രം ഐക്യരാഷ്ട്രസഭ ഉൽക്കണ്ഠപ്പെട്ടാൽ പോരാ. പരിസ്ഥിതിയെയും പ്രകൃതിഘടനയെയും താറുമാറാക്കിയ ഈ യുദ്ധത്തിൻെറ ഒരുദാഹരണം മാത്രമാണ് കടലിൽ പരന്ന എണ്ണപ്പാട. ഏററവും ആധുനിക സാങ്കേതികവിദ്യ സർവ്വനാശത്തിനുവേണ്ടി ഉപയോഗിക്കുന്നത് ഈ യുദ്ധത്തിൽക്കൂടി ലോകം കണ്ടു. തീർച്ചയായും ഈ യുദ്ധം ആധുനിക ആയുധങ്ങൾ വാങ്ങിക്കൂട്ടാൻ എല്ലാ രാജ്യങ്ങളെയും പ്രേരിപ്പിക്കും. അത് ആയുധമത്സരത്തിനു വഴിതുറക്കും. അമേരിക്കപോലുള്ള വികസിത രാജ്യങ്ങളുടെ ആധുനിക ആയുധങ്ങൾ വാങ്ങിക്കൂട്ടാൻ പ്രേരിപ്പിക്കപ്പെടുകയാണ് അവികസിത രാജ്യങ്ങളും വികസ്വരരാജ്യങ്ങളും. ആഗോളവ്യാപകമായി യുദ്ധസന്നാഹത്തിനുവേണ്ടിയുളള ആളോഹരിച്ചെലവ് വികസിത ആവശ്യങ്ങൾക്കുവേണ്ടിയുളളതിനെക്കാൾ വളരെ കൂടുതലാണ്. പരിസ്ഥിതിയെ തകർക്കുന്നത് യുദ്ധത്തിൽ പ്രയോഗിക്കുന്ന ആയുധങ്ങളിൽക്കൂടി മാത്രമല്ല, ആയുധനിർമ്മാണത്തിനുവേണ്ടി വിനിയോഗിക്കുന്ന വലിയ അളവിലുള്ള പരിസ്ഥിതിപരവും ഭൗമപരവുമായ വിഭവങ്ങൾമൂലവും പ്രകൃതിഘടന തകരുന്നു. ആയുധങ്ങളുടെ വികസനത്തിനും നവീകരണത്തിനുംവേണ്ടി ഉപയോഗിക്കുന്ന വിഭവങ്ങളും സമ്പത്തുകളും മനുഷ്യരാശിയുടെ ക്ഷേമത്തിനും പരിസ്ഥിതി സംരക്ഷണത്തിനുംവേണ്ടി വിനിയോഗിച്ചിരുന്നെങ്കിൽ മനുഷ്യവർഗ്ഗത്തിൻെറ ക്ഷേമത്തിൽ മഹത്തായ വർദ്ധനവ് ഉണ്ടായേനേ... കുവൈററിലും ഇറാക്കിലും നശിച്ച സ്വത്തിൻെറയും ധനത്തിൻെറയും വിലയുൾപ്പെടെ ഇരുവശത്തും ഉണ്ടായ യുദ്ധച്ചെലവ് ഇന്ത്യയുടെ അവസാന പഞ്ചവത്സരപദ്ധതിയുടെ അടങ്കലിനെക്കാൾ കൂടുതലാണ്.

## വന്ധ്യയായ അമ്മ പ്രസവിച്ചപ്പോൾ....

( 9 പേജിൽ നിന്നും തുടർച്ച)

നിർദ്ദേശം വച്ചാൽ കണ്ണടച്ച് ഒപ്പിട്ടുകൊടുക്കുക.

(V) ക്യാബിനറ്റിലുള്ളവരിൽ ആരെങ്കിലുമൊരാൾ മാസത്തിൽ ഒരുതവണ ഏതെങ്കിലും ഗൾഫ്രാജ്യം സന്ദർശിക്കുന്നുവെന്ന് ഉറപ്പുവരുത്തുക. പ്രസംഗിക്കാനല്ല. അവസരങ്ങൾ കണ്ടുപഠിച്ച് ക്യാബിനറ്റിനോട് റിപ്പോർട്ട് ചെയ്യാൻ. ആദ്യം പോകേണ്ടത് തൊഴിൽമന്ത്രി.

സംസ്ഥാന ഗവൺമെൻറിൻെറ അധികാരപരിധിക്കകത്തു ചെയ്യാവുന്ന ചില കാര്യങ്ങൾ മാത്രമാണിവ.

ഇതുപോലുള്ള നിരവധി നിർദ്ദേശങ്ങൾ എഴുതിത്തരാൻ ഗുലാത്തിയോടോ, നമ്പ്യാരോടോ പറയുക. സ്ഥാനമാനങ്ങൾക്കൊപ്പം ജോലിചെയ്യാനുള്ള ബാദ്ധ്യത കൂടിയുണ്ട്. അവരെഴുതി കൊണ്ടുവരുന്നതിൻെറ ഒരു കോപ്പി ശക്തി തിയേറ്റേഴ്സ് അബുദാബിക്കയച്ചുകൊടുത്ത് സത്യാവസ്ഥ മനസ്സിലാക്കാവുന്നതാണ്.

പക്ഷേ ഇതൊക്കെ ചെയ്യാൻ മുഖ്യമന്ത്രി സ്വയം കാണേണ്ടത് മറ്റൊരു ഇമ്പിച്ചിബാവയായിട്ടായിരിക്കണം. സദ്ദാമിനുവേണ്ടി പരസ്യമായി റോഡിലിറങ്ങിയവരെ ഈ പരിപാടിയിൽ നിന്ന് ഒഴിച്ചുനിറുത്താനും ശ്രദ്ധിച്ചോളണം. പടിക്കൽ കൊണ്ടുപോയി കലമുടയ്ക്കരുതല്ലോ.





എൻ.എസ്. മാധവൻ

# വാസ്തുഹാര: ലെഫ്റ്റ് ടച്ചിന്റെ മൗലിക പ്രശ്നങ്ങൾ

*ചോദ്യം: ഇനി പൊതുവായൊരു ചോദ്യം: മുൻ ഗവൺമെൻറിനെ അപേക്ഷിച്ച് ഇടതുപക്ഷ ഗവൺമെൻറിൻെറ ഭരണത്തിൽ സ്വാഭാവികമായും പ്രതീക്ഷിക്കപ്പെടുക ഒരു 'ലെഫ്റ്റ് ടച്ചാ'ണ്. ആ വഴിക്ക് എന്തു ചെയ്തു?*

*—സംസ്ഥാന ധനകാര്യമന്ത്രിയോട് വിജു വി. നായർ 'കലാകൗമുദി'ക്കു വേണ്ടി നടത്തിയ അഭിമുഖസംഭാഷണത്തിൽ നിന്ന്.*

'ആയിരത്തിയൊന്ന് രാവുകൾ' അരിച്ചു പെറുക്കിയാൽ ആകെ കിട്ടുന്ന ഒട്ടകങ്ങളുടെ സംഖ്യ അരഡസനിൽ കൂടില്ല. ഖുർആനിലും അങ്ങനെ തന്നെ. എന്നാൽ അറബിനാടുകളിൽ സിനിമ പിടിക്കുവാൻ എത്തുന്ന ഹോളിവുഡ് കമ്പനികൾക്ക് ഒരു ഒട്ടകപ്പട തന്നെ വേണം. ഈന്തപ്പനകളും പർദ്ദയിട്ട എക്സ്ട്രാകളും വേറെയും.

ഇതാണ് ലെഫ്റ്റ് ടച്ചടക്കം എല്ലാ ടച്ചുകളുടെയും ആദ്യത്തെ മൗലികപ്രശ്നം. ഊന്നൽ ലെഫ്റ്റിസത്തിലല്ല, ടച്ചുകളിലാണ്. ചിഹ്നങ്ങളോടുള്ള പരിപൂർണ്ണ വിധേയത്വം.

ബോർഹസ് കണ്ടെത്തിയ അറബി ഗ്രന്ഥങ്ങളിലെ ഒട്ടകക്ഷാമത്തെ ഓർമ്മിപ്പിച്ചത് അരവിന്ദൻെറ 'വാസ്തുഹാര'യിൽ നിമിഷങ്ങളോളം ക്യാമറ തുറിച്ചുനോക്കിയ അരിവാൾ ചുറ്റിക നക്ഷത്രത്തിൻെറ ചുവർചിത്രമായിരുന്നു.



വാസ്തുഹാരയിൽ മോഹൻലാൽ

എല്ലാം നഷ്ടപ്പെട്ടവരുടെ പ്രവാഹത്തിൻെറ പശ്ചാത്തലമായി നങ്കൂരമിട്ടിരുന്ന കപ്പലിൻെറ പേര് 'ഇന്ത്യൻ പ്രോഗ്രസ്' എന്നതിലെ ആക്ഷേപഹാസ്യത്തിന് കെ.എ. അബ്ബാസ്, മെഹബൂബ്ഖാൻ തുടങ്ങിയ ഇടതുപക്ഷ റൊമാൻറിക്കുകളോളം പഴക്കമുണ്ട്. മാളികയിൽ കാബെറെ: പുറത്ത് തെരുവിൽ പിച്ചക്കാരും പട്ടികളും. 'വാസ്തുഹാര'യിൽ ഇനിയും ഉണ്ട് ലെഫ്റ്റ് ടച്ചുകൾ.

സി.വി. ശ്രീരാമൻെറ 'വാസ്തുഹാര' അഭയാർത്ഥികളുടെ കഥയാണ്. എല്ലാം ഹരിക്കപ്പെട്ടവരുടെ കഥയാണ്. അതു വേണുവിൻെറ (മോഹൻലാൽ) കഥയല്ല. വേണു അതിൽ കഥ ചുരുളഴിക്കുവാനുള്ള ഒരു ഉപാധിമാത്രം. നാലായിരത്തിലും കൂടുതൽ വാക്കുകളുള്ള ഈ ചെറുകഥയിൽ വേണു എന്ന പേര് വെറും മൂന്നുതവണ മാത്രമേ ശ്രീരാമൻ കൊണ്ടുവരുന്നുള്ളു. ബാക്കി എല്ലായിടത്തും വെറും അവൈയക്തികമായ 'അയാൾ' എന്ന് മാത്രം. മഹാഭാരതയുദ്ധം സിനിമയാകുമ്പോൾ ധൃതരാഷ്ട്രർക്ക് യുദ്ധം വിവരിച്ചു കൊടുക്കുന്ന സഞ്ജയനെ നായകനാക്കുന്നതുപോലെയാണ് 'വാസ്തുഹാര' വേണുവിൻെറ കഥയാക്കി ചുരുക്കുന്നത്.

മഹാഭാരതയുദ്ധം സിനിമയാക്കുമ്പോൾ അതിൽ സഞ്ജയനെ നായകനാക്കുവാനുള്ള സംവിധായകൻെറ സ്വാതന്ത്ര്യത്തെ ഇവിടെ ചോദ്യം ചെയ്യുകയല്ല ചെയ്യുന്നത്. പക്ഷേ, ആ ഫിലിമിൽ ഒരു മഹായുദ്ധം വെറും ടച്ചുകളായി പ്രത്യക്ഷപ്പെട്ടാലോ? ഭ്രാന്തൻ ജനറലുകൾ കൂടി ചെയ്യാത്ത കാര്യം.

സാഹിത്യകൃതികളെ അസംസ്കൃതവസ്തുവായി പരിഗണിച്ച്, ശ്രീരാമൻെറ 'വാസ്തുഹാര'യിൽ നിന്ന് കൊള്ളേണ്ടത് കൊണ്ടും തള്ളേണ്ടത് തള്ളിയും അരവിന്ദൻ സംവിധായകരുടെ ധർമ്മം അനുഷ്ഠിച്ചു. പക്ഷേ, ഒരു വീണ്ടുവിചാരം പോലെ, ചുരുട്ടിക്കൂട്ടി പുറത്തേക്കെറിഞ്ഞ അഭയാർത്ഥികളെ കഥയ്ക്കു പുറത്തുകൂടി, പിൻവാതിലിലൂടെ, കൊണ്ടുവരുമ്പോഴാണ് സമഗ്രത തെറ്റുന്നത്. ഈ ഫിലിമിൻെറ തുടക്കത്തിലും അവസാനത്തിലും കാണിക്കുന്ന അഭയാർത്ഥിപ്രവാഹത്തെക്കുറിച്ചുള്ള ന്യൂസ് റീൽ ക്ളിപ്പിങ്ങുകളെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. 'ചെമ്മീനി'ൽ ചെമ്പൻകുഞ്ഞും പളനിയും മീൻപിടിക്കുവാൻ പോകുന്നത് കാണിക്കാതെ തുടക്കത്തിലും അവസാനത്തിലും ജാപ്പാനീസ് ടൂണാഫിഷിംങ്ങിനെ കുറിച്ചുള്ള ഡോക്കുമെൻററി കാണിക്കുന്നതിന് തുല്യമായി 'വാസ്തുഹാര'യിലെ ക്ളിപ്പിങ്ങുകളെപ്പറ്റി കാണികൾക്കു തോന്നുകയാണെങ്കിൽ അത് ടച്ചുകളുടെ രണ്ടാമത്തെ മൗലികപ്രശ്നം കാരണമാണ്: ടച്ചുകൾ മുഴച്ചുനിൽക്കുന്നു.



നിരഞ്ജനമിത്രയും നീന ഗുപ്തയും വാസ്തുഹാരയിൽ

'വാസ്തുഹാര' മലയാളത്തിലെ ഏറ്റവും നല്ല ചെറുകഥകളിൽ ഒന്നാണ്. സൂക്ഷിച്ചു വായിച്ചാൽ അത് ഒരു ചെറുകഥയല്ലെന്ന് മനസ്സിലാകും. 'വാസ്തുഹാര' ഒരു ദൃക്സാക്ഷിവിവരണമാണ്.

വേണു ബസ്സിറങ്ങി ആരതിയുടെ വീട്ടിൽ പോകുന്നു. ഇതിനെക്കുറിച്ച് ശ്രീരാമൻെറ ലൈവ് ടെലികാസ്റ്റ്:

"അവർ പറഞ്ഞ സ്റ്റോപ്പിൽ ബസ്സ് ഇറങ്ങി. പക്ഷേ, ഇടത്തോട്ടു തിരിയുന്നതിനു പകരം വലത്തോട്ടുനടന്നു. കുറേയധികം നടന്നപ്പോഴാണ് തെറ്റു മനസ്സിലായത്."

ഇത്തരം ഒരു രചനാരീതി 'വാസ്തുഹാര'യിൽ ശ്രീരാമൻ എന്തിന് അവലംബിച്ചു. അദ്ദേഹം ഇതിഹാസം പറയുകയായിരുന്നു. മോശയുടെ കാലം മുതലുള്ള കുടിയേറ്റപ്പാർപ്പുകളിൽ ഏറ്റവും വലിയ ഒന്നിൻെറ ദുഃഖപൂർണ്ണമായ ചരിത്രത്തിൻെറ അനുബന്ധമാണ് ഈ കഥ.

സംവിധായകൻെറ മുമ്പിൽ രണ്ടു സാദ്ധ്യതകൾ ഉണ്ടായിരുന്നു. ഒന്നുകിൽ മൂലകൃതി പോലെ അഭയാർത്ഥികളിൽ ഊന്നുക. അല്ലെങ്കിൽ സംവിധായകൻെറ അനന്തമായ വിവേചനം ഉപയോഗിച്ച് വേറെ ഏതെങ്കിലും രീതിയിൽ കഥ വളർത്തുക. ഈ സാദ്ധ്യത ഉപയോഗിക്കുവാൻ ശ്രീരാമൻെറ കഥയിൽ ഒരേഒരു പഴുത് വേണു നാട്ടിൽനിന്ന് തിരിച്ചെത്തി ആൻഡമാൻസിലേക്ക് പോകുന്നതു വരെയുള്ള അഞ്ചു ദിവസങ്ങളാണ്. കഥയിൽ ഈ ദിവസങ്ങളിലെല്ലാം വേണു വാസ്തുഹാരകളുടെ ക്ഷേമത്തിനായി പ്രവർത്തിക്കുകയായിരുന്നു. കൽക്കത്തവിടുന്നതിൻെറ തലേന്നാൾ മാത്രമാണ് അയാൾ ആരതിയെയും ദമയന്തിയെയും കാണുന്നത്.

അരവിന്ദനും ഇതേ ദിവസങ്ങൾ തന്നെയാണ് കഥയെ മുന്നോട്ടുനയിക്കുവാൻ ഉപയോഗിച്ചത്. സലിൽചൗധരിയുടെ 'ഹിന്ദി സിനിമാ' സംഗീതത്തിൻെറ ഈണത്തിൽ വേണു ആരതിയും ദമയന്തിയും ഒത്ത് പട്ടണം കാണുന്നു. കുൽഫി തിന്നുന്നു. ഹോട്ടലിൽ ചായ കുടിക്കുന്നു. (അപ്പോൾ വാസ്തുഹാരാസ്ത്രീകളുടെ പുറകിൽ തടിച്ച ഒരാൾ ഒന്നിനുപുറകെ ഒന്നായി നാലു റൊട്ടികൾ തിന്നുന്നു. ടച്ചുകൾ! ടച്ചുകൾ!)

ഈ കാലഘട്ടത്തിൽ വാസ്തുഹാരകൾ കൽക്കത്തയിൽ എവിടെയെങ്കിലും ഉണ്ടായിരുന്നോ? ഇതാണ് 'ടച്ചുകളുടെ മൂന്നാമത്തെ മൗലികപ്രശ്നം: ടച്ചുകൾ യാഥാർത്ഥ്യത്തിൻെറ അർബുദമാണ്.

സാഹിത്യകൃതികളെ ആധാരമാക്കി സിനിമ നിർമ്മിക്കുന്ന സംവിധായകൻ നമുക്ക് പല ഒത്താശകളും ചെയ്തുതരുന്നു. മൂലകൃതിയിൽ നിന്ന് എന്ത് സ്വീകരിച്ചു, എന്ത് ത്യജിച്ചു എന്നു പഠിക്കുവാനുള്ള അവസരമാണ് ഇതിൽ പ്രധാനം.

ആദ്യം ഒരു ത്യജിക്കലിൻെറ കഥ. എഴുപത്തി ഒന്നിലെ കൽക്കത്ത ചാരുമഞ്ജുംദാരും, കനുസന്യാലും ഒക്റ്റർലോനി സ്മാരകത്തിൻെറ മുമ്പിൽവച്ച് നടത്തിയ മഹാസമ്മേളനത്തിൻെറ ഓർമ്മയിലായിരുന്നു. ട്രാമുകളിലും, ബസ്കളിലും 'അധികാരം തോക്കിൻ കുഴലിലൂടെ' എന്നു കുനുകുനാ എഴുതിയിരുന്നത് മാഞ്ഞുതുടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു. തിരിച്ചടി ആരംഭിച്ചുകഴിഞ്ഞിരുന്നു. ശ്രീരാമൻെറ കഥയിൽ വിചാരണയില്ലാത്ത തടവുകാരിയായ ദമയന്തിയും ഒളിവിൽ കഴിയുന്ന അനിയനും ഈ തിരിച്ചടിയുടെ പ്രതീകങ്ങളാകുന്നു. കഥയിൽ ഒരിടത്ത് ദമയന്തി പറയുന്നു:

"ഞാൻ നിങ്ങളുടെ പ്രിമിറ്റീവ് മുറപ്പെണ്ണല്ല. യുവർ റിഫൈൻഡ് ബംഗാളി സിസ്റ്റർ".

വേണു:"റിഫൈൻഡ് സിസ്റ്റർ ആറ് ക്രിമിനൽ കേസ്സുകളും ഇൻറേർനൽ സെക്യൂരിറ്റി ആക്ട്സിൽ..."

ദമയന്തി:"അതിൽ ദാദാ അഭിമാനിക്കണം."

അവസാനം കേട്ടത് എഴുപതുകളിലെ കൽക്കത്തയുടെ സ്വരമായിരുന്നു. സിനിമയിൽ ഇതില്ല. പകരം വേണുവും ദമയന്തിയും ദീർഘനേരം കെട്ടിപ്പിടിക്കുന്നു. ഒളിവിൽപ്പോയ അനിയനെ കണ്ടെത്തുമ്പോഴും (ഇത് ചെറുകഥയിൽ ഇല്ല) ആലിംഗനം തന്നെ.

ഇതാണ് ടച്ചുകളുടെ നാലാമത്തെ മൗലികപ്രശ്നം: അവ 'പൈങ്കിളി'യാണ്.

റേയുടെയും, മൃണാൾസെന്നിൻെറയും ഫിലിമുകളിൽ ഉജ്ജ്വലമായ അഭിനയം കാഴ്ചവച്ച ഒരു നഗരമാണ് കൽക്കത്ത. 'വാസ്തുഹാര'യിൽ കൽക്കത്ത വിജനമാണ്. മാരുതി കാറുകൾ കാണിക്കാതിരിക്കുവാനുള്ള അരവിന്ദൻെറ വ്യഗ്രത നമുക്കു മനസ്സിലാക്കാം. പക്ഷേ, അയിത്തം പാലിക്കുന്ന ലോംഗ് ഷോട്ടുകളിലൂടെ ബിസർജ്ജൻ കാണിക്കുന്നത് ദുർഗ്ഗപൂജകളുടെ നിഷേധമാണ്. ബംഗാളിൽ ദുർഗ്ഗാപൂജ ഹിന്ദുക്കളുടെ മാത്രം ഒരുത്സവമല്ല. അത് മനുഷ്യർക്ക് ആഘോഷിക്കുവാനുള്ള കഴിവിൻെറ മൂർദ്ധന്യമാണ്.

സത്യത്തെ കൃഷ്ണമണികളിൽ തറപ്പിച്ചു നോക്കുവാനുള്ള കഴിവുകേട്; ഇതാണ് അഭിശപ്തമായ ടച്ചുകളുടെ ദുരന്തം.

( 6 പേജിൽ നിന്നും തുടർച്ച)

യില്ലാത്ത മൂന്നാംലോക രാഷ്ട്രത്തലവന്മാരിൽ പലരും ദുഷ്ടന്മാരും നീചന്മാരുമായി മുദ്രയടിക്കപ്പെട്ടത്—കേണൽ ഗദ്ദാഫി, ജനറൽ നൊറീഗ, സദ്ദാം ഹുസൈൻ എന്നിവർ ഒരു തുടക്കം മാത്രം. മൂന്നാം ലോകരാഷ്ട്രങ്ങളിലേക്ക് കഴിഞ്ഞ രണ്ടു കൊല്ലത്തിനുള്ളിൽ വൻതോതിൽ മിസൈലുകൾ കയറ്റിഅയച്ചതിൻെറ ഉദ്ദേശ്യവും ഇവിടെ വ്യക്തമാകുന്നു.

സാങ്കേതികമായി പറഞ്ഞാൽ ബുഷിൻെറ ചെറുകിട താരയുദ്ധപദ്ധതി റീഗൻെറ എസ്.ഡി.ഐ യുടെ വിപുലമായ പതിപ്പാണ്. റീഗൻെറ പരിപാടിയിൽ ശത്രുവിൻെറ ആക്രമണത്തെ തടയുന്നത് ചാര ഉപഗ്രഹങ്ങളായിരുന്നു, എന്നാൽ ഇപ്പോഴത്തെ പരിഷ്കരിച്ച പതിപ്പിൽ, കരയുദ്ധവും വ്യോമാക്രമണങ്ങളുംകൂടി ഉൾപ്പെടുന്നു. എന്നു തന്നെയല്ല, ചാര ഉപഗ്രഹങ്ങളും മിസൈൽ വേധിനികളും തരക്കേടില്ലാത്ത അളവിൽ ഈ 'ചെറുകിട' പദ്ധതിയിലും പ്രയോഗിക്കുന്നുണ്ട്. റീഗൻെറ പദ്ധതിയുടെ പകുതി ചെലവുമാത്രമേ (3000 കോടി ഡോളർ) ഈ പരിഷ്കരിച്ച പതിപ്പിനുള്ളൂ എന്നതും ശ്രദ്ധേയമാണ്. ചെലവിൻെറ കാര്യത്തിലെ ഈ കുറവ് ചൂണ്ടിക്കാട്ടി അമേരിക്കൻ ജനതയുടെ കണ്ണിൽ മണ്ണിടാനുമാവും.

ജി.പി.എ.എൽ എന്നറിയപ്പെടുന്ന തന്ത്രപ്രധാനമായ ഈ പദ്ധതിയുടെ ആത്യന്തിക ലക്ഷ്യം അമേരിക്കൻ സർവ്വാധിപത്യം ഉറപ്പാക്കുക മാത്രമാണ്. പദ്ധതി ലക്ഷ്യം കണ്ടു തുടങ്ങിയെന്നതിൻെറ തെളിവാണ് ഇറാക്കിൽ നാം കണ്ടത്. ശത്രുവിൻെറ മേഖലയിൽ പടയും പടക്കോപ്പും നിരത്തുന്നതാണ് ആദ്യഘട്ടം. പട നിരന്നാൽ പരമാവധി ആറുമാസം മതിയാകും—ഏതു പ്രദേശമാണെങ്കിലും. ഈ കാലയളവിൽ തന്നെ ഒരു ചാര ഉപഗ്രഹത്തെ ശത്രുവിൻെറ വ്യോമാതിർത്തിയിലേക്ക് കടത്തും. അതോടെ, ശത്രുവിൻെറ മിസൈലുകളുടെ ഉറവിടം കണ്ടെത്താനും നശീകരണ യജ്ഞം തുടങ്ങാനും സാധിക്കും. ശത്രു മിസൈലുകൾ നശിപ്പിച്ചാൽ പിന്നെ, ശത്രുസൈന്യം ആക്രമിച്ചു നശിപ്പിക്കുകയാണ് അടുത്ത ഘട്ടം. ഇറാക്കിൻെറ കാര്യത്തിൽ ഈ തന്ത്രം എത്ര അനായാസമാണ് ഫലപ്രാപ്തിയടഞ്ഞതെന്നോർക്കുക.

ഈ പദ്ധതിക്ക്, അമേരിക്കയുടെ നയതന്ത്രലക്ഷ്യങ്ങളുടെ വിജയത്തിലും പങ്കു നൽകാനാവും. രാഷ്ട്രങ്ങൾ ചേർന്ന് സംഘടനകളോ സൈന്യസഖ്യങ്ങളോ ചമയ്ക്കുന്നിടംഎത്താളം 'കാലം 'ശത്രുവിനെതിരെ സംരക്ഷണം'എന്ന ന്യായം പറഞ്ഞ് ഈ രാജ്യങ്ങളെ തങ്ങളുടെ ആയുധ വിപണിയാക്കാൻ അമേരിക്കയ്ക്കാവും. ഇവിടെയാണ് ബുഷിൻെറ ജി.പി.എ.എൽ ചിരപുരാതനമായ മാഫിയാ തന്ത്രത്തിൻെറ രൂപമാവുക. ലോകമെങ്ങും ചെറുകിടയുദ്ധങ്ങൾ വിതച്ച്, ഫലം കൊയ്യുന്ന ഈ മാഫിയാ തന്ത്രമാകട്ടെ അമേരിക്കയുടെ ആവനാഴിയിലെ ചെറിയൊരസ്ത്രം മാത്രം. ഓപ്പറേറ്റിംഗ് ബെയ്സു പോലുമില്ലാതെ യുദ്ധം ചെയ്യാനുള്ള സൂത്രം ഉൾപ്പെടെ 12 പുതിയ സങ്കേതങ്ങൾകൂടി വികസിപ്പിച്ചെടുക്കാനാണ് പെൻറഗണിൻെറ പുതിയ നീക്കം. ഏതു കാലാവസ്ഥയിലും പൊരുതാവുന്ന സേനകൾ, ആഗോളനിയന്ത്രണം, സൂക്ഷ്മവും വ്യാപകവുമായ വാർത്താവിനിമയ ശൃംഖല, പ്രവർത്തനച്ചെലവു കുറച്ച് വേഗം ലക്ഷ്യം കാണൽ തുടങ്ങി വിവിധ പദ്ധതികളാണ് പെൻറഗൺ ഈയിടെ പ്രസിദ്ധീകരിച്ച 'ക്രിട്ടിക്കൽ ടെക്നോളജീസ് പ്ളാനി'ൽ വിഭാവന ചെയ്തിട്ടുള്ളത്. ലോകത്തിൻെറ ഏതു ഭാഗത്തും ആവശ്യമുള്ള നേരത്ത് മുൻ തയ്യാറെടുപ്പുകളില്ലാതെതന്നെ ആക്രമണം നടത്താൻ അമേരിക്കയെ സജ്ജമാക്കുന്നതാണീ തന്ത്രങ്ങളെന്ന് പറയേണ്ടതില്ലല്ലോ.





അബു എബ്രഹാം

# അമേരിക്കയുടെ അങ്കിൾ!




'ഒരു തലമുറയിൽത്തന്നെ മൂന്നാവൃത്തിയാണ് അമേരിക്കൻ ടെക്നോളജി നിസ്സഹായയായൊരു ഏഷ്യൻരാജ്യത്തെ തകർത്തെറിഞ്ഞത്' —രാഷ്ട്രീയ പ്രക്ഷോഭകനും എം.ഐ.ററിയിലെ ലിംഗ്വിസ്ററിക്സ് പ്രൊഫസറുമായ നോം ചോംസ്കി വിയററ്നാം യുദ്ധം കൊടുമ്പിരിക്കൊണ്ടിരിക്കെ 1969-ൽ അഭിപ്രായപ്പെട്ടു. അന്ന്. അദ്ദേഹം എഴുതി ('അമേരിക്കൻ പവർ ആൻഡ് ദ ന്യൂ മാൻഡരിൻസ്'):

'1945-ൽ (ജപ്പാനിൽ) അതു ചെയ്തത് അന്നും ഇപ്പോഴും ഏതാണ്ട് ചോദ്യം ചെയ്യപ്പെടാതെ തുടരുന്ന ഒരുതരം നൈതികാർജ്ജവത്തോടെയായിരുന്നു. കൊറിയയിലാകട്ടെ, മനഃസാക്ഷിക്കുത്ത് തീരെ ഇല്ലായിരുന്നു. വിയററ്നാംകാരുടെ ആശ്ചര്യകരമായ ചെറുത്തുനില്പ് 'നമ്മൾ എന്താണു ചെയ്തുവച്ചത്?' എന്ന് സ്വയം ചോദിക്കാൻ ഒടുവിൽ നമ്മെ പ്രേരിപ്പിക്കുകയുണ്ടായി. ആ ഭീകരയാഥാർത്ഥ്യത്തിനു നേരെ ഉണർന്നിരിക്കുന്നതിൻെറ ചില ലക്ഷണങ്ങൾ ഒടുവിലിതാ കണ്ടുതുടങ്ങിയിരിക്കുന്നു. അമേരിക്കൻ അക്രമത്തിനും സൈനീകരണത്തിനുമെതിരെയുള്ള എതിർപ്പ്. നിർണ്ണായകശക്തിയായിട്ടില്ലെങ്കിൽക്കൂടി. കുറഞ്ഞപക്ഷം പ്രകടമായിട്ടെങ്കിലുമുണ്ട്. ലോകമെമ്പാടുമുള്ള മർദ്ദിതജനതയുടെ കഴുത്തുകളിൽനിന്നും കനത്ത യാങ്കിബൂട്ടുകൾ കുതറിമാററാനുള്ള പോരാട്ടത്തിനോടു നാട്ടിലെ (അമേരിക്കയ്ക്കുള്ളിലെ) വർണ്ണവിവേചനത്തിനും പ്രൃഷണത്തിനുമെതിരെയുള്ള പോരാട്ടത്തെയും കൂട്ടിയിണക്കാനാവുമെന്ന പ്രതീക്ഷ തെളിഞ്ഞിട്ടുണ്ട്.'

തകർത്തെറിയപ്പെട്ട ഏഷ്യൻ രാഷ്ട്രങ്ങളുടെ പട്ടികയിൽ ചോംസ്കിക്ക് ഇപ്പോൾ ഒരെണ്ണംകൂടി ചേർക്കാം—ഇറാക്ക്. രണ്ടാം ലോക മഹായുദ്ധത്തിനുശേഷം തകർത്തെറിയപ്പെട്ട രാജ്യങ്ങളെല്ലാംതന്നെ ഏഷ്യൻരാജ്യങ്ങളായതെന്നത് വെറും യാദൃശ്ചികം മാത്രമാണോ? ആയിരിക്കാം. എന്നാൽ, ഇതിലൊരു വർണ്ണവിവേചനത്തിൻം അന്തർഭവിച്ചിട്ടുണ്ടെന്നാണ് ദരിദ്രരാജ്യങ്ങളിലെ ലക്ഷക്കണക്കിനു ജനങ്ങൾ വിശ്വസിക്കുക. ഭൂമിയിലെ നികൃഷ്ടർക്ക് തങ്ങളുടെ ജീവിതം മെച്ചപ്പെടുത്താനുള്ള അവകാശമുണ്ട്. പക്ഷേ, യുണൈററഡ് സ്റ്റേറ്റ്സും അതിൻെറ വെള്ളക്കാരായ കൂട്ടാളികളും വരച്ചിട്ടിരിക്കുന്നതിനപ്പുറം അതിനവർക്ക് അവകാശമില്ല. 'സുസ്ഥിരത' നിലനിർത്തേണ്ടതുണ്ട്; 'മർമ്മപ്രധാന താല്പര്യങ്ങൾ' സംരക്ഷിക്കപ്പെടേണ്ടതുണ്ട്.

ഇന്നല്ലെങ്കിൽ നാളെ, ഇറാക്കിന് യുണൈററഡ് സ്റ്റേറ്റ്സിൻെറ സാമ്രാജ്യത്വ മുഷ്ക്കിനെയും ദുരകളെയും അഭിമുഖീകരിക്കേണ്ടതായി വരും. കുവൈററ് അതിനൊരവസരം കൊടുത്തു. പശ്ചിമേഷ്യയെ സംബന്ധിച്ചിടത്തോളം യുണൈററഡ് സ്റ്റേറ്റ്സിൻെറയും ഇസ്രേലിൻെറയും മുഷ്ക്കിനെ ആരും വെല്ലുവിളിച്ചുകൂടാ. ആരെങ്കിലും അതിനു മുതിർന്നാൽ, ഈശ്വരോ രക്ഷതു! മദ്ധ്യസ്ഥരായല്ലാതെ സോവിയററുകാർ ഇനി സഹായിക്കാനും പോകുന്നില്ല.

ന്യൂയോർക്കിലുള്ള എൻെറ മകൾ ആയിഷ എന്നോട് കുത്തുവാക്കുവച്ചു ചോദിക്കുകയാണ്: 'ഒരു സാർവലൗകിക സംസ്കാരമെന്ന നിലയിൽ താങ്കളും വി.എസ്. നായ്പാളും നിർദ്ദേശിക്കുന്ന സ്വാസ്ഥ്യമാർഗ്ഗം (ഞാൻ ഈ പംക്തിയിൽ ഈയിടെ എഴുതിയതിനെയാണ് സൂചന) ഇതായിരുന്നോ?' അവൾ ചോദിക്കുന്നതിൽ കാര്യമുണ്ട്.

ജീവിതസുഖം അന്വേഷിച്ചുള്ള സ്വാസ്ഥ്യമാർഗ്ഗം അമേരിക്കൻ ജനതയുടെ സൈനീകരണത്തിന് ഒപ്പത്തിനൊപ്പം എല്ലായ്പോഴും മുമ്പോട്ടു പോയിട്ടുണ്ട്. അതാണ് അമേരിക്കയുടെ ദുരന്തം.

ഈ സൈനീകരണത്തിനുദാഹരണമായി 1968 മാർച്ചുമാസത്തിൽ ന്യൂയോർക്ക് ടൈംസിൽ 'Army exhibit bars simulated shooting at Vietnamese hut' എന്ന തലക്കെട്ടിൽ വന്ന കൊച്ചൊരു വാർത്തയെ ചോംസ്കി തൻെറ പുസ്തകത്തിൽ പരാമർശിക്കുന്നുണ്ട്. ചിക്കാഗോ മ്യൂസിയം ഒഫ് സയൻസ് ആൻഡ് ഇൻഡസ്ട്രി ഒരു കുടിലും രണ്ടു പാലവും ഒരു ആയുധക്കുനയും കുട്ടികൾക്ക് കളിതമാശയായി ഹെലിക്കോപ്റ്ററിൽനിന്ന് വെടിവയ്ക്കാവുന്ന ഉന്നങ്ങളായി നിറുത്തിയ തിരിയുന്ന ഒരു വിയററ്നാമീസ് ദൃശ്യം പ്രദർശിപ്പിക്കുകയുണ്ടായി. ആ പ്രദർശനത്തെ അലങ്കോലപ്പെടുത്താൻ 'സമാധാനപ്രേമി'കൾ നടത്തിയ ശ്രമത്തെപ്പററിയുള്ളതായിരുന്നു ആ വാർത്ത. ഒട്ടനവധി പ്രതിഷേധപ്രകടനങ്ങൾക്കുശേഷം ആ പ്രദർശനയിനം നീക്കം ചെയ്യപ്പെടുകയുണ്ടായി. ഇതേച്ചൊല്ലി ചോംസ്കിയുടെ അഭിപ്രായമിങ്ങനെ:

'ആളുകൾക്ക് ഹെലിക്കോപ്റ്ററിലിരുന്ന് വിയററ്നാമീസ് കുടിലുകളുടെ നേർക്ക്

ശേഷം 30 -ാം പേജിൽ



വിജു വി. നായർ

## ചൊല്ലും ചെയ്തിയും

# ധനകാര്യം: ഒരു ബാക്കി പത്രം

**ഇടതുമുന്നണി ഗവൺമെൻറിൻെറ ജനപ്രീതി നിലനിൽക്കുന്നത് അതിൻെറ നേട്ടങ്ങളെ ആശ്രയിച്ചു മാത്രമാണ്. ധനകാര്യ വകുപ്പിനാകട്ടെ അക്കാര്യത്തിൽ മർമ്മപ്രധാനമായൊരു പങ്കാണുള്ളത്. നാലു കൊല്ലത്തെ ഭരണത്തിനിടയിൽ ധനമന്ത്രിയുടെ പ്രവർത്തനം എവിടെ എത്തിനിൽക്കുന്നു? ധനമന്ത്രിയുമായി നടത്തിയ കൂടിക്കാഴ്ചയുടെ പശ്ചാത്തലത്തിൽ നടത്തിയ ഒരന്വേഷണം.**

2

ഗുരുതരമായ സാമ്പത്തിക പ്രതിസന്ധി ഭരണരംഗത്തെയും വ്യത്യസ്ത ജീവിതമേഖലകളെയും നിർവീര്യമാക്കിയിരുന്ന ഒരു ദുർഘട ഘട്ടത്തിലാണ്, 1987 മാർച്ച് 26–ന് ഇടതുപക്ഷ ജനാധിപത്യ മുന്നണി കേരളത്തിൻെറ ഭരണമേറ്റെടുക്കുന്നത്. ഭരണയന്ത്രത്തിൻെറ ഏതു സാധാരണ നീക്കുപോക്കിനുപോലും അടിസ്ഥാനം പണമാണെന്നിരിക്കെ, ഒരു നയാപൈസയ്ക്കു വരെ അമൂല്യപ്രാധാന്യമുള്ള അസാധാരണ പരിതഃസ്ഥിതിയാണ് അന്നു കേരളത്തിലുണ്ടായിരുന്നത്.

മുൻഗവൺമെൻറിൻെറ കെടുകാര്യസ്ഥതയും കൊള്ളരുതായ്മകളും മൂലമുണ്ടായ വൻപിച്ച കടബാദ്ധ്യത, ഉല്പാദനരംഗങ്ങളിലെ കടുത്ത മാന്ദ്യത, ഇതിനുപുറമേ, പ്രകൃതിക്ഷോഭംമൂലമുണ്ടായ നാശനഷ്ടങ്ങളുടെ ആഘാതവും ഈ പ്രത്യേക സാഹചര്യത്തെ തരണംചെയ്യാൻ യുക്തിഭദ്രവും ക്രാന്തദർശിത്വവും രാഷ്ട്രീയ ലക്ഷ്യങ്ങൾ ഒഴിവാക്കിയുള്ളതുമായ സുദൃഢനടപടികളാണ് ആവശ്യമായിരുന്നത്. അഥവാ ഇടതുപക്ഷ ഗവൺമെൻറിൽനിന്നും നാട് ആഗ്രഹിച്ചത് അത്തരത്തിലൊരു സമീപനമായിരുന്നെന്നു ചുരുക്കം. ഈ ഗവൺമെൻറ് ആ വഴിക്ക് എത്രത്തോളം പ്രതീക്ഷ നിറവേറ്റി എന്നതാണു പരിശോധിക്കേണ്ടത്.

1988–89 ലെ സംസ്ഥാനത്തിൻെറ മൊത്ത വരുമാനം 8870 കോടി രൂപയാണ്. മുൻവർഷം ഇത് 7873 കോടിയായിരുന്നു. 12.7 ശതമാനത്തിൻെറ വളർച്ചാനിരക്ക് ഈ വർദ്ധന കാണിക്കുന്നുണ്ട്. എന്നാൽ, 1980–81 ലെ വിലസൂചികയനുസരിച്ച്, ഈ വളർച്ച കേവലം 3.9 ശതമാനം മാത്രമാണെന്നു കാണാം. പ്രതിശീർഷ വരുമാനത്തിൽ ഇപ്പോഴത്തെ പ്രത്യക്ഷ കണക്കിൻപ്രകാരം 10.9 ശതമാനത്തിൻെറ വർദ്ധനവുണ്ട്. എന്നാൽ വില സൂചിക ആധാരമാക്കി നോക്കുമ്പോൾ ഈ വളർച്ച 2.2 ശതമാനം മാത്രമാണെന്നു വരുന്നു.

സംസ്ഥാനത്തിൻെറ വരുമാനത്തിൽ ദ്വിതീയമേഖല തരക്കേടില്ലാത്ത സംഭാവനയേകുന്നുണ്ട്. (പട്ടിക രണ്ട് നോക്കുക). വൈദ്യുതി വികരണം മെച്ചപ്പെടുകയും, മൺസൂൺ ചതിക്കാതിരിക്കുകയും, വ്യാവസായിക മുതൽമുടക്കു വർദ്ധിക്കുകയും ചെയ്താൽ ദ്വിതീയ മേഖലയിലെ ഈ വളർച്ച കുറേക്കൂടി ഗണ്യമാവുമെന്നു പ്രതീക്ഷിക്കാം. എന്നാൽ, ത്രിതീയ മേഖലയ്ക്കാണ് ഇപ്പോഴും സമ്പദ്ഘടനയിൽ മുൻതൂക്കം. അതുകൊണ്ടുതന്നെ സാമ്പത്തികതയ്ക്ക് സ്ഥായിയായ സന്തുലിതത്വം കൈവരുത്തേണ്ടത് അത്യാവശ്യമാണെന്നു വരുന്നു. ഉല്പാദന മേഖലയിൽ കൂടുതൽ മുതൽമുടക്കുണ്ടാക്കാനുതകുന്ന തരത്തിലുള്ള സുവ്യക്തമായ ഹ്രസ്വകാല പദ്ധതികളും, അവയുടെ കാര്യക്ഷമമായ നടത്തിപ്പും വഴിമാത്രമേ ഇതു സാദ്ധ്യമാവൂ എന്നറിയാൻ സാമാന്യബുദ്ധി മതി.

ജനങ്ങളിൽ അധിക ഭാരമേൽപ്പിക്കാതെ കൂടുതൽ വിഭവസമാഹരണം നടത്തി, വികസന പരിപാടികൾ നിർവ്വഹിക്കുകയാണ് ഗവൺമെൻറിൻെറ ലക്ഷ്യമെന്ന് ധനമന്ത്രി ശ്രീ. വിശ്വനാഥമേനോൻ പലവട്ടം പറഞ്ഞിട്ടുണ്ട്. അതായത്, ധനമന്ത്രി എന്ന നിലയിൽ താൻ രണ്ടു കാര്യങ്ങളിലാവും ശ്രദ്ധിക്കുക എന്നാണ് അദ്ദേഹത്തിൻെറ സൂചന. ഒന്ന് നികുതിയിളവുകളും സാമ്പത്തിക ആശ്വാസങ്ങളും നൽകുക. രണ്ട് നികുതിയേതര ധനാഗമമാർഗ്ഗങ്ങൾ ത്വരിപ്പെടുത്തുകയും പുതിയ വിഭവസമാഹരണ മാർഗ്ഗങ്ങൾ കണ്ടെത്തുകയും ചെയ്യുക. ആ വഴിക്ക് അദ്ദേഹം ചെയ്ത കാര്യങ്ങൾ നോക്കാം.

● ആദ്യ ബഡ്ജറ്റിൽ നിഷ്കർഷിച്ച ടേണോവർ ടാക്സിൽ പിന്നീട് ലഘൂകരണം വരുത്തി. 1988–89–ൽ 3 ലക്ഷം രൂപ ടേണോവറുള്ള കച്ചവടക്കാരുടെ അസസ്മെൻറുകൾ 'സമ്മറി അസസ്മെൻറ്' നടത്താൻ തീരുമാനിച്ചു. ഈ ആനുകൂല്യം 1989–90 ൽ 5 ലക്ഷം രൂപ വിറ്റുവരവുള്ള കച്ചവടക്കാർക്കുകൂടി ബാധകമാക്കി.

വൻ കടബാദ്ധ്യതയും വിഭവശോഷണവുംമൂലം വഴിമുട്ടിയ ഒരു വികസ്വര സംസ്ഥാനം സ്വാഭാവികമായും അവലംബിക്കേണ്ട ചില കർശന നടപടികളിലൊന്നായിരുന്നു ടേണോവർ ടാക്സ് കൊണ്ടുവരികവഴി ശ്രീ മേനോൻ കൈക്കൊണ്ടത്. ഖജനാവിനു ഹ്രസ്വകാലാടിസ്ഥാനത്തിൽ ആശ്വാസം പകരാനുതകുംവിധമുള്ള ഈ ധനാഗമമാർഗ്ഗം പക്ഷേ പിന്നീട് അദ്ദേഹംതന്നെ കൊട്ടിയടയ്ക്കുകയാണുണ്ടായത്. ചില പവർ ബ്രോക്കർമാരുടെ സംഘടിതമായ എതിർപ്പുണ്ടായപ്പോൾ താൻ വഴങ്ങിക്കൊടുത്തുവെന്ന് ഭംഗ്യന്തരേണയാണെങ്കിലും ധനമന്ത്രി സമ്മതിക്കുന്നുണ്ട് (ഇൻറർവ്യൂ കാണുക). 'ജനകീയ' എതിർപ്പെന്ന് ആദ്യം പറയുകയും പിന്നീട് ഒരു വിഭാഗത്തിൻെറഎതിർപ്പെന്നു തിരുത്തിപ്പറയുകയും ചെയ്യുമ്പോൾ താറുമാറായ ഒരു സമ്പദ്ഘടനയെ താങ്ങിനിറുത്താൻ രാഷ്ട്രീയമായ താല്പര്യങ്ങൾ മുൻനിറുത്തിയുള്ള വിട്ടുവീഴ്ചകൾ പാടില്ലെന്ന വസ്തുത അദ്ദേഹം മറക്കുന്നു. കക്ഷിരാഷ്ട്രീയത്തിൻെറ തായംകളിക്ക് പഴയതുപോലെ വിധേയരാവാനല്ലല്ലോ ഇടതു ഗവൺമെൻറിനെ അധികാരത്തിലേറ്റിയത്.

● വ്യവസായവൽക്കരണം ത്വരിതപ്പെടുത്തുകയും പുതിയ വ്യവസായങ്ങൾ ആരംഭിക്കാൻ പ്രോത്സാഹനം നൽകുകയുമാണ് ഗവൺമെൻറിൻെറ നയമെന്നിരിക്കെ, ഈ മേഖലയിൽ ഒട്ടേറെ നികുതിയിളവുകൾ നൽകിയിട്ടുണ്ട്. ഇതിൽ, ചെറുകിട–ഇടത്തരം വ്യവസായങ്ങൾ ആരംഭിച്ച് അഞ്ചു വർഷക്കാലം വരെയുള്ള വിൽപ്പനയിൽ പൂർണ്ണമായ നികുതിയിളവ് നൽകിയത് സാധാരണക്കാരെ സംബന്ധിച്ചിടത്തോളം വലിയൊരളവുവരെ സഹായകരമാണ്. രോഗഗ്രസ്ത വ്യവസായങ്ങൾക്കും പൊതുമേഖലാ സ്ഥാപനങ്ങൾക്കും അവയുടെ നിലവിൽപ്പിനാവശ്യമായ സഹായങ്ങൾ നികുതി അടവിൽനിന്നു ചെയ്തുകൊടുത്തിട്ടുണ്ട്. ഈ രണ്ട് കാര്യങ്ങളൊഴിച്ചാൽ, മറ്റുള്ള നികുതിയിളവുകൾ പറയത്തക്ക ഗുണമൊന്നും ചെയ്യുന്നവയല്ല.



ധനമന്ത്രി വിശ്വനാഥമേനോൻ

ഉദാഹരണമായി 1989–90 ലെ ബഡ്ജറ്റിൽ ജോഡിക്ക് 20 രൂപയിൽ കുറഞ്ഞ വിലയുള്ള ചെരുപ്പുകൾക്ക് നികുതി പൂർണ്ണമായും ഒഴിവാക്കിക്കൊടുത്തു. ഈ ഇളവ്, സംസ്ഥാനത്തെ ചെറുകിട ചെരുപ്പുനിർമ്മാതാക്കളെ സഹായിക്കാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ്. പ്രത്യേകിച്ചും തോൽച്ചെരുപ്പ് നിർമ്മാതാക്കളെ ഉദ്ദേശിച്ചുള്ളതാണെന്ന് മന്ത്രി പറയുന്നു. ശരാശരി വലിപ്പമുള്ള (നമ്പർ 5, 6, 7) ഒരു ജോഡി നാടൻ തോൽച്ചെരുപ്പിന് തോലിനും, നൂലിനും, ആണിക്കും പണിക്കൂലിക്കും എല്ലാമായി ഏറ്റവും കുറഞ്ഞ ഉല്പാദനച്ചെലവ് 35 രൂപയാണെന്നിരിക്കെ, ഈ നികുതിയളവ് കൊണ്ട് യഥാർത്ഥ ഉല്പാദകന് എന്തു ഗുണം? ഇരുപതു രൂപയിൽ കുറവു മതിപ്പുവിലവയ്ക്കാവുന്ന ചെരുപ്പുകൾ ഏറക്കുറെ ഇല്ലാതായിരിക്കുന്നുവെന്നുതന്നെ പറയാം. ചുരുക്കത്തിൽ, പ്രസ്തുത ചെരുപ്പുകൾക്കു മേലുണ്ടായിരുന്ന 8% നികുതി വഴി ഗവൺമെൻറിന് കിട്ടേണ്ടിയരുന്ന 10 ലക്ഷം രൂപ വെറുതെ നഷ്ടപ്പെടുത്തിയതല്ലാതെ, ചെറുകിട ചെരുപ്പു നിർമ്മാതാക്കൾക്ക് പറയത്തക്ക മെച്ചമൊന്നുമുണ്ടായില്ലെന്നു വരുന്നു.

## വിഭവ സമാഹരണം

താഴേക്കിടയിലുള്ളവർക്കു നികുതിയിളവുകൾ അനുവദിക്കുകയും യഥേഷ്ടം പെൻഷനും ക്ഷേമനിധികളും ആരംഭിക്കുകയും ചെയ്യുമ്പോഴും പുതിയ നികുതികൾ ഈടാക്കാൻ ഗവൺമെൻറ് ശ്രമിച്ചില്ല. അധികഭാരം ഏതു ജനവിഭാഗത്തിൻെറ മേൽ ചുമത്താൻ തുനിഞ്ഞാലും അതിനു രാഷ്ട്രീയ പ്രത്യാഘാതങ്ങളുണ്ടാവുമെന്ന ധാരണയിലാവണം ഈ മടി. എന്നാൽ, പുതിയ നികുതികളില്ലാത്തതിനാൽ മറ്റു ധനാഗമമാർഗ്ഗങ്ങൾ വിശേഷിച്ചു, സമാഹരണപദ്ധതികൾവഴി വികസിപ്പിച്ചെടുക്കാൻ ഈ ഗവൺമെൻറ് ബാദ്ധ്യസ്ഥരാണ്.

ശുഷ്കിച്ച ഖജനാവിനെ രക്ഷിക്കാൻ ഈ ഗവൺമെൻറ് പ്രധാനമായും ആശ്രയിച്ചത് മുൻഗവൺമെൻറിൻെറ 'ഭദ്രത' പദ്ധതിയെയായിരുന്നു. എ.കെ. ആൻറണി തുടങ്ങിവച്ച ഭദ്രത, പുതിയ ഉണർവ്വോടെ ഒരളവുവരെ വിജയമാക്കാൻ ഈ ഗവൺമെൻറിനു കഴിഞ്ഞു. 33 കോടി രൂപ ഈ പദ്ധതിവഴി പിരിഞ്ഞുകിട്ടിയെന്നതു വാസ്തവമാണെങ്കിലും, കമ്മിഷൻ ഏജൻറായി എൻ.ജി.ഒ. യൂണിയനെ നിയമിക്കുകവഴി ഉദ്യോഗസ്ഥ മേഖലയിൽ ഒരുവിഭാഗത്തിൻെറ എതിർ പ്രചരണങ്ങൾക്ക് ഗവൺമെൻറ് കളമൊരുക്കി. നാടിൻെറ സാമ്പത്തികത മെച്ചപ്പെടുത്താനുള്ള ഗണ്യമായൊരു കാൽവയ്പിൽ രാഷ്ട്രീയം കലർത്തിയതിൻെറ ഫലമാണല്ലോ പിന്നീട് ഭദ്രതയ്ക്കു സംഭവിച്ച മാന്ദ്യം. ഈ രാഷ്ട്രീയവത്കരണത്തിൻെറ കറയിൽ പ്രതിപക്ഷ നേതാവിനും ഒട്ടും കുറയാത്ത പങ്കുണ്ടെന്ന് പ്രത്യേകം പറയേണ്ടതുണ്ട്. അതെന്തായാലും ഏജൻറന്ന നിലയിൽ എൻ.ജി.ഒ. യൂണിയന് 1988–ൽ അഞ്ചര ലക്ഷം രൂപ കെ.എസ്.എഫ്.ഇ.യിൽ നിന്ന് കമ്മിഷൻ ഇനത്തിൽ കിട്ടി.

36 കോടി സംഭരിച്ച ഭദ്രത പക്ഷേ സഭാവികസനത്തിനു ചെലവഴിച്ച തുകകൂടി കണക്കിലെടുക്കേണ്ടതുണ്ട്. പദ്ധതി ഏജൻറായിരുന്ന കേരള സ്റ്റേറ്റ് ഫൈനാൻഷ്യൽ എൻറർപ്രൈസസിനും ക്യാൻവാസേഴ്സായിരുന്ന എൻ.ജി.ഒ. യൂണിയനും ഒന്നര ശതമാനം വീതം നൽകി. അങ്ങനെ 33 കോടിയുടെ മൂന്നു ശതമാനം ഗവൺമെൻറിനു നഷ്ടമായി. ലക്ഷക്കണക്കിന് രൂപ പരസ്യത്തിനും മറ്റു പ്രചരണങ്ങൾക്കുമായി [illegible]

ദേശീയ സമ്പാദ്യപദ്ധതിയിൽ ഈ ഗവൺമെൻറ് അധികാരമേറ്റശേഷം നിക്ഷേപ വിഹിതം ഗണ്യമായി വർദ്ധിച്ചിട്ടുണ്ട്. 1985–86–ൽ 38.2 കോടി രൂപയാണ് ഈ വഴിക്ക് കേരളത്തിനു ലഭിച്ചതെങ്കിൽ, 1986–87–ൽ അത് 94.2 കോടിയായി ഉയർന്നു. 1988–89–ൽ 159.6 കോടി രൂപയുടെ സർവകാല റെക്കാഡുമിട്ടു.

എന്നിരുന്നാലും ദേശീയ സമ്പാദ്യ പദ്ധതിയുടെ സമാഹരണത്തിൻെറ മുഴുവൻ ക്രെഡിറ്റും സംസ്ഥാന ഗവൺമെൻറിന് അവകാശപ്പെടാനാവില്ല. 5,000 മഹിളാ പ്രധാൻ ഏജൻറുമാരും 2,800 എൻ.എ.എസ്. ഏജൻറുമാരും കേരളത്തിൽമാത്രം ഈ പദ്ധതിക്കുവേണ്ടി പ്രവർത്തിക്കുന്നുണ്ട്. ഇത്രയും വിപുലമായ ഒരു ഇൻഫ്രാസ്ട്രക്ചർ സംസ്ഥാനത്തിൻേറതായ ഒരു ധനാഗമപദ്ധതിക്കും സൃഷ്ടിക്കാൻ ഗവൺമെൻറിനു കഴിഞ്ഞിട്ടില്ല.

ഇതുപറയുമ്പോൾ, ട്രഷറി സേവിംഗ്സ് ബാങ്ക് പദ്ധതിയുടെ കഥ ഓർക്കാതിരിക്കാൻ നിർവ്വാഹമില്ല. കാരണം, ഒരു ഗവൺമെൻറ് എന്തൊക്കെ ചെയ്തു എന്നതിൽനിന്ന് ഒട്ടും കുറയാത്ത പ്രാധാന്യമുണ്ട്, എന്തൊക്കെ ചെയ്യാതിരുന്നു എന്നതിനും. ചെയ്യാനാവുമായിരുന്നിട്ടും ചെയ്യാതെ പോകുന്ന കാര്യങ്ങളുണ്ടാവുകയും, അതുവഴി പല സാദ്ധ്യതകളും നഷ്ടമാവുകയും ചെയ്യുമ്പോൾ പ്രശ്നം ഭാവനാശൂന്യതയുടെയും പിടിപ്പുകേടിൻെറയും തലത്തിലേക്കു നീങ്ങുന്നു.

ഗവൺമെൻറിൻെറ ക്രയവിക്രിയകൾ ഒട്ടുമുക്കാലും നടക്കുന്ന ഒരേകദേശ ബാങ്കാണല്ലോ ട്രഷറി. 1987–ലെ കടുത്ത സാമ്പത്തിക വൈഷമ്യത്തിൽ വിഭവം കണ്ടെത്താനാവാതെ ഗവൺമെൻറ് ഉഴലുമ്പോഴാണ് നിർജ്ജീവമായ ട്രഷറി സേവിംഗ്സ് സ്കീം പുനരുജ്ജീവിപ്പിക്കണമെന്ന ആവശ്യമുയർന്നത്. ഉടനെതന്നെ അതേപ്പറ്റി പഠിക്കാൻ പി.ജി.സാമാവേലിനെ സ്പെഷ്യൽ ഓഫീസറായി നിയമിച്ചു. 1988 ജനുവരിയിൽ സാമുവേൽ റിപ്പോർട്ടു നൽകി. ഡെപ്പോസിറ്ററെ ആകർഷിക്കാനുതകുന്ന ചില വ്യവസ്ഥകൾ റിപ്പോർട്ടിൽ നിർദ്ദേശിച്ചു:

1) ദേശസാൽകൃത ബാങ്കുകൾ നൽകുന്നതിനേക്കാൾ ഒരു ശതമാനം കൂടുതൽ പലിശ നൽകുക.

2) ഡെപ്പോസിറ്റ് ക്യാൻവാസ് ചെയ്യുന്നവർക്ക് ഇൻസൻറീവ് നൽകുക

3) ട്രഷറിയിൽ, ബാങ്കിലേതുപോലെ കൗണ്ടർ സിസ്റ്റവും മറ്റ് ക്രമീകരണവും ഏർപ്പെടുത്തുക

4) ലക്ഷക്കണക്കിനു രൂപയുള്ള നിരവധി എൻഡോവ്മെൻറുകളും മറ്റും നിലവിലുണ്ട്. അവയെല്ലാം ട്രഷറി സേവിംഗ്സ് ബാങ്ക്വഴിയാക്കാൻ ഉത്തരവിറക്കുക.

5) ബാങ്കിലേതുപോലെ ഇൻകംടാക്സ് കുറയ്ക്കുന്ന രീതി ഒഴിവാക്കുക.

6) വേണ്ടത്ര പ്രചരണം നൽകുക.

എന്നാൽ 'ഭദ്രത'യുടെ വേലിയേറ്റത്തിൽ പ്പെട്ട് ഈ നിർദ്ദേശങ്ങൾ മുങ്ങി. ഒടുവിൽ

ഭദ്രതയുടെ പ്രഭവമൊന്നു മങ്ങുകയും കാര്യമായ വിഭവസമാഹരണം നടന്നില്ലെന്ന് ഗവൺമെൻറിന് തോന്നുകയും ചെയ്തപ്പോഴാണ് ട്രഷറി സേവിംഗ്സ് പുനരുജ്ജീവിപ്പിക്കാൻ ഉത്തരവിറക്കുന്നത്— 1988 മേയിൽ. ദേശസാൽകൃത ബാങ്കുകളേക്കാൾ ഒരു ശതമാനം പലിശ കൊടുക്കാനും പിരിക്കുന്നവർക്ക് ഇൻസെൻറീവ് നൽകാനും മാത്രമാണ് ഉത്തരവ്. ബാങ്കിംഗ് സൗകര്യങ്ങളുടെയും മറ്റും ശുപാർശകൾ ഗവൺമെൻറ് കണക്കിലെടുത്തില്ല. ട്രഷറി സ്റ്റാഫിനെക്കൊണ്ടുതന്നെ ഈ പരിപാടിയും നടത്തിക്കാനാണ് ഗവൺമെൻറിൻെറ ഉദ്ദേശ്യം. ബാങ്കിംഗ് സൗകര്യങ്ങളില്ലാത്ത ട്രഷറികളിൽ പണം ഡെപ്പോസിറ്റ് ചെയ്ത് അംഗമാകാൻ ബോധമുള്ള ഒരാളും തയ്യാറില്ലെന്നിരിക്കെ, ഈ പദ്ധതിയും ഭാവനാശൂന്യതകാരണം പൊളിയുമെന്നുറപ്പല്ലേ? ബാങ്കിംഗ് സൗകര്യം പോകട്ടെ, ചെക്കുബുക്ക് സാധാരണ കടലാസിൽ അടിച്ചാൽപോരേ എന്നതാണ് ഇപ്പോഴത്തെ പ്രശ്നം. ഒര പ്രചരണമോ, പരസ്യമോ ഇതേപ്പറ്റി ഗവൺമെൻറിൻെറ ഭാഗത്തുനിന്നുണ്ടായിട്ടില്ലെന്നതാണ് ശ്രദ്ധേയം. ദേശസാൽകൃത ബാങ്കുകളേക്കാൾ ഡെപ്പോസിറ്റർക്ക് ആദായമുള്ള ഒരു വലിയ പദ്ധതി അങ്ങനെ ആരോരുമറിയാതെ കടലാസിലൊതുങ്ങുന്നു. ഇതൊക്കെ, കാശില്ലാത്ത സർക്കാരിൻെറ നാട്ടിലാണെന്നോർക്കണം.

സ്റ്റാഫിനെ വയ്ക്കാനും അവർക്കു പരിശീലനം നൽകാനുമൊന്നും സാധിക്കില്ലെന്നു പറഞ്ഞ്, ഈ വൻകിട ധനാഗമമാർഗ്ഗത്തിൻെറ സാധ്യതയ്ക്കുനേരെ മുഖംതിരിക്കുവാൻ മറ്റൊരു രസകരമായ വസ്തുത നമുക്കു മുന്നിലുണ്ട്. ഗവൺമെൻറിൻെറ യാതൊരുവിധ സഹായമില്ലാതെ ട്രഷറി ഉദ്യോഗസ്ഥന്മാർ മാത്രം ശ്രമിച്ചതിൻെറ ഫലമായി ഇതുവരെ 65 കോടി രൂപ ട്രഷറി സേവിംഗ്സ് വഴി സമാഹരിക്കാൻ കഴിഞ്ഞിരിക്കുന്നു. (ഇതിൽ 40 കോടിയോളം മിച്ചമുണ്ട്) ഏറെ പ്രചരണ കോലാഹലങ്ങൾവഴി ഗവൺമെൻറ് ആഞ്ഞു ശ്രമിച്ചിട്ടും വെറും 33 കോടി മാത്രമാണ് 'ഭദ്രത'യ്ക്കു സമാഹരിക്കാൻ കഴിഞ്ഞതെന്നോർക്കണം.

ഈ പദ്ധതിയുടെ സാദ്ധ്യതകൾ ഇനിയും വിപുലമാണുതാനും. പൊതുവേ ഖജനാവിൽനിന്ന് ഓരോ മാസവും ഒന്നുമുതൽ അഞ്ചുവരെ തീയതികളിൽ 5 കോടിയോളം രൂപ പെൻഷൻ വിതരണത്തിനായി ഒഴിഞ്ഞുപോകുന്നുണ്ട്. ഈ തുക പെൻഷൻകാർ ഒട്ടുമുക്കാലും ഏതെങ്കിലും ബാങ്കിലിടുകയാണ് പതിവ്. എന്നാൽ ട്രഷറി സേവിംഗ്സ് ബാങ്ക് വഴി പെൻഷൻ വിതരണം നടത്തിയാൽ, ആദ്യദിവസം കൂടിപ്പോയാൽ നൂറോ ഇരുന്നൂറോ രൂപയിൽ കൂടുതൽ ഒരു പെൻഷൻകാരനും എടുക്കില്ല. അതുവഴി മാസാദ്യത്തിലെ ഖജനാവിൻെറ ഡ്രെയിൻ ഔട്ട് ഫലപ്രദമായി ഒഴിവാക്കുകയും ചെയ്യാം.

മറ്റൊന്ന്, മോട്ടോർ അപകടങ്ങളിൽ ക്ളെയിംസ് ട്രൈബ്യൂണൽ വിധി നൽകുമ്പോൾ, കക്ഷി മൈനറാണെങ്കിൽ തുക ബാങ്കിലിടുകയാണ് പതിവ്. ഇവ്വിധം ലക്ഷക്കണക്കിന് രൂപ വിവിധ ബാങ്കുകളിലായുണ്ട്. ഈ തുക ട്രഷറിയിൽ നിക്ഷേപിക്കപ്പെടാൻ കേവലമൊരു ഗവൺമെൻറ് വിജ്ഞാപനംമതി.

സിവിൽ സപ്ളൈസിൽനിന്ന് ഹാൻഡ്ലിംഗ് ചാർജ്ജിനത്തിൽ ചില്ലറ ദിവസങ്ങളിലേക്ക് 3000 രൂപ വച്ച് സ്റ്റേറ്റ് ബാങ്ക് ഒഫ് ട്രാവൻകൂർ കൈപ്പറ്റുന്നുണ്ട്. പാപ്പർ സർക്കാർ എന്നു പറയുന്നവർക്ക് ലക്ഷക്കണക്കിന് വരുന്ന ഈ തുക സ്വന്തം ഖജനാവായ ട്രഷറിയിൽ നിക്ഷേപിച്ചുകൂടേ? കെടുകാര്യസ്ഥതയും നോട്ടക്കുറവുംമൂലം ഇവിടെ സംഭവിക്കുന്നത്, സമാഹരിക്കാനാവുമായിരുന്ന പണം കൈവിട്ടുപോവുക മാത്രമല്ല, പാഴ്ച്ചെലവുകൾ മറ്റൊരുതരത്തിൽ വർദ്ധിച്ചുവരികയുമാണ്. ഇതിൽനിന്നെല്ലാം വ്യക്തമാവുന്നത്, വിഭവസമാഹരണം നടത്തുമെന്നു പറയുന്നതല്ലാതെ, സമാഹരണം എങ്ങനെ നടത്തണമെന്നതിനെക്കുറിച്ച് ഗവൺമെൻറിന് ാര്യമായ ധാരണയില്ലെന്നാണ്. സാമാന്യവത്കൃതമായ കുറേ സ്ഥിരം പദ്ധതികളല്ലാതെ, സമഗ്രമായൊരു വിഭവസമാഹരണ പര്യാലോചന ഈ ഗവൺമെൻറ് നടത്തിയിട്ടില്ല. ഇതിനൊരു ലളിതമായ ഉദാഹരണംകൂടി ധനമന്ത്രിയുടെ സ്വന്തം വകുപ്പിൽ ചൂണ്ടിക്കാണിക്കട്ടെ.

ഭരണച്ചെലവിനായി എൽ.ഐ.സി.യിൽനിന്നും ചെത്തുതൊഴിലാളി ക്ഷേമനിധിയിൽനിന്നും ഗവൺമെൻറ് വൻതുക കടമെടുക്കാറുണ്ടല്ലോ. 22% പലിശ കൊടുത്താണീ കടമെടുപ്പ്. ട്രഷറി സേവിംഗ്സ് ബാങ്ക് പദ്ധതിക്ക് ആസ്തി ഉണ്ടാക്കിയിരുന്നെങ്കിൽ വെറും 6% പലിശ കൊടുത്ത് കടമെടുക്കാമായിരുന്നു. ഈ വിധം കൊടുംപലിശ കൊടുത്തുണ്ടാക്കുന്ന മുടിവിനെയൊന്നും പാഴ്ച്ചെലവായി കണക്കാക്കാൻ ശ്രീ. വിശ്വനാഥമേനോൻ നിയമിച്ച എക്സ്പെൻഡിച്ചർ കമ്മിഷനു കഴിയില്ല. മന്ത്രിമന്ദിരത്തിലെ കട്ടൻകാപ്പിയുടെ എണ്ണം കുറച്ചാൽ ഖജനാവിൻെറ പള്ള വീർക്കുകയില്ലെന്ന് ഈ ഉദ്യോഗസ്ഥ ബുദ്ധിജീവികൾ മനസ്സിലാക്കാൻ കാലമായിട്ടില്ല. ഇതൊക്കെ കേട്ട് ശുണ്ഠിവരുന്നവർക്കായി ഒരു സൂത്രംകൂടി പറയാം—

കേരളത്തിൽ രണ്ടേകാൽ ലക്ഷം പെൻഷൻകാരുണ്ട്. ഇവരുടെ പെൻഷൻ വിതരണം ട്രഷറി സേവിംഗ്സോ മറ്റേ ഗവൺമെൻറ് ബാങ്കിംഗോ വഴിയായാൽ, കുറഞ്ഞത് 100 ഉറുപ്പിക മാസം ലഭിച്ചാലും മൊത്തം 225 ലക്ഷം രൂപ ഖജനാവിൽ കിട്ടും. ഇതൊക്കെയറിയാൻ വലിയൊരു കമ്മിഷനോ കമ്മിറ്റിയോ വേണ്ട. മനക്കണക്കറിഞ്ഞാൽ മതി.

ചുരുക്കത്തിൽ വിഭവസമാഹരണത്തിൽ ഗവൺമെൻറ് പാളിപ്പോയതായി കാണാം. ഇതിനോടൊപ്പം മറ്റൊരു ശ്രദ്ധേയമായ തകരാറുകൂടിയുണ്ട്.

ഗവൺമെൻറിൻെറ മുഖ്യ മുതൽമുടക്കുകളെല്ലാം ഉല്പാദനക്ഷമമല്ലാത്ത മേഖലകളിലാണ്. ഉദാഹരണമായി പെൻഷൻ. അവശജനവിഭാഗങ്ങളെ സഹായിക്കേണ്ടത് അത്യാവശ്യംതന്നെ. എന്നുവച്ച്, വഴിയിൽ കാണുന്നവനൊക്കെ പെൻഷനും ക്ഷേമനിധിയും ഏർപ്പെടുത്താൻ തുടങ്ങിയാൽ ഈ മുതൽമുടക്കിൽനിന്ന് ഭരണകക്ഷിക്കു കുറേ വോട്ടു കിട്ടുമെന്നല്ലാതെ, സംസ്ഥാനത്തിൻെറ ധനസ്ഥിതി മെച്ചപ്പെടുകയോ ഉല്പാദനമേഖല രകര്ഷപ്പെടുകയോ ചെയ്യുയകില്ല. അങ്ങനെ വരുമ്പോൾ, ഗവൺമെൻറ് ക്ഷേമം ഉദ്ദേശിച്ച അതേ അവശവിഭാഗങ്ങൾ മറ്റൊരു തരത്തിൽ വീണ്ടും അവശരാവുകയേയുള്ളൂ.

## ധീരമായ നടപടി

ഈ ഗവൺമെൻറ് ധനകാര്യ വിഭാഗത്തിൽ അവലംബിച്ച ധീരമായ ഒരു നടപടി ബ്ളേഡുകമ്പനികൾക്കു കടിഞ്ഞാണിട്ട പ്രവൃത്തിയാണ്. സംസ്ഥാനത്ത് ഒരു സമാന്തര സമ്പദ്വ്യവസ്ഥതന്നെ സൃഷ്ടിച്ചുവന്ന ബ്ളേഡുകളെ നിയന്ത്രിച്ചതിൻെറ ക്രെഡിറ്റ് തീർച്ചയായും ഇടതുപക്ഷ ഗവൺമെൻറിനുണ്ട്. ജനങ്ങളുടെ നിക്ഷേപങ്ങൾക്കും സ്വത്തിനും സംരക്ഷണം ഉറപ്പുവരുത്തേണ്ടത് ഏതൊരു ജനാധിപത്യ സർക്കാരിൻെറയും കടമയാണ്. ബ്ളേഡുകമ്പനികളെ നിലയ്ക്കു നിറുത്താനും ശിക്ഷിക്കാനുമുതകുന്ന ചില നിയമങ്ങൾ ഈ ഗവൺമെൻറ് കൊണ്ടുവന്നെങ്കിലും, യഥാർത്ഥ ബ്ളേഡു രാജാക്കന്മാർ കൂസലില്ലാതെ രണ്ടാവരവുനടത്തുമ്പോൾ, ഈ നിയമങ്ങൾ ആത്യന്തികമായി പരിഹാസ്യമാവുന്നുണ്ടെന്നതു വേറെ കാര്യം.

പത്താം ക്ളാസുവരെയുള്ള സ്കൂൾ കുട്ടികൾക്ക് സൗജന്യ ഇൻഷ്വറൻസ് പദ്ധതി ഏർപ്പെടുത്തിയതും സ്റ്റേറ്റ് ഇൻഷ്വറൻസിൽ ചേരുന്ന സ്ത്രീജീവനക്കാർക്ക് പുരുഷനു തുല്യമായ പ്രീമിയം വ്യവസ്ഥ ചമച്ചതും ഈ ഗവൺമെൻറിൻെറ ഭരണപരിഷ്കാരങ്ങളാണ്. ഇതിനുപുറമേ രണ്ടു ക്ഷേമനിധികൾ— ലോട്ടറി ജീവനക്കാക്കും വക്കീൽ ഗുമസ്തന്മാർക്കും—ഏർപ്പെടുത്തിയതും ക്ഷേമപ്രവർത്തനങ്ങളുടെ പട്ടികയിൽപ്പെടുത്താം. കെ.എസ്.എഫ്.ഇ.യും കെ.എഫ്.സി.യും വഴി ഏർപ്പാടാക്കിയ തൊഴിലധിഷ്ഠിത ഹയർ പർച്ചേസ് പദ്ധതിയും, ചിട്ടിവായ്പയും ക്ഷേമപ്രവർത്തനങ്ങളായി ഗവൺമെൻറ് ഉയർത്തിക്കാട്ടുമെങ്കിലും, അവ എത്രപേർക്ക് എത്രത്തോളം ഗുണം ചെയ്തു എന്നതിനെപ്പറ്റി പഠനമൊന്നും നടന്നിട്ടില്ല. പ്രത്യേകിച്ചും ഹയർ പർച്ചേസ് പദ്ധതി എല്ലാ സ്വയം തൊഴിൽ പദ്ധതികളേയുംപോലെ പാഴ്ചെലവാകാനാണ് സാദ്ധ്യതയെന്ന് ഏകദേശ സർവ്വേകൾ സൂചിപ്പിക്കുന്നു. എന്തായാലും ഈ പരിഷ്കാരങ്ങളെപ്പറ്റി വിശദമായ സർവ്വേ നടത്തേണ്ടിയിരിക്കുന്നു.

ചുരുക്കിപ്പറഞ്ഞാൽ, ഗവൺമെൻറ് ധനകാര്യത്തെപ്പറ്റി പ്രകടനപത്രികയിൽ അവകാശപ്പെട്ടിരുന്ന രണ്ടു കാര്യങ്ങളിൽ ജനങ്ങൾക്ക് അധികഭാരം നൽകുകയില്ലെന്ന വാക്ക് ഏറെക്കുറെ പാലിച്ചിട്ടുണ്ട്. എന്നാൽ, വിഭവസമാഹരണത്തിൽ പരാജയപ്പെടുന്നു. എന്നിട്ടുമെങ്ങനെ 1990-91 ൽ ഒരു സീറോ ബഡ്ജറ്റുണ്ടാക്കാൻ കഴിഞ്ഞുവെന്ന് തോന്നാം. ഇതിനൊരു പിന്നാമ്പുറമുണ്ട്.



## കടം വീട്ടാൻ കൂടുതൽ കടം

ഈ സർക്കാർ അധികാരത്തിൽ വന്നപ്പോൾ, അതായത് 1987 മാർച്ച് 31-ന് 1495.57 കോടി രൂപ കേന്ദ്ര വായ്പാ ഇനത്തിൽ തിരിച്ചടയ്ക്കാനുണ്ടായിരുന്നു. കരുണാകരൻ ഗവൺമെൻറിൻെറ കാലത്ത് ഇതിൽ 376 കോടി രൂപയുടെ ഓവർ ഡ്രാഫ്റ്റ് ''കേന്ദ്ര ലോൺ' ആക്കി മാറ്റിയ വകയിൽ ബാക്കി അടയ്ക്കാനുണ്ടായിരുന്ന 244 കോടി രൂപയും ഉൾപ്പെടും. ഇപ്പറഞ്ഞ 1495.57 കോടി രൂപയ്ക്കു പുറമേ പദ്ധതി സഹായ ഇനത്തിൽ മുൻഗവൺമെൻറ് കൈപ്പറ്റിയ വകയിൽ 150 കോടി രൂപ വേറെയും. അങ്ങനെ മൊത്തം 1647.57 കോടി രൂപയുടെ ബാദ്ധ്യതയാണ് നായനാർ ഗവൺമെൻറ് ഏറ്റെടുത്തത്.

ഇതിൽ, 1-4-87 മുൽ 31-3-90 രെയുള്ള ഭരണകാലയളവിൽ, മൊത്തം 433.11 കോടി രൂപ തിരിച്ചടച്ചുകഴിഞ്ഞു. ഇതിൽ ഓവർ ഡ്രാഫ്റ്റ് ഇനത്തിൽ ബാക്കിയുണ്ടായിരുന്ന 244 കോടി രൂപയും ഉൾപ്പെടും. ഒപ്പം, പദ്ധതിക്കു മുൻസർക്കാർ മുൻകൂർ വാങ്ങിയ 150 കോടിയും.

ഈ കടംവീട്ടലിനിടയിൽ നായനാർ ഗവൺമെൻറ് 940.36 കോടിയുടെ പുതിയ കടം കേന്ദ്രത്തിൽനിന്നു വാങ്ങിയിട്ടുമുണ്ട്.

ഓവർ ഡ്രാഫ്റ്റിൻെറ പരിധി ഉയർത്താനും അതടച്ചുതീർക്കാനുമുള്ള കാലാവധി വർദ്ധിപ്പിക്കാനും വേണ്ടി വി.പി.സിംഗ് ഗവൺമെൻറിനോട് നടത്തിയ നിവേദനം കേന്ദ്രം ചെവിക്കൊണ്ടില്ല. ഈ ആവശ്യത്തിൻമേൽ റിസർവ് ബാങ്കിന് നിഷേധാത്മക നിലപാടാണുള്ളതെന്നും കേന്ദ്രം നിസ്സഹായരാണെന്നുമുള്ള മറുപടിയാണ് സിംഗ് ഗവൺമെൻറ് നൽകിയത്. കേന്ദ്രത്തിൻെറ ഈ പ്രതികൂല നിലപാടുമൂലം മുഴുവൻ ഓവർ ഡ്രാഫ്റ്റ് തുകയും നിശ്ചിത കാലയളവിനുള്ളിൽത്തന്നെ അടച്ചുതീർക്കേണ്ടിവന്നു. നന്നെ ശോഷിച്ച സംസ്ഥാന ഖജനാവിനെ സംബന്ധിച്ചിടത്തോളം ഈ കടംവീട്ടൽ ഗുരുതരമായി. ഈ നിർണ്ണായക സ്ഥിതിയിൽനിന്നു കരകയറാൻ ശ്രീ. വിശ്വനാഥമേനോൻ അവലംബിച്ച പോംവഴിയാകട്ടെ, കൂടുതൽ കേന്ദ്ര കടം വാങ്ങുക എന്ന സാമാന്യവത്കൃത രീതി മാത്രമാണുതാനും. കടംവീട്ടാനുള്ള വിഭവസമാഹരണത്തിനു പുതിയ മാർഗ്ഗങ്ങൾ കണ്ടെത്താനോ, കേന്ദ്രത്തിൽ സ്വാധീനം ചെലുത്തി സാവകാശം സമ്പാദിക്കാനോ ഈ ഗവൺമെൻറിനു കഴിഞ്ഞില്ലെന്നു സാരം. വികസ്വര രാഷ്ട്രങ്ങൾക്കു ഋണബാദ്ധ്യത അനിവാര്യഘടകമാണെന്നു പറഞ്ഞ് ഈ കടമെടുപ്പിനെ ന്യായീകരിക്കുന്നുണ്ട്. അത് യുക്തിസഹം തന്നെ. പക്ഷേ, കടംവീട്ടാൽ കൂടുതൽ കടമെടുക്കുകയല്ലാതെ, വിഭവാർജ്ജിതശേഷി വർദ്ധിപ്പിക്കുക കൂടിയാണ് വികസ്വര നാടുകളിലെ ധനമന്ത്രിമാരുടെ ജോലി എന്ന കാര്യം മറച്ചുകൂടാ. പണസമാഹരണവും നികുതിവർദ്ധനവും വഴിയാണ് ഈ ധർമ്മം സാധാരണഗതിയിൽ അനുഷ്ഠിക്കാറ്. നികുതിവർദ്ധിപ്പിച്ച് ജനങ്ങൾക്കിടയിൽ 'അൺപോപ്പുലർ' ആകാതിരിക്കുകയാണ് രാഷ്ട്രീയകക്ഷികളുടെ ലക്ഷ്യം. അതൊരു എക്സ്ക്യൂസല്ല, പകഷേ, നികുതിഭാഗം കൂടാതെതന്നെ, ടാക്സ്ബേസ് വിപുലമാക്കി, പുതിയ വരുമാനം കണ്ടെത്താം. ഇവ്വിധം ക്രിയാത്മകമായ ക്രാന്തദർശിത്വത്തോടെ, ധീരമായ നിലപാടുകളെടുക്കുന്നൊരു ഗവൺമെൻറിനെയാണ് ഇടതുപക്ഷത്തുനിന്ന് ഈ നാട് പ്രതീക്ഷിക്കുന്നത്. അല്ലാതെ ശ്രീ. വിശ്വനാഥമേനോൻ പറയുന്നതുപോലെ, ''ഒരു സർക്കസ് കാണിച്ചു തട്ടീംമുട്ടീം'' പോകുന്ന കാളവണ്ടി സർക്കാരിനെയല്ല. ശ്രീ. മേനോൻ സാത്വികയായൊരു മനുഷ്യനാണ്. ഉജ്ജ്വലമായ വിപ്ളവപാരമ്പര്യവും സംഘടനാപ്രവർത്തനപാരമ്പര്യവും അദ്ദേഹത്തിനുണ്ട്.

ഈ ഗവൺമെൻറ് അധികാരത്തിൽ വന്ന ശേഷം നടത്തിയ രണ്ടു ഭരണപരിഷ്കാരങ്ങളാണ് സ്റ്റാമ്പ് ആക്ടും അടിസ്ഥാന ഭൂനികുതി ഭേദഗതി നിയമവും. ആധാരം രജിസ്ട്രേഷൻ ഇനത്തിൽ വൻ തുക ഗവൺമെൻറിനെ വെട്ടിക്കുന്നുവെന്നു മനസ്സിലാക്കി, ഭൂമിയുടെ തറവില നിശ്ചയിക്കാൻ വില്ലേജുകളും. മറ്റു പണികളെല്ലാം മാറ്റിവച്ചിട്ട്, വെറും രണ്ടുദിവസംകൊണ്ട് ആയിരത്തിൽ കുറയാത്ത സർവ്വേ നമ്പരുകളുള്ള ഭൂമികളിൽ പോയി പരിശോധന നടത്തി, മതിപ്പുവില തയ്യാറാക്കാൻ സാക്ഷാൽ വാമനനുപോലും കഴിയില്ലെന്ന് ഏതു കുട്ടിക്കുമറിയാം. പക്ഷേ നമ്മുടെ അധികൃതർക്ക്, ആ കുട്ടിയറിവുപോലുമില്ലാതെ പോയതിൻെറ ഫലമാണ് സ്റ്റാമ്പ് ആക്ട് പിൻവലിക്കേണ്ടിവന്നത്. ഗ്രാസ്റൂട്ടിലെ സ്റ്റാഫിൻെറ അപര്യാപ്തത ജീവനക്കാരുടെ സ്ഥിരം പരാതി മാത്രമാണെന്നു പറയുന്ന മന്ത്രിതന്നെ, സ്വന്തം നിയമം വിഴുങ്ങേണ്ടിവന്നതിൻെറ പിന്നാമ്പുറമാണിത്. സംഘടനാപരമായ അഴിച്ചുപണിയും, തദനുസൃതമായ വീക്ഷണവ്യതിയാനവും ഇല്ലാത്തതിൻെറ തകരാറാണിത്. സംഘടനാ പ്രവർത്തനവും സർക്കാർ ഭരണവും തമ്മിലുള്ള വ്യത്യാസവും മറ്റൊന്നല്ല.

## എക്സ്പെൻഡിച്ചർ കമ്മിഷൻ

മുൻഗവൺമെൻറിൻെറ ദർബാറടിയും സംസ്ഥാനത്തിൻെറ സ്വാഭാവികമായ ചില

**ഒരു മന്ത്രി അധികാരത്തിലിരിക്കുക വെറും അഞ്ചു കൊല്ലത്തേക്കാവും. ചുരുങ്ങിയ ഈ കാലയളവിൽ വ്യവസ്ഥിതി ഉടച്ചുവാർക്കാനൊന്നും പററില്ല—ധനമന്ത്രി വിശ്വനാഥമേനോൻെറ ഈ വാക്കുകൾക്ക് സാംഗത്യമുണ്ട്. കണ്ണടച്ചു തുറക്കുംമുൻപ് കാതലായ മാററമുണ്ടാക്കാനൊന്നും മനുഷ്യർക്ക് സാധിക്കില്ല. ശരിതന്നെ. പക്ഷെ അപ്പോഴും ഒരു ചോദ്യം ബാക്കിനിൽക്കും—മുൻ ഗവൺമെൻറിൻെറ ക്രിയാബാക്കി നടത്തുക മാത്രമാണോ പുതിയ ഗവൺമെൻറിൻെറ ദൗത്യം?**

കളക്ടറെ ചുമതലപ്പെടുത്തുന്നതായിരുന്നു സ്റ്റാമ്പ് ആക്ട്. നേരെ ചൊവ്വേ നടന്നിരുന്നെങ്കിൽ പൊതുഖജനാവിന് വളരെ ഗുണപ്രദമാകുമായിരുന്ന പദ്ധതി. എന്നാൽ നിയമം നിലവിൽ വന്നതോടെ പരാതിയുടെ പേട്ട. ആധാരം രജിസ്ട്രേഷൻ ഗണ്യമായി കുറഞ്ഞു. ഗത്യന്തരമില്ലാതെ ഗൾൺമെൻറ് ഈയിടെ നിയമം പിൻവലിക്കുകയും ചെയ്തു. നിയമത്തിനു തകരാറൊന്നുമില്ല. പിന്നെ സംഭവിച്ചതെന്താണ്?

പുതിയ നിയമം തയ്യാറാക്കിക്കഴിഞ്ഞയുടനെ ജില്ലാ കളക്ടർമാർക്ക് ഉത്തരവു നൽകി—രണ്ടാഴ്ചയ്ക്കകം അതതു ജില്ലകളിലെ ഭൂമിയുടെ തറവില നിശ്ചയിച്ച് ഗവൺമെൻറിനെ അറിയിക്കാൻ. കളക്ടർമാർ, ഉത്തരവ് താഴോട്ടു നൽകി. താലൂക്ക് ഓഫീസുകളിൽനിന്ന് വില്ലേജാഫീസിലെത്തിയപ്പോൾ അന്വേഷണത്തിനും വിലനിശ്ചയത്തിനും റിപ്പോർട്ട് നൽകലിനുമെല്ലാംകൂടി വെറും രണ്ടുദിവസം മാത്രം. ആകപ്പാടെ ഒരു വില്ലേജാഫീസറും രണ്ടു വില്ലേജ് അസിസ്റ്റൻറും രണ്ടു ശിപായിമാരും ചേർന്ന അഞ്ചംഗ സംഘമാണ് വില്ലേജാഫീസ്. രണ്ടു മുതൽ എട്ടര ചതുരശ്ര കിലോമീറ്റർവരെ വിസ്തീർണ്ണമുള്ളതാണ് കേരളത്തിലെ എല്ലാ വൈഷമ്യങ്ങളുംമൂലം വന്നുപെട്ട ഗുരുതരമായ സാമ്പത്തിക പ്രതിസന്ധി, തരണംചെയ്യാൻ ആവശ്യമായൊരു ഘടകം ചെലവുചുരുക്കലാണല്ലോ. വിശേഷിച്ചും, പദ്ധതിയേതര ച്ചെലവുകളും ഭരണപ്രക്രിയയിലുണ്ടാവുന്ന പ്രൊസീഡ്യൂറൽ ചെലവുകളും കുറയ്ക്കുക വഴി കാര്യമായൊരു തുക ഖജനാവിനും ലാഭിക്കാനാവും. പലപ്പോഴും നടത്തിപ്പിലെ അവധാനതകൊണ്ടും ഒഴിവാക്കാവുന്ന പല ആർഭാടങ്ങളും ഒഴിവാക്കാത്തതുകൊണ്ടും ഗവൺമെൻറിന് നല്ലൊരു തുക നഷ്ടമാകാറുണ്ട്. ഇതിനു പുറമേയാണ്, യഥാസമയം കണക്കുകൾ ഒത്തുനോക്കാത്തതുമൂലം (റെക്കൺസിലിയേഷൻ) വിവിധ വകുപ്പുകൾവഴി പാഴാവുന്ന പൊതുപണം. ഓരോ വകുപ്പിലും ഈ തരത്തിലുണ്ടാവുന്ന അനാവശ്യച്ചെലവുകൾ എതെന്നു കണ്ടെത്തി, അവ തടയാൻ കഴിഞ്ഞാൽ അതു മറ്റൊരർത്ഥത്തിൽ, പുതിയൊരു പണസമാഹരണമാവും.

ക്രിയാത്മകമായ ഈ ലക്ഷ്യം വച്ചുകൊണ്ടാണ്, ഇപ്പോഴത്തെ ഗവൺമെൻറ് ഒരു എക്സ്പെൻഡിച്ചർ കമ്മിഷനെ നിയമിക്കുന്നത്. 1988-ൽ, ബി.പി.ആർ. വിട്ടൽ (ആന്ധ്ര) ചെയർമാനും, ഡോ. കെ.കെ. ജോർജ്ജ് (കൊച്ചിൻ യൂണിവേഴ്സിറ്റി), ശങ്കരമേ

# സംസ്ഥാന സമ്പദ് ഘടനയുടെ രൂപരേഖ

| ഇനം | 1970-71 | 1980-81 | 1986-87 | 1987-88 | 1988-89 |
|---|---|---|---|---|---|
| 1. സംസ്ഥാന വരുമാനം (ഇപ്പോഴത്തെ വിലനിലവാരമനുസരിച്ച്—കോടിയിൽ) | 1255 | 3655 | 7099 | 7873 | 8870 |
| വരുമാനം (1980-81 ലെ വിലപ്രകാരം—കോടിയിൽ) | 1255 | 3655 | 3899 | 4047 | 4203 |
| 2. പ്രതിശീർഷ വരുമാനം (രൂപയിൽ) | 594 | 1444 | 1384 | 1411 | 1447 |
| 3. പ്രധാന ഉല്പന്നങ്ങളുടെ ഉല്പാദനത്തോത് | | | | | |
| (a) അരി (ലക്ഷം ടണ്ണിൽ) | 12.98 | 12.72 | 11.34 | 10.02 | |
| (b) തേങ്ങ (ദശലക്ഷം എണ്ണം) | 3981 | 3008 | 3173 | 3346 | 3841 |
| (c) അടയ്ക്ക (ദശലക്ഷം എണ്ണം) | 12,738 | 10,805 | 13,207 | 10,665 | 10,891 |
| (d) കുരുമുളക് (1000 ടൺ) | 25.03 | 28.52 | 30.38 | 46.82 | 42.51 |
| (e) റബ്ബർ (1000 ടൺ) | 78.73 | 140.73 | 202.13 | 216.56 | 238.4 |
| (f) തേയില (1000 ടൺ) | 41.45 | 50.72 | 50.34 | 56.28 | 65.77 |
| (g) കാപ്പി (1000 ടൺ) | 12.57 | 23.54 | 23.55 | 22.93 | 47.43 |
| 4. വിലകൾ: | | | | | |
| (a) കാർഷിക വിഭവങ്ങളുടെ മൊത്തവില സൂചിക | 222 | 513 | 933 | 964 | 901 |
| (b) ഉപഭോക്തൃ വിലസൂചിക | 864 | 229 | 368 | 398 | 419 |
| 5. പ്ളാൻ ഔട്ട്ലേ (കോടിയിൽ) | 59.35 | 311.31 | 455.46 | 407.77 | 425 |

## പട്ടിക രണ്ട്

| മേഖല | വർഷം | തോത് |
|---|---|---|
| പ്രാഥമിക മേഖല | 1982-83 | 1449 കോടി രൂപ |
| | 1986-87 | 1435 കോടി രൂപ |
| | 1988-89 | 1505 കോടി രൂപ |
| ദ്വിതീയ മേഖല | 1982-83 | 860 കോടി രൂപ |
| | 1986-87 | 802 കോടി രൂപ |
| | 1988-89 | 895 കോടി രൂപ |
| ത്രിതീയ മേഖല | 1982-83 | 1438 കോടി രൂപ |
| | 1986-87 | 1661 കോടി രൂപ |
| | 1988-89 | 1803 കോടി രൂപ |

നോൻ (റിട്ട. ഡെപ്യൂട്ടി അക്കൗണ്ടൻറ് ജനറൽ), സംസ്ഥാന ഫൈനാൻസ് സെക്രട്ടറി എന്നിവർ അംഗങ്ങളുമായും നിയമിച്ച എക്സ്പെൻഡിച്ചർ കമ്മിഷൻ 1989 അവസാനത്തോടെ പൂർണ്ണ റിപ്പോർട്ടു നൽകി. ഈ റിപ്പോർട്ട് ഗവൺമെൻറ് പരിശോധിച്ചുവരുന്നതേയുള്ളൂ. നടപ്പാക്കാൻ ഇനിയും കാലതാമസമുണ്ടാവുമെന്നാണു സൂചന.

അപ്പോൾപ്പിന്നെ, ധനകാര്യമന്ത്രി പറയുന്ന ചെലവുചുരുക്കൽ എവിടെയാണ് നടന്നതെന്നു സ്വാഭാവികമായും സംശയിക്കേണ്ടിവരുന്നു. എക്സ്പെൻഡിച്ചർ കമ്മിഷൻ നൽകിയ ചില ഇടക്കാല നിർദ്ദേശങ്ങൾ മാത്രമാണ് ഗവൺമെൻറ് ചെലവുചുരുക്കൽ ഇനത്തിൽ ഇതേവരെ നടപ്പാക്കിയിട്ടുള്ളതെന്നു കാണാം.

പെൻഷൻ, മണി ഓർഡർ അയയ്ക്കുകവഴി ഖജനാവിനു പ്രതിമാസം ഒരു കോടിയോളം രൂപ നഷ്ടമാവുന്നുണ്ട്. ഈ നഷ്ടം ഒഴിവാക്കാൻ വേണ്ടി മണി ഓർഡർ പെൻഷൻ അവസാനിപ്പിക്കുകയാണ് ചെലവുചുരുക്കൽ പ്രക്രയയിൽ ഗവൺമെൻറ് ആകപ്പാടെ ചെയ്ത പ്രസക്തമായ കാര്യം. എന്നാൽ ഒരു വിഭാഗം പെൻഷൻകാരുടെ എതിർപ്പുമൂലം ആ ഉത്തരവു പിന്നീടു പിൻവലിക്കേണ്ടിവന്നു. സമ്മർദ്ദത്തിനു കീഴടങ്ങുന്നതിനുപകരം ട്രഷറി സേവിംഗ്സ് സ്കീം വഴിയോ മറ്റോ പോംവഴി കാണാൻ ഗവൺമെൻറ് ശ്രമിച്ചതുമില്ല.

പിന്നീട് ചെലവുചുരുക്കാൻ വേണ്ടി ചെയ്തതായി പറയപ്പെടുന്നത്, പൊതുമരാമത്തു വകുപ്പിൽ റെക്കൺസിലിയഷേൻവഴി ഗവൺമെൻറുമായുണ്ടായിരുന്ന ചില പ്രശ്നങ്ങൾ അവസാനിപ്പിച്ചതാണ്. 18 കോടിയോളം രൂപ കേന്ദ്രത്തിൽനിന്നു ലഭിക്കേണ്ടത്, നേരത്തെ റെക്കൺസിലിയേഷൻ നടക്കായ്കമൂലം പാഴായിപ്പോയിട്ടുണ്ട്. ഈ ഓട്ട അടയ്ക്കാൻ ഇപ്പോൾ ഗവൺമെൻറിനു കഴിഞ്ഞു. മറ്റൊന്ന്, കേന്ദ്ര ഗവൺമെൻറ് നൽകേണ്ടുന്ന ചില പെൻഷൻതുകകൾ സംസ്ഥാനം നൽകുന്ന പ്രശ്നമാണ്. ഈ തുക സംസ്ഥാനഖജനാവിൽനിന്നു വിതരണം നടത്തി മൂന്നും നാലും മാസം കഴിഞ്ഞുമാത്രമാണ് കേന്ദ്രഗവൺമെൻറ് പണം നൽകാറ്. ഈ കാലതാമസം ഒഴിവായിക്കിട്ടാനുള്ള ശ്രമങ്ങൾ സംസ്ഥാന ഗവൺമെൻറ് നടത്തിവരുന്നുണ്ട്.

ചുരുക്കത്തിൽ, കാര്യമായ ചെലവുചുരുക്കലൊന്നും പ്രയോഗത്തിൽ വന്നിട്ടില്ലെന്നു കാണാം. എക്സ്പെൻഡിച്ചർ കമ്മിഷൻെറ റിപ്പോർട്ട് നടപ്പിലാക്കുംവരെ പഴയപടി പ്രൊസീഡ്യൂറൽ ധൂർത്തും ആർഭാടവും തുടരുമെന്നു സാരം.

''ഒരു മന്ത്രി അധികാരത്തിലിരിക്കുക വെറും അഞ്ചു കൊല്ലത്തേക്കാവും. ഈ ചുരുങ്ങിയ കാലയളവിൽ വ്യവസ്ഥിതി ഉടച്ചുവാർക്കാനൊന്നും പറ്റില്ല.'' നമ്മുടെ ധനമന്ത്രിയുടെ ഈ വാക്കുകൾക്കു സാംഗത്യമുണ്ട്. കണ്ണടച്ചു തുറക്കുംമുൻപ് കാതലായ മാറ്റമുണ്ടാക്കാനൊന്നും മനുഷ്യർക്കു സാധിക്കില്ല. ശരിതന്നെ. പക്ഷേ അപ്പോഴും, ഒരു ചോദ്യം ബാക്കി നിൽക്കും—മുൻഗവൺമെൻറിൻെറ ക്രിയാബാക്കി നടത്തുക മാത്രമാണോ പുതിയ ഗവൺമെൻറിൻെറ ദൗത്യം? മാറ്റങ്ങൾ ആഗ്രഹിക്കുന്ന വോട്ടർ, ഈ ചോദ്യം തുടങ്ങാനും മന്ത്രി പറഞ്ഞ ആ അഞ്ചുകൊല്ലം മാത്രംമതി.



# എൻെറ യൂണിവേഴ്സിറ്റി കോളേജ്

പി.എം. ബിനുകുമാർ

## ടി.എൻ. ഗോപിനാഥൻനായർ

ഈ ജീവിതസായാഹ്നത്തിൽ അക്കാലങ്ങളെ അതേപോലെ ഓർക്കാൻ കഴിയുമോ? മലയാള നാടകവേദിക്ക്



ടി.എൻ.—കോളേജ് വിദ്യാഭ്യാസകാലത്ത്

അവിസ്മരണീയനായ ടി.എൻ. ഗോപിനാഥൻ നായർ ചോദിക്കുന്നു.

''എൻെറ ജീവിതത്തിലെ പ്രധാന വഴിത്തിരിവുകളെല്ലാം സംഭവിച്ചത് എൻെറ കോളേജ് വിദ്യാഭ്യാസക്കാലത്താണ്—ആദ്യ കവിതാസമാഹാരം പ്രസിദ്ധീകരിച്ചതു മുതൽ ചങ്ങമ്പുഴയെ സുഹൃത്തായി കിട്ടിയതുവരെ. ആർട്സ് കോളേജിലാണ് ഞാൻ ഇൻററിനു പഠിച്ചത്. അന്ന് എ. ഗോപാലമേനോനായിരുന്നു പ്രിൻസിപ്പൽ. അദ്ദേഹം എൻെറ അച്ഛൻെറ അടുത്ത സുഹൃത്തായിരുന്നതിനാൽ കുറച്ചധികം സ്വാതന്ത്ര്യം എനിക്കു കോളേജിൽ ഉണ്ടായിരുന്നു. മോഡൽ സ്കൂളിൽ സ്കൂൾ ഫൈനലിനു പഠിക്കുമ്പോൾ ഞാനെഴുതിയ കുറെ കവിതകൾ ഇക്കാലത്ത് 'മുകുളാഞ്ജലി' എന്ന പേരിൽ പ്രസിദ്ധീകരിച്ചു. കവിത എഴുതുന്നതിലും വില്ക്കുന്നതിലും ഉദാസീനനായ എനിക്ക് ഈ സമാഹാരത്തിൻെറ ഒരു എഡിഷൻ മുഴുവൻ വിററുതന്നത് കോളേജിലെ പെൺകുട്ടികളായിരുന്നു. 'മുകുളാഞ്ജലി' പുറത്തു വന്നതോടെ തിരുവനന്തപുരത്തെ വിദ്യാർത്ഥിലോകത്തിന് ഞാൻ സുപരിചിതനായി. തുടർന്ന് വളരെ വിലപ്പെട്ട ഒരുഭാഗ്യം എനിക്കു സിദ്ധിച്ചു. സ്വതന്ത്രകേരളം പിറന്നപ്പോൾ മലയാള പാഠപുസ്തകമായി തിരഞ്ഞെടുത്തത് സർദാർ കെ.എം. പണിക്കർ അവതാരിക എഴുതിയ എൻെറ 'കളിത്തോണി' എന്ന കാവ്യസമാഹാരമായിരുന്നു.

കോളേജിലെ സാഹിത്യസമാജം സെക്രട്ടറിയായി ഞാൻ തിരഞ്ഞെടുക്കപ്പെട്ടു. സാഹിത്യസമാജത്തിൻെറ സമ്മേളനത്തിന് ഉള്ളൂർ, വള്ളത്തോൾ, ചേലാട്ട് അച്യുതമേനോൻ തുടങ്ങിയവർ കോളേജിലെത്തി പ്രസംഗിച്ചു. എൻെറ പരിശ്രമത്തിൻെറ ഫലമായിട്ടായിരുന്നു പ്രശസ്ത സാഹിത്യകാരായ ഇവർ കോളേജിൽ വന്നത്. ഇക്കാലത്ത് ഞാൻ നാടകങ്ങൾ എഴുതിത്തുടങ്ങി. യൂണിയൻ സെക്രട്ടറിയായി. ഇതിനെത്തുടർന്ന് യൂണിവേഴ്സിററി യൂണിയൻ പ്രസിഡൻറ് സ്ഥാനത്തേക്ക് ഞാൻ തിരഞ്ഞെടുക്കപ്പെട്ടു. പി.സി. അലക്സാണ്ടർ ആയിരുന്നു നോമിനേററഡ് പ്രസിഡൻറ്, ഞാൻ തിരഞ്ഞെടുക്കപ്പെട്ട ആദ്യ പ്രസിഡൻറും. 'സൗന്ദര്യമുള്ള വോട്ടുകൾ' കൊണ്ടാണ് ഞാൻ ജയിച്ചത്. അതായത് പെൺകുട്ടികളുടെ വോട്ട്. എൻെറ പ്രബലനായ എതിരാളിക്ക് ഒപ്പം നില്ക്കാൻ ഞാൻ മതിയാവുമായിരുന്നില്ല. അന്ന് ഞാൻ വൈ.ഡബ്ളിയു.സി.എയുടെയും വൈ.എം.സി.എയുടെയും 'കൊട്ടാരം നാടകകൃത്താ'യിരുന്നു. യൂണിവേഴ്സിററി യൂണിയൻ പ്രസിഡൻറായപ്പോൾ തിരുവനന്തപുരത്ത് ഇന്നു കാണുന്ന ലെജിസ്ലേററീവ് ചേംബറിൽ, അതും അസംബ്ളി കൂടുന്നതിനുമുമ്പുതന്നെ പ്രസംഗിക്കാൻ എനിക്കവസരം ലഭിച്ചു. അതെല്ലാം ഇന്നും അന്നത്തെപ്പോലെ ഓർക്കുന്നു. ദിവാൻ സർ. സി.പിയും നാടുവാഴുന്ന തമ്പുരാനും സംബന്ധിക്കുന്ന ചടങ്ങിൽ ഞാൻ അദ്ധ്യക്ഷനായി. ഒരു കേരളീയനും ലഭിക്കാത്ത ഭാഗ്യമായി ഞാനിതിനെ കാണുന്നു. ചടങ്ങിൽ സംബന്ധിച്ച നിയമസഭാ



ടി.എൻ.—സ്ത്രീവേഷം



ടി.എനും, നാരായണൻ നായരും

മെംബർ കോട്ടൂർ കുഞ്ഞുകൃഷ്ണപിളള അന്നെന്നെ മുക്തകണ്ഠം പ്രശംസിച്ചു.

ആർട്സ് കോളേജ് യൂണിവേഴ്സിററി കോളേജുമായി സംയോജിക്കുന്നത് ഞാൻ ബി.എ അവസാനവർഷ വിദ്യാർത്ഥിയായിരിക്കുമ്പോഴാണ്. ആ സമാപനച്ചടങ്ങിൽവച്ച് ഞങ്ങൾ അവതരിപ്പിച്ച 'തകർന്ന മുരളി' എന്ന നാടകത്തെക്കുറിച്ചു പറയാം. ഈ സ്ക്രിപ്ററ് അന്ന് കളിച്ചതിനുശേഷം ഞാൻ കൈകൊണ്ടെടുത്തിട്ടില്ല. പുളിമാന പരമേശ്വരൻപിളള ഒരു ചിത്രകാരൻെറ വേഷത്തിലും ഒരു നർത്തകിയായി എം.ജി. ഗോവിന്ദൻകുട്ടിനായരുമാണ് അഭിനയിച്ചത്. നർത്തകിയുടെ ചിത്രം വരയ്ക്കാൻ ശ്രമിച്ച ചിത്രകാരന് ആ ചിത്രം പൂർത്തിയാക്കാൻ കഴിയാതെ ക്ഷയരോഗം ബാധിച്ച് മരിക്കുന്നു. ഒരാഴ്ച കഴിഞ്ഞ് അറംപററിയതുപോലെ ചിത്രകാരനായി വേഷമിട്ട പുളിമാനയ്ക്ക് ക്ഷയരോഗം വന്നു. 'നിലാവും നിഴലും', 'പൂക്കാരി' തുടങ്ങിയ നാടകങ്ങൾ രചിച്ചതും ഇക്കാലത്തുതന്നെ.

ചങ്ങമ്പുഴയെ തിരുവനന്തപുരത്തു കൊണ്ടുവന്നത് ഞാനാണെന്ന് അഭിമാനത്തോടെ പറയുന്നു. കോളേജിൽ പഠിക്കുന്ന കാലംമുതലേ ഞാൻ അദ്ദേഹത്തിൻെറ ആരാധകനായിരുന്നു. അ...നെ ഒരുനാൾ ഇടപ്പളളിയിൽ പോയി. ഞാനവിടെ എത്തുമ്പോൾ ചങ്ങമ്പുഴ തൻെറ പുതിയ കാവ്യസമാഹാരവുമായി പ്രസ്സിൽനിന്നു വരികയാണ്. ആദ്യപ്രതി എനിക്കു തന്നു. ഞാൻ അഞ്ചുരൂപ അദ്ദേഹത്തിനു കൊടുത്തു. കാശു വാങ്ങാൻ വിസമ്മതിച്ചെങ്കിലും ചങ്ങമ്പുഴയുടെ സാമ്പത്തിക സ്ഥിതി അറിയാമായിരുന്ന ഞാൻ നിർബന്ധിച്ചു കൊടുത്തു.

ഞാൻ ചങ്ങമ്പുഴയെയുംകൊണ്ട് തിരുവനന്തപുരത്തു വന്നു. ആദ്യത്തെ മൂന്നുമാസം അദ്ദേഹം എന്നോടൊപ്പം താമസിച്ചു. ഞങ്ങൾ അന്ന് യൂണിവേഴ്സിററി രജിസ്ട്രാർ ആയിരുന്ന പരമേശ്വരൻനായരെ കണ്ട് ചങ്ങമ്പുഴയ്ക്കു മലയാളം ബി.എ ഓണേഴ്സിനു പഠിക്കുവാൻ പ്രത്യേക പെർമിഷൻ വാങ്ങി. വി.പി. തമ്പിയെ കണ്ട് അദ്ദേഹത്തിനു മൂന്നുകൊല്ലം ഫീസ് കൊടുക്കുവാനും ഏർപ്പാടാക്കി. ചങ്ങമ്പുഴയുടെ ധാരാളം കവിതകൾ എൻെറ നാവിൻതുമ്പത്തുണ്ടായിരുന്ന കാലമായിരുന്നു അത്.

ഒരു പുസ്തകം എനിക്ക് അദ്ദേഹം സമർപ്പിക്കുകയും മററും ചെയ്തിരുന്നെങ്കിലും തിരുവനന്തപുരം വിട്ടപ്പോൾ എന്നോടൊരു വാക്ക് പറഞ്ഞില്ല. അത് മറെറാരു കഥ, മറെറാരവസരത്തിൽ പറയാം.

ഈ സമയത്ത് ഏററവും നല്ല നടനുളള അവാർഡ് എനിക്കു ലഭിച്ചു. ശ്യാമളാലയത്തിൻെറ 'അഞ്ചു സാഗര'ങ്ങളിലെ ഒരു ഭിക്ഷക്കാരൻെറ വേഷമാണ് എനിക്കു സമ്മാനം നേടിത്തന്നത്. ഈ നാടകം കണ്ടുകൊണ്ടിരിക്കുമ്പോൾ പാൽക്കുളങ്ങര സരസ്വതിഅമ്മ ബോധംകെട്ടു വീണു. ഇത് അവാർഡ് കിട്ടാൻ ഒരു കാരണമായി. പിന്നീട് ചിലർ പറഞ്ഞുപരത്തി, സരസ്വതിഅമ്മയും ഞാനുമായുളള



ടി.എൻ. ഗോപിനാഥൻനായർ

ഒത്തു[illegible]ിരുന്നു ഇതിനു പിന്നിലെന്ന്. ഇതൊന്നും ശരിയല്ല കേട്ടോ!—ടി.എൻ. പൊട്ടിച്ചിരിച്ചു.

ശങ്കരമംഗലം കൃഷ്ണപിളളയുടെ നിർബന്ധത്താൽ 'പെൺവക്കീൽ' എന്ന നാടകം ചവറ യൂത്ത് ക്ളബ്ബിൽ അവതരിപ്പിച്ചതും ഇക്കാലത്താണ്. സ്ത്രീവേഷം പുളിമാനയാണ് ചെയ്തത്. കുമ്പളത്തു ശങ്കുപ്പിളള ഈ നാടകം കാണാൻ എത്തിയിരുന്നു. നാടകം നടക്കുമ്പോൾ ഒരാളെ സൈക്കിളിൽ അദ്ദേഹം കൊല്ലത്തുവിട്ട് ഒരു സ്വർണ്ണമെഡൽ വാങ്ങി, നാടകം തീർന്നപ്പോൾ എനിക്കു സമ്മാനിച്ചു. ഈ മെഡലും 'മുകുളാഞ്ജലി'യും എൻെറ എല്ലാമായ അച്ഛൻ മരിക്കുന്നതുവരെ തലയണയ്ക്കടിയിൽ വച്ചിരുന്നു. ഒരു പാഴ്ച്ചെടിയല്ല ഈ മകനെന്ന് അച്ഛനു തോന്നിയിരിക്കാം—സാഹിത്യപഞ്ചാനനെക്കുറിച്ച് പറയുമ്പോൾ ടി.എൻ. ഗദ്ഗദകണ്ഠനായി.

ബി.എയ്ക്കു പഠിക്കുമ്പോൾ എഴുതിയ 'അകവും പുറവും' അറുന്നൂറിലധികം അരങ്ങിൽ നിരവധി സംഘടനകൾ അവതരിപ്പിക്കുകയുണ്ടായി. 'പരിവർത്തനം' എന്ന നാടകം ജയപ്രകാശ് നാരായണൻ മലയാളത്തിലെ ഏററവും നല്ല നാടകമായി തിരഞ്ഞെടുത്തതും ഇക്കാലത്തുതന്നെ.

ബി.എയ്ക്കു ഞാൻ പഠിച്ചത് ഹിസ്റ്ററിയാണ്. മലയാളം ഓണേഴ്സിനു പോകാൻ സാധിച്ചില്ല. പഠിക്കുന്ന കാലത്ത് എനിക്കൊരു കുഴപ്പമുണ്ട്. ഊണുകഴിഞ്ഞാൽ അരമണിക്കൂർ ഉറങ്ങണം. ക്ളാസ് തുടങ്ങിക്കഴിഞ്ഞാലും ഞാൻ പിന്നിലെ ബെഞ്ചിൽ കിടന്നുറങ്ങും. അദ്ധ്യാപികയായ ഡെയ്സി മുത്തുനായകം മററു വിദ്യാർത്ഥികളോടു പറയും: 'ഡോണ്ട് അവേക്ക് ദ പൊയററ്.'

പ്രിൻസിപ്പൽ സഹസ്രനാമ അയ്യർക്ക് എന്നെ വളരെ ഇഷ്ടമായിരുന്നു. അതുകൊണ്ട് ക്ളാസ്സിൽ പോയില്ലെങ്കിലും അററൻഡൻസ് കിട്ടും. പഠിത്തകാര്യങ്ങളിൽ ഞാൻ വളരെ അലസനായിരുന്നു. അന്നത്തെപ്പോലെ തലയെടുപ്പുളള അദ്ധ്യാപകർ ഇന്ന് യൂണിവേഴ്സിററി കോളേജിലുണ്ടോ എന്നു സംശയമാണ്. വി. കൃഷ്ണൻതമ്പി, അനന്തൻപിളള, കോന്നിയൂർ മീനാക്ഷിഅമ്മ, ഗോദവർമ്മരാജ തുടങ്ങിയവരൊക്കെ. ഞാനന്ന് ടെന്നീസും കളിക്കുമായിരുന്നു.

മറക്കാനാവാത്ത ഒരുസംഭവം ഇതാ. മലയാളം ഓണേഴ്സ് ആദ്യബാച്ചിൻെറ വിടവാങ്ങൽ സമ്മേളനം കോളേജിൽ നടക്കുകയാണ്. പ്രൊ. വി. കൃഷ്ണൻതമ്പി പ്രസംഗിച്ചുകൊണ്ടിരിക്കുന്നു. പൊടുന്നനേ അദ്ദേഹത്തിനു ഹൃദ്രോഗം വന്നു. ആ പ്രസംഗപീഠത്തിൽ വീണ് അദ്ദേഹം മരിച്ചു. ഈ സംഭവം ഞങ്ങൾക്ക് ഒരിക്കലും മറക്കാനാവില്ല. ഒരു നല്ല സുഹൃദ്വലയത്തെ എനിക്കു നേടിത്തന്നതും യൂണിവേഴ്സിററി കോളേജാണ്.

പി.സി. അലക്സാണ്ടർ, ഡാൻസർ ചന്ദ്രശേഖരൻ, എസ്. ഗുപ്തൻനായർ, പി.എം. മാത്യു, പുളിമാന, ശ്രീനാരായണപിളള, നാഗവളളി, ശ്യാമളാലയം, പാൽക്കുളങ്ങര സരസ്വതിഅമ്മ തുടങ്ങിയവർ അന്ന് കോളേജിലുണ്ടായിരുന്നു. കാർട്ടൂണിസ്ററ് അബു എബ്രഹാം, പൊലീസ് ഐ.ജി എൻ. കൃഷ്ൻനായർ ഇവരൊക്കെ അന്ന് ചെറിയ കുട്ടികളായിരുന്നു. 'കൗമുദി' ബാലകൃഷ്ണനാണ് അന്ന് ഹീറോ. എൻെറ ജീവിതത്തിലെ സുരഭിലമായ വസന്തം കോളേജ് ജീവിതമായിരുന്നു.

(തുടരും)



# കമ്മ്യൂണിസ്റ്റ് അടിസ്ഥാന പ്രശ്നങ്ങൾ ഒരു പുനഃപരിശോധന



കെ. വേണു

കഴിഞ്ഞവർഷം നവംബറിൽ ബെർളിൻ ചുമരിൻെറ ഗേറ്റ് തുറക്കപ്പെട്ടപ്പോൾ, കിഴക്കൻ ബെർലിനിലെ ജനങ്ങൾ ഒരു കാരാഗൃഹത്തിൽനിന്ന് മോചിതരായവരെപ്പോലെ പടിഞ്ഞാറേക്ക് പ്രവഹിച്ചത് കണ്ടപ്പോൾ, റുമേനിയൻ നേതാവ് നിക്കോളായ് സെസെസ്ക്യൂ ഒരു ചക്രവർത്തിയെപ്പോലെ തൻെറ സോഷ്യലിസ്റ്റ് ഭരണം നടത്തിക്കൊണ്ടിരുന്നതിൻെറ കഥകൾ പുറത്തുവന്നപ്പോൾ, ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടി നേതൃത്വം സമാധാനപരമായി ഉയർന്നുവന്ന ഒരു വിദ്യാർത്ഥി-ജനകീയ പ്രക്ഷോഭത്തെ അടിച്ചമർത്താനായി യന്ത്രത്തോക്കുപയോഗിച്ച് ആയിരങ്ങളെ വെടിവച്ച് വീഴ്ത്തിയപ്പോൾ, ദശകങ്ങളായി സർവ്വാധിപത്യഭരണം നടത്തിക്കൊണ്ടിരുന്ന കമ്മ്യൂണിസ്റ്റ് പാർട്ടികളെ ഒന്നൊന്നായി ജനങ്ങൾ തൂത്തെറിയുന്നതു കണ്ടപ്പോൾ, സോവിയറ്റ് യൂണിയനിലെ വിവിധ ദേശീയ റിപ്പബ്ളിക്കുകൾ ഒന്നിനുപുറകെ ഒന്നായി സ്വാതന്ത്ര്യപ്രഖ്യാപനം നടത്തുന്നതു കണ്ടപ്പോൾ ഒന്നും ഞങ്ങളെപ്പോലുളളവർ ഞെട്ടിയില്ല; അദ്ഭുതപ്പെട്ടില്ല. കാരണം, കഴിഞ്ഞ ഇരുപതു വർഷത്തിലേറെയായി, ഈ മുൻ സോഷ്യലിസ്റ്റ് രാജ്യങ്ങളിലെല്ലാം മുതലാളിത്ത പുനഃസ്ഥാപനം നടക്കുന്നതും സോഷ്യൽ ഫാസിസം വളർന്നുവരുന്നതും ആഴ്ത്തിൽ മനസ്സിലാക്കുകയും സസൂക്ഷ്മം നിരീക്ഷിക്കുകയും ചെയ്തുകൊണ്ടിരുന്നവരാണ് ഞങ്ങൾ. ഈ സംഭവവികാസങ്ങൾ ഈ രീതിയിൽ പ്രവചിക്കാൻ കഴിഞ്ഞിരുന്നില്ലെങ്കിലും ഇവയ്ക്കാധാരമായ കാര്യങ്ങളുടെ സാമാന്യ ചിത്രം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു.



സെറോവ് വരച്ച ഒരു ചിത്രം—ലെനിൻ പരാതിക്കാരായ കൃഷിക്കാരോടൊപ്പം

അതുകൊണ്ട് ഞങ്ങളെപ്പോലെ ചിന്തിക്കുന്നവർ, ലോകവ്യാപകമായിത്തന്നെ മാർക്സിസ്റ്റ്-ലെനിനിസ്റ്റുകൾ എന്നറിയപ്പെടുന്നവർ, പുതിയതായിട്ടൊന്നും സംഭവിച്ചില്ല എന്ന് സമാധാനിക്കാൻ ശ്രമിക്കുകയായിരുന്നു. ഈ പൊതുധാരയിൽനിന്ന് അല്പം വ്യത്യസ്തമായി ചിന്തിക്കാൻ ശ്രമിച്ചതിൻെറ ഫലമായി എത്തിച്ചേർന്ന നിഗമനങ്ങളും കണ്ടെത്തലുകളുമാണ് ഇവിടെ അവതരിപ്പിക്കാൻ ശ്രമിക്കുന്നത്.

## പഴയ രീതിയുടെ അപര്യാപ്തത

ഇതുവരെ ഞങ്ങൾ പൊതുവിൽ വിശകലനം ചെയ്യാൻ ശ്രമിച്ചത്, ഈ മുൻ സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ സാമ്പത്തികാടിത്തറയിലെ മാറ്റങ്ങളും ഭരണനേതൃത്വത്തിൻെറ വർഗ്ഗഘടനയിലുണ്ടാകുന്ന മാറ്റങ്ങളും മറ്റും കണ്ടെത്തുക എന്ന ലക്ഷ്യത്തോടെയായിരുന്നു. തൽഫലമായി, ഈ രാജ്യങ്ങളിൽ നടന്നുകൊണ്ടിരുന്ന മുതലാളിത്ത പുനഃസ്ഥാപന പ്രക്രിയയെക്കുറിച്ച് താരതമ്യേന വ്യക്തമായ ധാരണ ഉണ്ടാക്കാൻ കഴിയുകയുണ്ടായി. സോഷ്യലിസ്റ്റ് സാമ്പത്തിക നിയമങ്ങൾ വികസിക്കുന്നതിനു പകരം പരിമിതപ്പെട്ടുവന്നതും, പകരം മുതലാളിത്ത സാമ്പത്തിക നിയമങ്ങൾ തിരിച്ചുവരവ് നടത്തുന്നതുമായ പ്രക്രിയയുടെ വിവിധ വശങ്ങൾ അങ്ങനെ അനാവരണം ചെയ്യപ്പെടുകയുണ്ടായി. ഇത്തരം അനുഭവങ്ങളും വിശകലനങ്ങളും സോഷ്യലിസ്റ്റ് നിർമ്മാണപ്രക്രിയ നേരിടുന്ന പ്രശ്നങ്ങൾ ആഴത്തിൽ മനസ്സിലാക്കാനും പരിഹാരങ്ങൾ തേടാനും നമ്മെ കെല്പുളളവരാക്കുന്നു.

പക്ഷേ, ഇപ്പോൾ ഇത്തരം വിശകലനം കൊണ്ടൊന്നും തൃപ്തിപ്പെടാത്തവിധമുളള പ്രശ്നങ്ങളാണ് ഉയർന്നുവന്നിട്ടുളളത്. ദശകങ്ങളായി ചോദ്യം ചെയ്യപ്പെടാതെ ഭരണം നടത്തിപ്പോന്ന കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കെതിരായി, മുൻ സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ ജനങ്ങൾ പ്രകടിപ്പിച്ചതും പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നതുമായ വികാരം കൂടുതൽ ഗൗരവമുളള ചോദ്യങ്ങൾ ഉന്നയിക്കുന്നു. ആദ്യകാല സോഷ്യലിസ്റ്റ്ഘട്ടവും പിൽക്കാല മുതലാളിത്ത പുനഃസ്ഥാപനഘട്ടവും എന്ന നിലയ്ക്കുളള വിഭജനം സ്വീകരിക്കപ്പെടാത്ത മനോഭാവമാണ് ഈ രാജ്യങ്ങളിലെ ജനങ്ങൾ പ്രകടിപ്പിക്കുന്നത്. സാമ്പത്തിക രംഗത്തുണ്ടായ നയമാറ്റങ്ങൾക്കെതിരെയല്ല ഇന്ന് ജനങ്ങൾ പ്രക്ഷോഭത്തിന് തിരിഞ്ഞത്. സാമ്പത്തികരംഗത്ത് അടുത്ത കാലത്തുണ്ടായ തകർച്ച സൃഷ്ടിച്ച ഉപഭോഗ വസ്തുക്കളുടെ ദൗർലഭ്യവും മറ്റും പ്രക്ഷോഭകാരണങ്ങളായിരുന്നെങ്കിലും, സോഷ്യലിസ്റ്റ് കാലഘട്ടത്തിലുടനീളം നിലനിന്ന ഏക പാർട്ടി ഭരണത്തിനെതിരായിട്ടാണ് ജനങ്ങൾ മുഖ്യമായും സമരത്തിനിറങ്ങിയത്. അതായത് സോഷ്യലിസ്റ്റ് കാലഘട്ടത്തിലെ രാഷ്ട്രീയ സംവിധാനമാണ് ഇന്ന് ജനങ്ങളുടെ പ്രതിക്കൂട്ടിൽ നിൽക്കുന്നത്. ഇതുവരെയുളള വിശകലനങ്ങൾ ഈ രാഷ്ട്രീയ സംവിധാനത്തെക്കുറിച്ചുളള പരിശോധനയിലേക്ക് കടന്നിട്ടില്ലെന്നതാണ് വാസ്തവം.

ഈ പശ്ചാത്തലത്തിലാണ് സോഷ്യലിസ്റ്റ് കാലഘട്ടത്തിലെ രാഷ്ട്രീയ സംവിധാനത്തെക്കുറിച്ചുളള ഒരു പുനഃപരിശോധനയ്ക്ക് ഇവിടെ ശ്രമിക്കുന്നത്. മാർക്സും ഏംഗൽസും ആവിഷ്കരിച്ചതും ലെനിൻ മുതൽ മാവോവരെ നടപ്പിലാക്കിയതുമായ തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തെ സംബന്ധിച്ച സിദ്ധാന്തവും പ്രയോഗവുമാണ് ഇവിടെ പരിശോ[illegible]യ്ക്ക് വിധേയമാക്കുന്നത്.

## തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം സിദ്ധാന്തത്തിലും പ്രയോഗത്തിലും

വർഗ്ഗസമരത്തെക്കുറിച്ചുളള കണ്ടെത്തലുകൾ തൻേറതല്ലെന്നും, എന്നാൽ വർഗ്ഗസമരം അനിവാര്യമായും തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിലേക്ക് നയിക്കുമെന്നും, ഈ സർവ്വാധിപത്യം വർഗ്ഗരഹിത സമൂഹത്തിലേക്കുളള പരിവർത്തനഘട്ടമാണെന്നും മാർക്സ് പ്രസ്താവിക്കുകയുണ്ടായി. നിലവിലുളള ബൂർഷ്വാഭരണകൂടം തകർത്ത് തികച്ചും പുതിയൊരു തൊഴിലാളിവർഗ്ഗ ഭരണകൂടം കെട്ടിപ്പടുക്കേണ്ടതുണ്ടെന്ന് അവർ കാണുകയുണ്ടായി. 1871-ലെ പാരീസ് കമ്മ്യൂണാണ് ഇത്തരമൊരു പുതിയ തൊഴിലാളി

വർഗ്ഗ ഭരണകൂടത്തിൻെറ രൂപമെന്തായിരിക്കുമെന്ന പ്രായോഗിക ധാരണ നൽകിയത്. വളരെ ചുരുങ്ങിയ കാലംമാത്രം നിലനിന്ന പാരീസ് കമ്മ്യൂൺ അനുഭവത്തെ ആധാരമാക്കിയ മാർക്സിൻെറ തൊഴിലാളിവർഗ സർവ്വാധിപത്യത്തെക്കുറിച്ചുള്ള വിലയിരുത്തലുകളാണ് ഇന്നും ഈ വിഷയം ചർച്ചചെയ്യാൻ ആധാരമാക്കേണ്ട കാര്യങ്ങൾ.

ബൂർഷ്വാ ഭരണകൂടം ജനങ്ങളിൽനിന്ന് പൂർണ്ണമായി അന്യവൽക്കരിക്കപ്പെട്ട്, ജനങ്ങളുടെമേൽ മർദ്ദനം നടത്തുന്നതിനുള്ള ഒരു കേന്ദ്രീകൃത ഉപകരണമായി നില്ക്കുന്നു. ഇതിൽനിന്ന് തികച്ചും വ്യത്യസ്തമായിരിക്കും തൊഴിലാളിവർഗ്ഗ ഭരണകൂടം. പാരീസ് കമ്മ്യൂണിനെ മുൻനിറുത്തി അദ്ദേഹം അതിനെ നിർവചിച്ചു: ''കമ്മ്യൂൺ-ഭരണകൂടാധി



മാവോ: ഒരു കാലഘട്ടത്തിൻെറ അന്ത്യം

കാരത്തെ സമൂഹംതന്നെ അതിൻെറ ജൈവശക്തി എന്ന നിലയ്ക്ക് തിരികെ സ്വാംശീകരിക്കലാണത്....'' ബൂർഷ്വാ ഭരണകൂടാധികാരത്തിൽനിന്ന് വ്യത്യസ്തമായി, ജനങ്ങളിൽനിന്ന് അന്യമല്ലാത്തതും ജനങ്ങളുടെതന്നെ സ്വന്തം നവോത്ഥാനത്തിൻെറ ഉപകരണമായി തീരുന്നതുമായ, ഗുണപരമായി തികച്ചും വ്യത്യസ്തമായ ഒരു ഭരണകൂടാധികാരമാണ് ഇവിടെ നമുക്ക് കാണാവുന്നത്. പാരീസ് കമ്മ്യൂണിൽ ഇത് നടപ്പിലായതിൻെറ സമൂർത്തരൂപം മാർക്സ് വിശദീകരിക്കുകയുണ്ടായി. സ്ഥിര സൈന്യം പിരിച്ചുവിട്ട് മുഴുവൻ ജനങ്ങൾക്കും ആയുധം നൽകി. കോടതികൾ ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്നതും തിരിച്ചു വിളിക്കപ്പെടാവുന്നതുമായി. മുഴുവൻ ഉദ്യോഗസ്ഥവൃന്ദവും ഇങ്ങനെ തിരഞ്ഞെടുക്കപ്പെടുന്നതും തിരിച്ചു വിളിക്കാവുന്നതുമായി. ജനപ്രതിനിധികളും ഇങ്ങനെ തന്നെയായി. അങ്ങനെ, ഭരണകൂടത്തിൻെറ എല്ലാ ഘടകങ്ങളും ഇങ്ങനെ പൂർണ്ണമായി ജനങ്ങളാൽ നിയന്ത്രിക്കപ്പെടുന്നതും അവരുടെ തന്നെ ശക്തിയുമായി മാറി.

പാരീസ് കമ്മ്യൂൺ നിലനിൽക്കാതെ പോയതും ഇതുകൊണ്ടാണെന്ന് പറയാം. പിന്തിരിഞ്ഞോടിയ ശത്രുക്കളെ പിന്തുടർന്ന് നശിപ്പിക്കാൻ ശ്രമിക്കാതിരുന്ന തൊഴിലാളിവർഗ്ഗത്തിൻെറ ഉദാരമനസ്കതയും, രാഷ്ട്രീയാധികാരം ഉറപ്പിക്കുന്നതിനുമുമ്പ് കേന്ദ്ര കമ്മിറ്റി വളരെവേഗം അധികാരം കമ്മ്യൂണിന് ഏൽപ്പിച്ചുകൊടുത്തതുമാണ് തകർച്ചയ്ക്കു കാരണമെന്ന് മാർക്സ് വിലയിരുത്തുന്നുണ്ട്. അതായത്, അധികാരം ഉറപ്പിക്കുന്ന ഒരു ഇടവേളക്കാലത്തേക്ക് ഒരു കേന്ദ്രീകൃതാധികാരം വേണ്ടിയിരുന്നു എന്നും പിന്നീട് മുകളിൽ വിശദീകരിച്ചപോലെതന്നെ തൊഴിലാളിവർഗ്ഗാധികാരം മുഴുവൻ സമൂഹത്താലും സ്വാംശീകരിക്കപ്പെടുന്ന ഒന്നായിത്തന്നെ വളർന്നുവികസിക്കണം എന്നും തന്നെയാണ് മാർക്സ് വിഭാവന ചെയ്തിരുന്നതെന്ന് കാണാം.

ഈ പാരീസ് കമ്മ്യൂൺ അനുഭവത്തിനുശേഷം തൊഴിലാളിവർഗ്ഗ ഭരണകൂടാധികാരം പ്രയോഗത്തിൽ വരുന്നത് 1917-ലെ ഒക്ടോബർ വിപ്ളവത്തെത്തുടർന്നാണ്. ഈ വിപ്ളവത്തിന് മുന്നോടിയായിത്തന്നെ, ഭരണകൂടവും വിപ്ളവവും സംബന്ധിച്ച സൈദ്ധാന്തിക പ്രശ്നങ്ങൾ ലെനിൻ പരിഹരിക്കാൻ ശ്രമിക്കുന്നുണ്ട്. അതേ പേരോടുകൂടിയ കൃതിയിൽ, പാരീസ് കമ്മ്യൂണിൻെറ അനുഭവങ്ങൾ തന്നെയാണ് ലെനിൻ സമാഹരിക്കുന്നത്. 1905-ൽ നടന്ന പരാജയപ്പെട്ട ഒരു വിപ്ളവ ശ്രമത്തിനിടയിൽ റഷ്യയിലെ തൊഴിലാളിവർഗ്ഗം സ്വയം ആവിഷ്കരിച്ചെടുത്ത സോവിയറ്റുകൾ എന്ന സംഘടനാ രൂപമാണ് കമ്മ്യൂണിന് പകരമായി, പുതിയ തൊഴിലാളിവർഗ്ഗാധികാരത്തെ പ്രതിനിധാനം ചെയ്യുന്ന ഘടകമായി തീരുക എന്നും ലെനിൻ വിഭാവന ചെയ്യുകയുണ്ടായി. എന്നാൽ ഇന്ന് തിരിഞ്ഞുനോക്കുമ്പോൾ വളരെ പ്രകടമായ ഒരു അഭാവം ഈ കൃതിയിൽ ശ്രദ്ധിക്കപ്പെടും. പാരീസ് കമ്മ്യൂണിൻെറ കാലത്ത്, ഒരു കേന്ദ്രീകൃത പാർട്ടിസംവിധാനം രൂപം കൊണ്ടിരുന്നില്ല, എന്നാൽ അത്തരമൊരു പ്രശ്നം പരിഹരിക്കാനായി, ലെനിൻെറ തന്നെ മുൻകയ്യിൽ, തൊഴിലാളിവർഗ്ഗത്തിൻെറ മുന്നണിപ്പടയെന്ന നിലയ്ക്ക് തികച്ചും സംഘടിതമായ ഒരു കേന്ദ്രീകൃത പാർട്ടി വളർന്നു വന്ന നിലയ്ക്ക്, സോവിയറ്റുകളിലൂടെയുള്ള തൊഴിലാളിവർഗ്ഗ സർവ്വാധിപത്യ സംവിധാനവും ഈ പാർട്ടിയും തമ്മിലുള്ള ബന്ധം എന്തെന്ന് നിർവ്വചിക്കപ്പെടേണ്ടതായിരുന്നു. എന്നാൽ അത്തരമൊരു വിഷയം ലെനിൻ പരാമർശിക്കുന്നതേയില്ല.

''എല്ലാ അധികാരവും സോവിയറ്റുകൾക്ക്'' എന്ന ഉജ്ജ്വല മുദ്രാവാക്യവുമായി തുടങ്ങിയ വിപ്ളവ പ്രക്രിയ സോവിയറ്റുകളുടെ കോൺഗ്രസ് വിപ്ളവത്തെത്തുടർന്ന് അധികാരം ഏറ്റെടുക്കുന്നതോടെ ആ അർത്ഥത്തിൽത്തന്നെ സാക്ഷാൽക്കരിക്കപ്പെടുകയും ചെയ്യുന്നുണ്ട്. സൈന്യം പിരിച്ചുവിട്ട് ജനങ്ങളെ ആയുധവൽക്കരിക്കപ്പെടുന്നത് നടന്നില്ല. സാർവ്വത്രിക വോട്ടവകാശവും നടപ്പിലാക്കിയില്ല. തിരിച്ചു വിളിക്കാവുന്ന ജനപ്രതിനിധി സഭകളിലൂടെ, സോവിയറ്റുകളിലൂടെ, ഭരണ സംവിധാനം ക്രമീകരിക്കാനുള്ള ശ്രമം നടക്കുകയുണ്ടായി. പക്ഷേ, അനുഭവം കാണിക്കുന്നത്, ഈ സോവിയറ്റധികാരം അതിവേഗംതന്നെ നാമമാത്രമായിത്തീർന്നു എന്നാണ്. സോവിയറ്റുകളെ മറയാക്കിക്കൊണ്ടു, പാർട്ടിതന്നെ കാര്യനിർവ്വഹണം നടത്തുന്ന ഒരു സമ്പ്രദായമാണ് വളർന്നു വന്നത്. ക്രമേണ ലെനിൻ തന്നെ ഇതിനെ സൈദ്ധാന്തികമായി ന്യായീകരിക്കുന്നതുകാണാം. തൊഴിലാളിവർഗ്ഗത്തിന് ഒരു വർഗ്ഗമെന്ന നിലയ്ക്ക് ഭരിക്കാൻ കഴിയാത്ത വിധം അത് ആഗോളതലത്തിൽത്തന്നെ അപചയത്തിന് വിധേയമായിക്കൊണ്ടിരിക്കുകയാണെന്ന് ലെനിൻ ചൂണ്ടിക്കാട്ടുന്നുണ്ട്. (ലെനിൻെറ സമാഹൃത കൃതികൾ, വാല്യം 32, പേജ് 21) ഇതേ കാലഘട്ടത്തിൽ അതായത് 1921 ആരംഭത്തിൽ, ഇക്കാര്യത്തെക്കുറിച്ച് ലെനിൻ തുറന്നു പറയുന്നുണ്ട്: ''രണ്ടരവർഷത്തെ സോവിയറ്റധികാരത്തിനുശേഷം, കമ്മ്യൂണിസ്റ്റുപാർട്ടിയിലൂടെയല്ലാതെ തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം നടപ്പിലാക്കാനാവില്ലെന്ന് നമ്മൾ കമ്മ്യൂണിസ്റ്റ് ഇൻർനാഷനലിൽ തുറന്നുപറയുകയും ലോകത്തോട് പ്രഖ്യാപിക്കുകയും ചെയ്തു. (സ.കൃ. വാല്യം 32 പേജ് 199) ഫലത്തിൽ, തൊഴിലാളികളുടെയും മറ്റു അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളുടെയും രാഷ്ട്രീയാധികാരത്തെ നേരിട്ട് പ്രതിനിധാനം ചെയ്യുമെന്ന് കരുതപ്പെട്ട അധികാര കേന്ദ്രങ്ങളാകേണ്ട സോവിയറ്റുകൾ, ട്രേഡ് യൂണിയനുകളും യുവജന സംഘടനയുമെല്ലാം പോലെ അധികാര യന്ത്രത്തിലെ പൽച്ചക്രങ്ങളായി മാറുയാണുണ്ടായത്. ചുരുക്കത്തിൽ, പാരീസ് കമ്മ്യൂണിലൂടെ മാർക്സ് വിഭാവനം ചെയ്ത ഭരണകൂടാധികാരത്തിൻെറ സ്വഭാവത്തിന് നേർവിപരീതമായ ഒന്നാണ് ലെനിൻെറ കാലത്ത് പ്രയോഗത്തിൽ വന്നത്. ഭരണകൂടവും വിപ്ളവവും എന്ന കൃതിയിലെല്ലാം വിശദീകരിച്ച ആ തൊഴിലാളിവർഗ്ഗ ഭരണകൂടരൂപത്തിൽനിന്ന് തുലോം വ്യത്യസ്തമായി തികച്ചും കേന്ദ്രീകൃതമായതും അങ്ങിനെ ജനങ്ങളിൽ നിന്ന് അന്യമായതുമായി ഒരു ഭരണ സംവിധാനമാണ് ലെനിൻെറ നേതൃത്വത്തിൽ വളർന്നു വന്നത്.

ഈ നിലപാടിൽ നിന്ന്, സ്റ്റാലിൻ തുറന്നു പറഞ്ഞു ''തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം അന്തസ്സത്തയിൽ പാർട്ടി സർവ്വാധിപത്യമാണ്'' എന്ന നിലപാടിലേയ്ക്ക് വളരെ ദൂരമില്ല. ഇത്തരമൊരു കേന്ദ്രീകൃത അധികാരഘടനയ്ക്കു കീഴിൽ മുതലാളിത്ത പാതക്കാർ മുതലാളിത്ത സാമ്പത്തിക നിയമങ്ങളും മറ്റും നടപ്പിലാക്കാൻ ശ്രമിക്കുകയും ചെയ്യുന്നതോടെ ഒരു സോഷ്യൽ ഫാസിസ്റ്റു മുതലാളിത്ത വ്യവസ്ഥയുടെ ആവിർഭാവത്തിന് പിന്നീട് വലിയ തടസ്സങ്ങളില്ല. അതാണ് എല്ലായിടത്തും ഏറെക്കുറെ ഒരേ പോലെ, ഏറ്റക്കുറച്ചിലോടെ, അനുഭവത്തിൽ വന്നതും.

ആഭ്യന്തര കലാപങ്ങളുടേയും ബാഹ്യാക്രമണങ്ങളുടേയും ഭൗതിക സാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ ഇങ്ങനെ സംഭവിച്ചു പോയതാണെന്ന വാദമുഖമുണ്ട്. തീർച്ചയായും അത്തരം സവിശേഷ സാഹചര്യങ്ങൾ കേന്ദ്രീകൃതാധികാരം നിലനിർത്താനായി പാർട്ടിയ്ക്ക് നേരിട്ട് ഇടപെടേണ്ടിവരിക സ്വാഭിവകമാണ്, ന്യായീകരിക്കത്തക്കതുമാണ്. പക്ഷേ, അധികാരഘടനയുടെ സ്വഭാവം എന്തായിരിക്കണമെന്ന് നിർവ്വചിച്ചുകൊണ്ട്, അതിൽ നിന്ന് വ്യത്യസ്തമായ അടിയന്തിരനടപടി എന്തുകൊണ്ടു വേണ്ടിവരുന്നു എന്ന് വിശദീകരിച്ചുകൊണ്ടും, അത് താല്ക്കാലിക നടപടി മാത്രമാണെന്ന് വ്യക്തമാക്കിക്കൊണ്ടും അത്തരം നടപടികൾ സ്വീകരിക്കേണ്ടിവരുന്നത് മനസ്സിലാക്കാവുന്നതാണ്. എന്നാൽ ലെനിൻ ചെയ്തത് അതല്ല. തൊഴിലാളി സർവ്വാധിപത്യം കമ്മ്യൂണിസ്റ്റു പാർട്ടിയിലൂടെ മാത്രമേ സാധ്യമാകൂ എന്നത് ഒരു സർവ്വ ലൗകിക തത്വമാക്കി മാറ്റുകയാണ് ചെയ്തത്. അതൊരു താല്ക്കാലിക നടപടിയായിട്ടല്ല പരിഗണിക്കപ്പെട്ടത്.

ലെനിൻെറ ഭാഗത്തു നിന്നുംമറ്റുമുണ്ടായ ഇത്തരമൊരു പാളിച്ച എന്തുകൊണ്ട് ഇത്രനാളായിട്ടും കണ്ടെത്തപ്പെട്ടില്ല എന്ന ചോദ്യം സ്വാഭാവികമാണ്. ''ഭരണകൂടവും വിപ്ളവവും '' പോലുള്ള അടിസ്ഥാന സൈദ്ധാന്തിക കൃതികളിൽ ലെനിനും മറ്റും വിശദീകരിച്ച നിലപാടുകൾ അടിസ്ഥാന നിലപാടുകളായി അംഗീകരിക്കുകയും പിന്നീടുണ്ടായ പാളിച്ചകൾ പ്രയോഗത്തിൽ സംഭവിച്ച തകരാറു



അടിമത്തത്തിൽനിന്നും മോചനം

കൾ എന്ന രീതിയിൽ മനസ്സിലാക്കുവാനുമാണ് ശ്രമിച്ചിരുന്നത്. പ്രായോഗിക രംഗത്ത് ലെനിനടക്കമുള്ളവർ സ്വീകരിച്ച നടപടികളുടെ സൂഷ്മാംശങ്ങൾ പരിശോധിക്കപ്പെടുകയുണ്ടായില്ല. അതുകൊണ്ടു തന്നെ, ലെനിന് ശേഷമാണ് ഗൗരവമേറിയ പാളിച്ചകൾ സംഭവിക്കാൻ തുടങ്ങിയതെന്ന വിശ്വാസമാണ് ഫലത്തിൽ നിലനിന്നത്. വിപ്ളവാധികാരികത്വത്തെക്കുറിച്ച് കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിൽ നിലനിന്നു പോരുന്ന അപകടകരമായ ധാരണയുമായി ഇത്തരമൊരു സമീപനത്തിനുള്ള ബന്ധവും കണക്കിലെടുക്കേണ്ടതുണ്ട്.

## റോസാ ലക്സംബർഗിൻെറ വിമർശനം

ലെനിൻെറ കാലഘട്ടത്തിൽത്തന്നെ ജർമ്മൻ കമ്മ്യൂണിസ്റ്റു പാർട്ടിയിലെ വിപ്ളവ പക്ഷത്തിൻെറ നേതാവായിരുന്ന റോസാ ലക്സംബർഗ് ലെനിനും ട്രോട്സ്കിയും കൂടി നടപ്പിലാക്കിയ തൊഴിലാളിവർഗ്ഗ സർവ്വാധിപത്യ സമ്പ്രദായത്തിനെതിരായി രൂക്ഷമായ വിമർശനമുന്നയിച്ചിരുന്നു. 1919 ആരംഭത്തിൽ അവർ കൊല്ലപ്പെടുന്നതിന് മുമ്പ് റഷ്യൻ വിപ്ളവത്തെക്കുറിച്ച് അവർ എഴുതിയ ലേഖനത്തിലും മറ്റുമാണ് ഈ വിമർശനങ്ങൾ ഉന്നയിക്കപ്പെട്ടത്. തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തെക്കുറിച്ച്, ഒരുവശത്ത് ജർമ്മൻ കമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിലെ വലതുപക്ഷത്തിൻെറയും രണ്ടാം ഇൻറർനാഷണലിൻെറയും നേതാവായിരുന്ന കൗട്സ്കിയും മറുവശത്ത് ലെനിനും ട്രോട്സ്കിയും പങ്കെടുത്തുകൊണ്ട് നടന്ന സംവാദത്തിൽ, കൗട്സ്കി സർവ്വാധിപത്യത്തെ തള്ളിക്കളഞ്ഞ് ഫലത്തിൽ ബൂർഷ്വാ ജനാധിപത്യത്തെ പുണരുമ്പോൾ ലെനിനും ട്രോട്സ്കിയും ജനാധിപത്യത്തെ തള്ളിക്കളഞ്ഞ് കേവല സർവ്വാധിപത്യത്തിൽ ഊന്നുകയാണ് ചെയ്യുന്നതെന്ന് റോസാലക്സംബർഗ് വിമർശിക്കുകയുണ്ടായി. രണ്ടുകൂട്ടരും ജനാധിപത്യത്തെയും സർവ്വാധിപത്യത്തെയും ഏകപക്ഷീയമായി പ്രതിസ്ഥാപിക്കുകയാണ് ചെയ്യുന്നതെന്നും ഒരു യഥാർത്ഥ സോഷ്യലിസ്റ്റു നയം ഇതിൽ നിന്ന് വ്യത്യസ്തമാണെന്നും അവർ ചൂണ്ടിക്കാണിച്ചു.

ഏതൊരു സാമൂഹ്യ സംവിധാനത്തിനും ആന്തരികമായിതന്നെ ഉണ്ടാകാനിടയുള്ള ദൗർബ്ബല്യങ്ങൾ പരിഹരിക്കാനുള്ള ഒരേയൊരു ഉറവിടം പ്രതിബന്ധങ്ങളില്ലാത്തവിധം സജീവവും ഊർജ്ജസ്വലമായ, ബഹുജനങ്ങളുടെ രാഷ്ട്രീയ ജീവിതമാണെന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട്, റഷ്യയിൽ നടപ്പിലാക്കപ്പെട്ട സംവിധാനത്തിൽ അത്തരമൊരു രാഷ്ട്രീയ ജീവിതം ജനങ്ങൾക്ക് നിഷേധിക്കപ്പെടുകയും, ഭരണാധികാരം ഒരുപിടി പാർട്ടിനേതാക്കളുടെ കൈകളിലൊതുങ്ങുകയുമാണ് ഉണ്ടായതെന്നും അവർ ചൂണ്ടിക്കാട്ടി. ഇടയ്ക്ക് കുറച്ച് സമയം ജയിലിന് വെളിയിലുണ്ടായിരുന്ന സന്ദർഭത്തിൽ, റഷ്യയിൽ അന്ന് നിലനിന്ന സാഹചര്യങ്ങളെക്കുറിച്ച് നേരിട്ട് അറിയാനിടയായപ്പോൾ, സ്വതന്ത്രമായ ഒരു രാഷ്ട്രീയാന്തരീക്ഷം സൃഷ്ടിക്കുക എളുപ്പമല്ലെന്ന് അവർ തിരിച്ചറിയുകയുണ്ടായി. അതുകൊണ്ട് ചില വിമർശനങ്ങൾ പിൻവലിയുകയുമുണ്ടായി. എങ്കിലും റോസാലക്സംബർഗ് ഉന്നയിച്ച ജനാധിപത്യവും സർവ്വാധിപത്യവും തമ്മിലുള്ള പരസ്പരബന്ധം തുടങ്ങിയ അടിസ്ഥാന പ്രശ്നങ്ങൾ എപ്പോഴും പ്രസക്തമായ കാര്യങ്ങളാണ്.

ദേശീയ പ്രശ്നം ഉൾപ്പെടെയുള്ള ഒട്ടേറെ അടിസ്ഥാന പ്രശ്നങ്ങളിൽ, റോസാ ലക്സംബർഗും ലെനിനും തമ്മിൽ അഭിപ്രായ വ്യത്യാസം നിലനിൽക്കുകയും എന്നാൽ ആരോഗ്യകരമായ ആശയസമരം തുടരുകയുമുണ്ടായി. പിൽക്കാലത്ത് വിപ്ളവകരമായ ആധികാരികത്വത്തെക്കുറിച്ചുള്ള സങ്കല്പം ശക്തിപ്പെട്ടതോടെയാണ് അംഗീകൃത ആധികാരിക വക്താക്കളെ അന്ധമായി ഉയർത്തിപ്പിടിക്കുകയും ആധികാരിക വക്താവിൻെറ എതിരാളികളെ പൂർണ്ണമായി അവഗണിക്കുകയും ചെയ്യുന്ന തികച്ചും തെറ്റായ സമീപനം ഉയർന്നു വന്നത്. റോസാ ലക്സംബർഗിൻെറയും മറ്റും ഇത്തരം പ്രസക്തമായ വിമർശനങ്ങൾ ഗൗരവപൂർവ്വം പരിഗണിക്കപ്പെടാതെ പോയത് ഇത്തരമൊരു പശ്ചാത്തലത്തിലായിരുന്നു.

തുടരും.



## മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം

എട്ട്



ലാൻസ് ഡൌൺ റോഡിലെ പതിനെട്ടാം നമ്പർ വീട്ടിൽവച്ച് എന്റെ അമ്മയ്ക്ക് ഒരിക്കൽ കടുത്ത മാനസികാസ്വാസ്ഥ്യം അനുഭവപ്പെട്ടു. അവ്യക്തങ്ങളായ ദുരോഗങ്ങളെ ഭയന്ന്, അമ്മയ്ക്ക് ഉറങ്ങാത്തപ്പോഴും ഉറങ്ങുമ്പോഴും തന്റെ ചുറ്റും അപരിചിതർ വന്നുനില്ക്കുന്നതായി തോന്നി. പേടിസ്വപ്നങ്ങൾ കണ്ട് അമ്മ ഉറക്കെയുറക്കെ തേങ്ങി.

ആ വലിയ വീട് ഒരു പ്രേതഭവനത്തിന്റെ ലക്ഷണങ്ങളൊന്നും പ്രദർശിപ്പിച്ചിരുന്നില്ല. മുകളിലെ നിലയിൽ രണ്ട് തളങ്ങളും രണ്ട് കിടപ്പറകളും വീതിയുള്ള ഒരു വരാന്തയും മാത്രമേ ഉണ്ടായിരുന്നുള്ളു. വരാന്തയുടെ മുമ്പിലേക്ക് തള്ളിനില്ക്കുന്ന ബാൽക്കണിയിൽ മൺചട്ടികൾ വച്ച് അവയിൽ സുഗന്ധികളായ ചെടികളും വള്ളികളും തോട്ടക്കാരൻ വളർത്തി. വരാന്തയുടെ തെക്ക് വശത്ത് ചായം തേയ്ക്കാത്തതും തുകൽകൊണ്ട് നിർമ്മിച്ചതുമായ മൂന്ന് ചെസ്റ്റർ ഫീൽഡ് സോഫകളും പിച്ചളത്തകിട് പതിച്ച ഒരു വട്ടമേശയുമുണ്ടായിരുന്നു. ഇരിക്കുന്നവരെ വെയിലിൽനിന്ന് രക്ഷിക്കുവാനായി രാമച്ചം കൊണ്ട് ഉണ്ടാക്കിയ പർദ്ദകൾ തട്ടിൽ പിടിപ്പിച്ച കൊളുത്തുകളിൽ തൂങ്ങിക്കിടന്നു. അവയിൽ വെള്ളം തളിച്ചാൽ ഒന്നോ രണ്ടോ മണിക്കൂറുകളോളം രാമച്ചത്തിന്റെ ഹൃദ്യമായ മണം ആ വരാന്തയിൽ തളംകെട്ടി നില്ക്കും. പിച്ചളത്തകിടിയുള്ള മേശപ്പുറത്ത് എല്ലാ ദിവസവും രാവിലെ പുതുതായി പറിച്ചെടുത്ത പൂത്തണ്ടുകൾ തോട്ടക്കാരൻ ഒരു ചെമ്പുപാത്രത്തിൽ ഒതുക്കിവച്ചു. എന്നും പൂക്കൾ മാറ്റണമെന്ന് അച്ഛൻ കല്പിച്ചിരുന്നു. ഒരു ഹിന്ദു സ്ത്രീ തന്റെ തിലകത്തിന് കല്പിക്കുന്ന പ്രാധാന്യം അച്ഛൻ പ്രഭാതത്തിലെ പുഷ്പാലങ്കാരത്തിന് കൊടുത്തു. മാറി ഗോൾഡ്, ഫ്ളോക്സ്, ക്രിസാന്തമം, ഗ്ളാഡിയോലി മുതലായ പൂക്കൾ എന്നുമെന്നും വീട്ടിൽ മൂന്ന് സ്ഥാനത്ത് പ്രത്യക്ഷപ്പെട്ടു. മുകളിലെ വരാന്തയിൽ, താഴത്തെ സൽക്കാരമുറിയിൽ, ഭക്ഷണമേശയ്ക്ക് നടുവിൽ....

വടക്ക് പടിഞ്ഞാറൻ തളത്തിൽ പണ്ടത്തെ താമസക്കാരനും നാവികനുമായിരുന്ന ക്യാപ്റ്റൻ ചലാമിന്റെ അലമാരികളും ദിവാനും കിടക്കകളും ഊന്നുവടികളും കൊത്തുപണികളുള്ള ചീനിപ്പെട്ടികളും അദ്ദേഹത്തിന്റെ മക്കൾ ഒതുക്കിവച്ചിരുന്നു. കണ്ണാടിയുള്ള ഒരു ഡ്രെസ്സറിന്റെ വലുപ്പിൽ അദ്ദേഹത്തിന്റെ എല്ലിൻ ശകലങ്ങളും കുറച്ച് ചാരവും ഒരു സ്ഫടിക ഭരണിയിൽ ആരോ എടുത്തുവച്ചിരുന്നു. മരിച്ചവരുടെ അവശിഷ്ടങ്ങൾ കഴിയുന്നതും വേഗം വല്ല പുണ്യതീർത്ഥത്തിലും ഒഴുക്കിക്കളയാതെ വീട്ടിൽ സൂക്ഷിച്ചുവയ്ക്കുന്നത് ആ പാവപ്പെട്ട ആത്മാക്കൾക്ക് മാത്രമല്ല ജീവിച്ചിരിക്കുന്നവർക്കും നല്ലതിനല്ലെന്ന് അമ്മ അഭിപ്രായപ്പെടുമ്പോൾ അച്ഛൻ ചിരിച്ചുകൊണ്ട് പറയുമായിരുന്നു: ''വെറും എല്ലിൻ കഷണങ്ങൾക്ക് ആരെയും ഉപദ്രവിക്കാൻ കഴിയില്ല, കുട്ടീ.''

തെക്ക് പടിഞ്ഞാറൻ തളത്തിൽ എന്റെ വെളുത്ത ഫ്രോക്കുകളും ടവ്വലുകളും മറ്റും വച്ചിരുന്ന അലമാരിയും ഒരു കട്ടിലും മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതിന്റെ തെക്കുവശത്തെ ചുമരിൽ ഞാൻ എല്ലായ്പ്പോഴും തുറന്നുവച്ച രണ്ട് ജനലുകൾ ഉണ്ടായിരുന്നു. ആ തളത്തിൽ തനിച്ച് കിടന്ന്, ഉറക്കംവന്ന് എന്റെ ഭീതികളെ മായ്ച്ചുകളയുമെന്ന് ആശിക്കുമ്പോൾ, അയൽക്കാരായ മിസ്റ്റർ ഹിതാംശുബോസും മിസിസ് ബോസും അവരുടെ മക്കളായ സുജാതയും ഹിരൺ എന്ന ബുച്ചുവും ഭക്ഷണമുറിയിൽ വച്ചോ മുകളിലത്തെ നിലയിലുള്ള കിടപ്പുമുറികളിൽവച്ചോ ഉച്ചത്തിൽ, ബംഗാളി ഭാഷയിൽ, അന്യോന്യം കലഹിക്കുന്നത് കേൾക്കുന്നതും എനിക്ക് തൊല്ലൊരാശ്വാസം പകർന്നുതന്നു. പക്ഷേ പങ്കയുടെ കറക്കം, തണുത്ത കാറ്റ് പർദ്ദകളെ മർദ്ദിക്കുമ്പോൾ ഉണ്ടാവുന്ന 'ചടപട' ശബ്ദം മുതലായവയൊക്കെ എന്നെ ഭയപ്പെടുത്തി. ഒടുവിൽ ഞാൻ അമ്മയോട് ആവലാതിപ്പെട്ടപ്പോൾ തൃപുര അന്നുമുതൽ എന്റെ കട്ടിലിന്റെ കീഴിൽ തന്റെ പായ് വിരിച്ച് ഉറങ്ങിക്കൊള്ളുമെന്ന് അമ്മ പറഞ്ഞു. ആ വൃദ്ധയ്ക്ക് ക്ഷയരോഗമോ മറ്റോ ഉണ്ടായിരിക്കുമോ എന്ന് അച്ഛന് സംശയം തോന്നി. അവരെ ഡോക്ടറെക്കൊണ്ട് പരിശോധിപ്പിച്ചശേഷം മാത്രമാണ് എന്റെ മുറിയിൽ ഉറങ്ങുവാൻ അച്ഛൻ അനുവദിച്ചത്.

''മിസ്റ്റർ നായർ, താങ്കളുടെ കുട്ടിയുടെ ആയ താങ്കളുടെ കുടുംബാംഗങ്ങളെക്കാൾ ആരോഗ്യവതിയാണ്.'' ഡോക്ടർ ചിരിച്ചുകൊണ്ട് പറഞ്ഞു. കാഴ്ചയിൽ തൃപുര തീർച്ചയായും ആരോഗ്യവതിയായിരുന്നു. വെളുത്ത് ചുവന്ന കവിളുകളും തടിച്ച ഒരു ശരീരവും അവർക്കുണ്ടായിരുന്നു. അവർക്ക് ഒരേയിരുപ്പിൽ രണ്ട് കോരിക ചോറ് അകത്താക്കാനുള്ള കഴിവും ഉണ്ടായിരുന്നു.

തൃപുര വീടിന്റെ കൂടെ ഞങ്ങൾക്ക് കിട്ടിയ ഒരു സമ്മാനമായിരുന്നു. അവർ ഗൃഹപ്രേമിയായ ഒരു പൂച്ചയെപ്പോലെയായിരുന്നു. യജമാനന്റെ കുടുംബത്തോടായിരുന്നില്ല അവരുടെ കൂറും സ്നേഹവും. ആ വീട്ടിൽ മൂന്ന് കുടുംബക്കാർക്കായി താൻ ജോലിയെടുത്തിട്ടുണ്ടെന്ന് തൃപുര പ്രകടമായ അഭിമാനത്തോടെ പറയാറുണ്ടായിരുന്നു.

തെക്ക്കിഴക്കൻ മുറിയിൽ നാല് അലമാരികളും പനിപിടിച്ചാൽ ഞങ്ങളിലോരോരുത്തരും കിടക്കാൻ ഉപയോഗിക്കുന്ന വീതി കുറഞ്ഞ കട്ടിലും മാത്രമേ ഉണ്ടായിരുന്നുള്ളു. പക്ഷേ, അതിന്റെ കിഴക്കേചുമരിൽ ദൈവങ്ങളുടെ രവിവർമ്മ പ്രിന്റുകളും ക്രിസ്തുവിന്റെ ഒരു വർണ്ണച്ചായ ചിത്രവും ആണികളിൽ തൂങ്ങിയിരുന്നു. നിലത്ത് പൂജയ്ക്ക് വേണ്ട ഓട്ടു സാമഗ്രികളുണ്ടായിരുന്നു. ആ നിലത്ത് സദാ സമയവും അല്പം മെഴുക്കും ചന്ദനത്തിരികളുടെ കുറ്റികളും വാടിയ പൂക്കളും രാവിലെ നൈവേദ്യമായിരുന്ന പഴവും ശർക്കരയും ഉറുമ്പിന്റെ കൂട്ടവും കാണാമായിരുന്നു. അമ്മ അവിടെ ദിവസവും രണ്ടുനേരം വിളക്ക് കത്തിക്കുകയും നാമങ്ങൾ ഉരുവിടുകയും ചെയ്തു. എന്നിട്ടും അമ്മയുടെ മൗഢ്യം വർദ്ധിച്ചുവന്നു. അന്ന് അമ്മയും അച്ഛനും എന്റെ കൊച്ചനിയത്തിയും പരിചാരകനും മാത്രമേ ആ വീട്ടിൽ താമസിച്ചിരുന്നുള്ളു. ഉറക്കത്തിൽ പേടി സ്വപ്നങ്ങളിൽ കറുത്ത നായ്ക്കൾ ഓടിവന്ന് അമ്മയെ ആക്രമിച്ചു. അമ്മ രാത്രിയിൽ ഭയചകിതയായി ഉച്ചത്തിൽ തേങ്ങിക്കൊണ്ടിരുന്നു. അച്ഛൻ ഒടുവിൽ വൈദ്യസഹായം തേടി.

തൃപുരയാണ് അമ്മയിൽ വന്ന മാറ്റത്തിന്റെ കാരണം ആദ്യമായി പുറത്തുപറഞ്ഞത്. ആ വീട്ടിലെ വേലക്കാർക്കായി നിർമ്മിച്ച കക്കൂസിൽ ഒരു യുവതി തൂങ്ങിമരിച്ചിരുന്നു. അവരെ യജമാനൻമാർ തന്നെ ശ്വാസംമുട്ടിച്ച് കൊന്ന് കയറിൽ കെട്ടിത്തൂക്കിയതാണെന്ന് നാട്ടുകാർ പറഞ്ഞെന്ന് തൃപുര പറഞ്ഞു. ആ ഭാഗ്യഹീനയുടെ പ്രേതം അമ്മയുടെ ശരീരത്തിലേക്ക് പ്രവേശിച്ചിരിക്കാമെന്ന് ആ വൃദ്ധ പറഞ്ഞു. പതിനൊന്ന് രൂപ കൊടുത്താൽ ആ പ്രേതബാധ ഒഴിപ്പിക്കാനുള്ള തകിട് ഒരു പൂജാരിയിൽനിന്ന് വാങ്ങിക്കൊണ്ടുവരാമെന്ന് അവർ ഏറ്റു. തനിക്ക് ചെറുപ്പത്തിൽ ഒരു പ്രേതബാധ ഉണ്ടായപ്പോൾ ഗരിയാഹാട്ടിൽ താമസിക്കുന്ന ഒരു മന്ത്രവാദിയാണ് തകിടെഴുതിത്തന്നത്. ഉടനെ പ്രേതം തന്നിൽനിന്ന് ഇറങ്ങി ഒരു പേരാലിൽ കടന്നുകൂടി എന്ന് അവർ പറഞ്ഞു.

മന്ത്രവാദത്തെപ്പറ്റി സംസാരിക്കുന്നത് തന്നെ അച്ഛന് ഇഷ്ടമുണ്ടായിരുന്നില്ല. അച്ഛന്റെ അമ്മയുടെ അമ്മാവനായ കുട്ടിക്കൃഷ്ണമ്മാമ പേരുകേട്ട ഒരു മന്ത്രവാദിയും കാളീഭക്തനുമായിരുന്നെന്ന് ഞാൻ എന്റെ കുട്ടിക്കാലത്ത് ഗുരുവായൂരിൽ വച്ച് കേട്ടിരുന്നു. അദ്ദേഹത്തിന്റെ ശത്രു ഒരു കറുത്ത കാളയുടെ രൂപം സ്വീകരിച്ച് വടേക്കര വീട്ടിന്റെ പടിക്കൽ വന്നു നിന്നുവത്രെ. കുട്ടിക്കൃഷ്ണമ്മാമയ്ക്ക് ഒറ്റ നോട്ടത്തിൽ മനസ്സിലായി, അത് കാളയല്ല തന്റെ എതിരാളിയായ മന്ത്രവാദിയാണെന്ന്. പിന്നീട് എന്താണ് സംഭവിച്ചത് എന്ന് ഞാൻ ചോദിച്ചപ്പോൾ അച്ഛന്റെ ചെറിയമ്മ നാരായണിഅമ്മ കോട്ടുവായിട്ടുകൊണ്ട് പറഞ്ഞു: ''ഇനി പോയി കളിക്ക്. ചെറ്യേമ്മയ്ക്ക് ഒറക്കം വര്ണ്ട്.'' ചെറിയമ്മ ഉണർന്ന് വന്നതിനുശേഷം ആ കഥ മുഴുമിച്ചുതരാൻ ഞാൻ പറഞ്ഞതുമില്ല. അതിന്റെ നഷ്ടബോധം ഇന്നും എന്നെ അസ്വസ്ഥയാക്കാറുണ്ട്....

അമ്മാമൻ മന്ത്രിവാദിയായിരുന്നുവെങ്കിലും എന്റെ അച്ഛന് മന്ത്രവാദത്തിൽ തീരെ താല്പര്യമുണ്ടായിരുന്നില്ല. പഠിപ്പും ചിന്താശക്തിയും ഇല്ലാത്തവരെ വഞ്ചിച്ച് പണം അപഹരിക്കുന്നവരാണ് മന്ത്രവാദികൾ എന്ന് അദ്ദേഹം ഇടയ്ക്കിടെ പറയാറുണ്ടായിരുന്നു. മാസത്തിൽ ഒരിക്കൽ ആവണക്കെണ്ണ കഴിച്ച് വയറിളക്കിയാൽ മന്ത്രവാദിയുടേതെന്നല്ല വൈദ്യരുടേയും ആവശ്യം നേരിടേണ്ടിവരില്ലെന്ന് അച്ഛൻ ചിരിച്ചുകൊണ്ട് പറയാറുണ്ടായിരുന്നു. രാവിലെ അഞ്ചുമണിക്ക് ഞങ്ങളെ എഴുന്നേൽപ്പിച്ച് ഒരൗൺസ് ആവണക്കെണ്ണ കുടിപ്പിക്കുമ്പോൾ അച്ഛൻ ഈ ലോകത്തിലുള്ള അച്ഛന്മാരിൽ ഏറ്റവും ക്രൂരഹൃദയനായ അച്ഛൻ തന്നെയെന്ന് എനിക്ക് തോന്നിയിരുന്നു. അമ്മയുടെ മൗഢ്യം മാറിക്കിട്ടുവാനാണ് അച്ഛൻ തൃശൂരിലെ സെന്റ് ജോസഫ് ലാറ്റിൻ കോൺവെന്റിൽ താമസിച്ച് പഠിച്ചിരുന്ന എന്നെ ധൃതിയിൽ കല്ക്കത്തയ്ക്ക് മടക്കിക്കൊണ്ടുവന്നത്. ഗുരുവായൂരിൽ പഠിച്ചിരുന്ന അനുജനെയും പിന്നീട് കല്ക്കത്തയിലേക്ക്. വരുത്തി. കുട്ടികളുടെ ചിരിയും സംഭാഷണവും വീട്ടിൽ വന്ന് നിറഞ്ഞപ്പോൾ അമ്മ ആഹ്ളാദവതിയായി. പിന്നീട് ഒരിക്കലും കക്കൂസിൽ മരിച്ച വേലക്കാരി ആരെയും കൂടുതലേറെ ശല്യപ്പെടുത്തിയില്ല.

എന്റെ അമ്മയ്ക്ക് തന്റെ വീട്ടിൽ ആളുകൾ വന്ന് നിറയുന്നത് ഇഷ്ടമായിരുന്നു. തങ്ങൾക്കും താമസിക്കുവാൻ രണ്ട് മുറികൾ തരണം എന്ന് കണ്ണുനീരോടെ അഭ്യർത്ഥിച്ചുകൊണ്ട് വീട്ടിൽ വന്നെത്തിയ ആന്ധ്ര കുടുംബത്തെ ചുവട്ടിലെ തെക്കേപകുതി മുഴുവൻ കൊടുത്ത് താമസിപ്പിച്ചത് അമ്മയുടെ മഹാമനസ്കതയായിരുന്നു.

''കുട്ടിക്ക് ഇവരെക്കൊണ്ട് ഉപദ്രവമാവില്ല്യേ?'' അച്ഛൻ ചോദിച്ചു.

''എന്ത് ഉപദ്രവം? കുട്ടികൾക്ക് കളിക്കാൻ ഒരു കൂട്ടായി.'' അമ്മ ആ കുടുംബത്തെ നോക്കിക്കൊണ്ട് പറഞ്ഞു. അങ്ങനെ സോമസുന്ദരം എന്ന സർക്കാർ ഉദ്യോഗസ്ഥൻ തന്റെ ഭാര്യയും മക്കളായ സരോജയും വിശ്വനാഥനും കൂടി ഞങ്ങളുടെ വീട്ടിലെ സ്ഥിരാതിഥികളായി മാറി. തങ്ങളുടെ ബ്രാഹ്മണത്വത്തിന്റെ മഹിമകൾ സരോജയും അവളുടെ അമ്മയും സംഭാഷണത്തിനിടയിൽ സൂചിപ്പിച്ചുകൊണ്ടിരുന്നു. സോമസുന്ദരം എം.എ. പാസ്സായ ഒരാളായിരുന്നു. ഭാര്യയാകട്ടെ പ്രൈവറ്റായിട്ട് മെട്രിക്കുലേഷൻ പരീ





ക്ഷ ചെയ്യുവാൻ തയ്യാറെടുക്കുകയായിരുന്നു. എന്റെ മാതാപിതാക്കൾക്ക് ഒരു എം.എ. പോയിട്ട് ഒരു ബി.എ.പോലും പേരോടൊന്നിച്ച് എഴുതുവാനുള്ള ഭാഗ്യമുണ്ടായിരുന്നില്ല. നായൻമാർ ക്ഷത്രിയരാണെന്ന് ധരിച്ചുവച്ചിരുന്ന എന്നോട് അവർ ശൂദ്രർ മാത്രമാണെന്ന് സരോജയുടെ അമ്മ പറഞ്ഞപ്പോൾ ഞാൻ അപകർഷതാബോധത്താൽ പുളഞ്ഞു. സോമസുന്ദരം എന്ന കഷണ്ടിക്കാരനോട് വേണ്ടത്ര ആദരവ് ഞാൻ പ്രദർശിപ്പിച്ചു. ഒരുദിവസം അദ്ദേഹം തന്റെ മകൾക്ക് ഷേക്സ്പിയറുടെ ഒഥെല്ലോ വായിച്ച് അതിന്റെ കഥ വിസ്തരിച്ചു പറഞ്ഞുകൊടുക്കുമ്പോൾ എന്നോട് അവിടെ ഇരുന്ന് കഥ കേട്ടുകൊള്ളുവാൻ പറഞ്ഞു. ആ ക്ഷണം അദ്ദേഹത്തിന്റെ മഹാമനസ്കതയായി ഞാൻ കണക്കാക്കി.

"അച്ഛൻ ഒഥെല്ലോ പഠിച്ചിട്ടുണ്ടോ?" ധൈര്യം സംഭരിച്ച് ഞാൻ അന്ന് അത്താഴം കഴിക്കുന്ന അച്ഛനോട് ചോദിച്ചു.

"എന്താ നിനക്ക് ഒഥെല്ലോ എന്ന കഥ ഇപ്പോൾ ഓർമ്മവന്നത്?" അച്ഛൻ പുരികങ്ങൾ ഉയർത്തിക്കൊണ്ട് ചോദിച്ചു.

"മിസ്റ്റർ സോമസുന്ദരം അതിന്റെ കഥ പറഞ്ഞുതന്നു, എനിക്കും സരോജയ്ക്കും. അച്ഛൻ ഒഥെല്ലോ പഠിച്ചിട്ടുണ്ടോ?" ഞാൻ ചോദിച്ചു.

"ഞാൻ വായിച്ചിട്ടുണ്ട്—വെറും നേരം പോക്കിന്. ഞാൻ ഷേക്സ്പിയറുടെ പല കഥകളും വായിച്ച് രസിച്ചിട്ടുണ്ട്." അച്ഛൻ അപൂർവ്വമായി പുറത്തെടുക്കുന്ന ഒരു പുഞ്ചിരിയോടെ പറഞ്ഞു.

"ഏത് നാടകമാണ് ഏറ്റവും ഇഷ്ടപ്പെട്ടത്?"

"കിങ് ലിയർ"

"മിസ്റ്റർ സോമസുന്ദരത്തിന്റെ ഏറ്റവും പ്രിയപ്പെട്ട നാടകം 'മാക്ബത്താ'ണെന്ന് അദ്ദേഹം പറഞ്ഞു."

"ഒരു സോമസുന്ദരം! ഇയാൾക്ക് ആപ്പീസ് ജോലിയൊന്നുമില്ലേ? സദാസമയവും കുട്ടികൾക്ക് കഥ പറഞ്ഞു കൊടുക്കലാണോ ഈ പട്ടരുടെ ജോലി?" അച്ഛൻ പൊട്ടിച്ചിരിച്ചു. മിസ്റ്റർ സോമസുന്ദരത്തിന് നാല്പത്തിനാല് വയസ്സ് പ്രായമായിരുന്നുവെന്നും അദ്ദേഹത്തിന് രാഷ്ട്രീയ നേതാക്കൻമാരോട് തികഞ്ഞ പുച്ഛമായിരുന്നെന്നും അദ്ദേഹത്തിന് മാങ്ങകൂട്ടി അരച്ച സമ്മന്തി ചോറിൽ കൂട്ടി കഴിക്കുവാൻ താല്പര്യമുണ്ടായിരുന്നെന്നും ഞാൻ അച്ഛനോടും അമ്മയോടും പറഞ്ഞു. പറഞ്ഞുതീർന്നപ്പോഴേക്കും അച്ഛൻ മേശവിട്ടുപോയ്ക്കഴിഞ്ഞിരുന്നു. അമ്മ അനിയത്തിക്ക് ചോറ് കൊടുക്കുന്നതിൽ മാത്രമേ ശ്രദ്ധ പതിപ്പിച്ചിരുന്നു ള്ളു. എന്റെ അനുജൻ മാത്രം വായ് പകുതി തുറന്നുവച്ചുകൊണ്ട് എന്റെ പ്രഭാഷണം ശ്രദ്ധിച്ചുകേട്ടു.

മുതിർന്നവർക്ക് കുട്ടികൾ തമ്മിൽ വളർന്നുവന്ന സ്നേഹബന്ധത്തിൽ പങ്കുണ്ടായിരുന്നില്ല. അച്ഛന് സദാസമയത്തും ജോലിത്തിരക്കായിരുന്നു. വീട്ടിൽ ഇരിക്കുമ്പോഴും കമ്പനിയിൽനിന്ന് ടെലിഫോൺ സന്ദേശങ്ങൾ വന്നുകൊണ്ടിരുന്നു. എന്റെ അമ്മ ഭക്ഷണസമയത്തു മാത്രമേ താഴത്തേക്ക് പോയിരുന്നുള്ളു. അതുകൊണ്ട് സംഭാഷണപ്രിയയായ മിസിസ് സോമസുന്ദരം തന്റെ മുറിത്തമിഴിൽ വേലക്കാരുമായി കേരളീയ കുശിനിയെപ്പറ്റിയും ആന്ധ്രക്കാരുടെ അച്ചാറുകളെപ്പറ്റിയും ചർച്ചചെയ്ത് സ്വയം തൃപ്തിപ്പെടുത്തി. അവരുടെ മക്കൾ എല്ലായ്പോഴും ഞങ്ങളുടെ കൂടെയുണ്ടായിരുന്നു. ആദ്യത്തിൽ അബ്രാഹ്മണരായ ഞങ്ങളുടെ അടുക്കളയിൽ പാചകം ചെയ്യപ്പെട്ട പദാർത്ഥങ്ങൾ തങ്ങൾക്ക് ഭക്ഷിക്കുവാൻ വയ്യെന്ന് അവർ പറഞ്ഞിരുന്നു. പിന്നീട് ജാതി സംബന്ധികളായ നിബന്ധനകൾ അവർ മറന്നു. സോമസുന്ദരത്തിന്റെ മക്കൾക്ക് പുട്ടും കടലയും വെള്ളപ്പവും ഉരുളൻകിഴങ്ങ് 'സ്റ്റ്യൂ'വും എലിശ്ശേരിയും ഓലനും ഇഞ്ചിത്തൈരും എല്ലാം ഇഷ്ടപ്പെട്ടു. എനിക്ക് മിസിസ് സോമസുന്ദരത്തിന്റെ ഗൊംഗുരച്ചട്ണിയും ചെറുപയർ പരിപ്പുകൊണ്ട് ഉണ്ടാക്കുന്ന 'പെസറട്ടും' ഇഷ്ടപ്പെട്ടു. പക്ഷേ, അവർ എന്റെ അമ്മയുടെ പല്ലുകളുടെ പ്രത്യേകതയെപ്പറ്റി നിരന്തരം സംസാരിച്ചിരുന്നത് എനിക്ക് തീരെ ഇഷ്ടപ്പെട്ടില്ല. എന്റെ അമ്മയുടെ പല്ലുകൾ മുമ്പോട്ട് തള്ളിനില്ക്കുന്നതുകൊണ്ട് എനിക്കും പ്രായപൂർത്തിയാവുമ്പോൾ അത്തരം ഒരു സൗന്ദര്യപ്രശ്നം നേരിടുമെന്ന് ആ സ്ത്രീ പറഞ്ഞു. ആ പ്രവചനം എന്നെ അസ്വസ്ഥയാക്കി. ആയിടയ്ക്കാണ് ഡോക്ടർ ഘോഷ് എന്ന ഒരു ദന്തവിദഗ്ദ്ധൻ ചൗറങ്കിയിൽ പ്രാക്ടീസ് തുടങ്ങിയത്. അച്ഛൻ എന്നെ ഘോഷിന്റെ ക്ലിനിക്കിലേക്ക് കൊണ്ടുപോയി. അത്യന്തം തീക്ഷ്ണതയോടെ അയാൾ എന്റെ പല്ലുകളിൽ കമ്പികെട്ടി ചികിത്സ ആരംഭിച്ചു.

"ആദ്യം പല്ലുകൾ പൊന്തിക്കുക. പിന്നീട് താഴ്ത്തുക. അതാണ് എന്റെ സ്പെഷൽറ്റി." ഘോഷ് അച്ഛനോട് പറഞ്ഞു.

എന്റെ അമ്മ രാവിലെയും ഉച്ചതിരിഞ്ഞും രാത്രിയും തന്റെ പല്ലുകൾ തേച്ച് വെളുപ്പിക്കുക പതിവാക്കിയിരുന്നു. ആദ്യം പൊടിയുപ്പുകൊണ്ടും പിന്നീട് നീം ടൂത്ത്പേസ്റ്റുകൊണ്ടും അമ്മ പല്ലുകളെ അമർത്തിത്തേച്ചു. ഒരു ചെറുകണ്ണാടിയിൽ നോക്കിക്കൊണ്ടാണ് അമ്മ അന്നൊക്കെ പല്ല് തേച്ചിരുന്നത്.

അമ്മയുടെ പാണ്ഡിത്യവും സുഖജീവിതവും അയൽക്കാരികളെ അസൂയാലുക്കളാക്കി മാറ്റി. അവർ "മിസിസ് നായർക്ക് അവരവരുടെ നിലയ്ക്കനുസരിച്ച് വസ്ത്രധാരണം ചെയ്യുവാൻ അറിയില്ല" എന്ന് അന്യോന്യം പിറുപിറുത്തു. വേലക്കാരെ നിലയ്ക്ക് നിറുത്തുവാനും അമ്മയ്ക്കറിയില്ല എന്ന് അവർ പറഞ്ഞു.

വേലക്കാർക്ക് അമ്മയോട് എന്നുമെന്നും സ്നേഹമുണ്ടായിരുന്നു. വീടിന്റെ പിൻവശത്തെ സ്പൈറൽ കോണിപ്പടി ഉപയോഗിച്ചു



മാത്രമെ അവർ അമ്മയെ കാണുവാൻ മുകളിലേക്ക് വന്നിരുന്നു ള്ളു. അമ്മയ്ക്ക് മാർക്കറ്റിൽപ്പോയി വന്നാൽ ഉടനെ കണക്ക് ബോധിപ്പിക്കാനായി നമ്പ്യാർ വളഞ്ഞ കോണികയറി വരാറുണ്ടായിരുന്നു. കണക്കുകൂട്ടാൻ അമ്മയ്ക്ക് അറിഞ്ഞിരുന്നില്ലെന്ന് അയാൾക്ക് അറിഞ്ഞിരുന്നില്ല.

സ്പൈറൽ കോണിപ്പടിയിലൂടെ ഇറങ്ങുവാൻ ആരംഭിച്ച എനിക്ക് തലക്കറക്കം വന്നു. കണ്ണുകൾ കാണാതായി. ഇന്നും കോണിപ്പടി ഇറങ്ങുമ്പോൾ കീഴ്പോട്ടു നോക്കുവാൻ എനിക്ക് ഭയമാണ്.

ഭൃത്യജനങ്ങളുമായി സൊറ പറഞ്ഞ് രസിക്കുവാൻ അമ്മ ഒരിക്കലും താല്പര്യം പ്രദർശിപ്പിച്ചില്ല. അവരെ നമ്മോട് സംസാരിക്കുവാൻ പ്രോത്സാഹിപ്പിക്കുന്നത് കൂടി ശരിയല്ലെന്ന് അമ്മ വിശ്വസിച്ചു. ഞങ്ങൾ കുട്ടികളെ നഗരജീവികളാക്കുവാൻ അച്ഛൻ പ്രവർത്തിച്ചു. പക്ഷേ, ഗ്രാമീണ വീക്ഷണങ്ങളിൽനിന്നും മുൻവിധികളിൽനിന്നും സ്വന്തം ഭാര്യയെ മോചിപ്പിക്കുവാൻ അച്ഛൻ മിനക്കെട്ടില്ല. അമ്മയിൽ ഏതെങ്കിലുമൊരു അപൂർണ്ണത കാണുവാൻ അദ്ദേഹം അവനവനെക്കൂടി അനുവദിച്ചതുമില്ല.





രാവുണ്ണി

# തിരസ്കൃതർ പറയാൻ തുടങ്ങുമ്പോൾ

തെക്കേതെന്നു ചോദിച്ചുവന്നവനായിരുന്നു ഒരാൾ
പ്രഭാതം അന്വേഷിച്ചിറങ്ങിയവൻ മറ്റൊരാൾ
ജാഗരൂകനായ്! ലോകഗതി നിരീക്ഷിച്ചുകൊണ്ട്
പിന്നൊരാൾ
എന്തൊക്കെയോ അന്വേഷിച്ചും പരിശോധിച്ചും പലർ

ശരാശരികളിൽ നിന്നും നിയമങ്ങളിൽ നിന്നും നാടുകടത്തപ്പെട്ടവർ അടിഞ്ഞുകൂടുന്നിടത്ത്
അവർ കണ്ടുമുട്ടി
ചിലർ പറഞ്ഞുകൊണ്ട്
ചിലർ ചിരിച്ചുകൊണ്ട്
അട്ടഹസിച്ചും അഭ്യാസങ്ങൾ കാട്ടിയും
അവർ നേരുള്ളവരായി

അപ്പുറത്ത്
വാച്ചുകൾക്കൊപ്പം മത്സരിച്ചും കിതച്ചും
നിയമമൊപ്പിക്കാൻ പണിപ്പെട്ടും
കരാറുകൾ പാലിക്കാൻ ദത്തശ്രദ്ധരായും
ആളുകൾ ഓടിക്കൊണ്ടിരുന്നു
സമുദ്രത്തിൽ വീണ ഉറുമ്പിൻ കൂട്ടത്തെയെന്നപോലെ
തിരസ്കൃതർ സഹതപിച്ചു

ലോകാനുസാരികളുടെ ലോകം സംഘർഷനിർഭരം
പോർവിളികൾ
നിലവിളികൾ
എന്റെ, നിന്റെ, എനിക്ക്, നിനക്ക്
കൊടിക്കൂറകൾ, പ്രതിജ്ഞകൾ, സ്ഥാനാരോഹണങ്ങൾ
കൊന്നും വെന്നും നേടിയും കളഞ്ഞും
തങ്ങളുടെ ലോകജീവിതം സഫലമാക്കി
തിരസ്കൃതർ കണ്ടും പറഞ്ഞും ചിരിച്ചും കരഞ്ഞും...

ദുരയാൽ പൊറുതിറ്റും
വിശപ്പാൽ വയറുപൊട്ടിയും
കാമത്താൽ നിന്നു കത്തിയും
ലോകാനുസാരികൾ ഇസ്തിരിക്കുപ്പായങ്ങളിൽ
സുസ്മിതരായി
വിയർപ്പു പെയ്തു മുഖാവരണങ്ങൾ പൊഴിയുന്നുവോ
എന്നവർ ഞെട്ടി

തിരസ്കൃതർക്ക് ഉത്സവമായിരുന്നു
ലോകത്തിന്റെ വൃത്തികെട്ട നഗ്നതയിൽ അറപ്പുതോന്നി
അവർ ഉടയാടകൾ വലിച്ചെറിഞ്ഞു
ലോകത്തിന്റെ വ്യാകരണത്തിലെ അശ്ലീലത്തിൽ പുളിച്ച്
അർത്ഥം തിട്ടപ്പെടുത്താനാവാത്ത വാക്കുകളിൽ
അവർ സ്വയം പ്രകാശിച്ചു.

ലോകാനുസാരികൾ മത്സരിച്ചു ലേലം വിളിച്ചു
ഓഹരിയങ്ങാടിയിൽ മനുഷ്യത്വത്തിന് തറവിലപോലുമില്ല
സമാനഹൃദയത്വം എന്നൊരിനം ആവശ്യക്കാരില്ലാതെ
കെട്ടിക്കിടന്നു
ഒന്നുവെച്ചാൽ പത്ത്, പത്തുവെച്ചാൽ നൂറ്
സൂചിയേറിൽ ചങ്ങാത്തത്തിന്റെ ബലൂണുകൾ പൊട്ടി
തോൽവിയടഞ്ഞവർ
മദിരാലയങ്ങളിലോ റെയിൽപ്പാളങ്ങളിലോ സ്വസ്ഥരായി
പിന്നെയും ശേഷിപ്പായവർ
കടലിലേക്ക് പുഴകളെന്നവണ്ണം
തിരസ്കൃതരുടെ കൂടാരത്തിൽ എത്തിപ്പെട്ടു

ലോകാനുസാരികൾക്കാണ് ചിത്തരോഗചികിത്സ
വേണ്ടതെന്ന്
തിരസ്കൃതർ പ്രഖ്യാപിച്ചു
ചിരിച്ചുകുഴങ്ങിക്കൊണ്ട് ഒരുവൻ പറഞ്ഞു:
ഈ കോമാളി ലോകം കണ്ട് ചിരിക്കാതെങ്ങനെ!
കരഞ്ഞുകുതിർന്നുകൊണ്ട് ഒരുവൻ പറഞ്ഞു:
ഈ മുടിഞ്ഞലോകം കണ്ട് കരയാതെങ്ങനെ!
മരക്കൊമ്പിൽ നിന്ന് ഒരുവൻ കേണു:
എനിക്ക് ചവിട്ടി നില്ക്കാൻ ഇത്തിരി മണ്ണുവേണം
ശുദ്ധാത്മാക്കളുടെ കണ്ണീരു വീണുകുതിരാത്ത
ഒരടി മണ്ണ്

ഒരാൾ ഇതു മാത്രം പറഞ്ഞു:
മനുഷ്യൻ, ഹാ!

(15 പേജിൽ നിന്നും തുടർച്ച)

യന്ത്രത്തോക്കു നീട്ടി വെടിവയ്ക്കാൻ സൗകര്യമുള്ള, ഉന്നമേല്ക്കുമ്പോൾ സ്കോർ ബൾബ് തെളിയുന്ന ഒരു പ്രദർശനയിനം മഹാനഗരത്തിലെ സയൻസ് മ്യൂസിയത്തിൽത്തന്നെ പ്രദർശിപ്പിക്കാൻ കഴിയുന്ന ഒരു രാജ്യത്തെക്കുറിച്ച് എന്തു പറയാനാണ്? അങ്ങനെയൊരു ആശയംപോലും പരിഗണനാവിധേയമാകുന്ന ഒരുരാജ്യത്തെക്കുറിച്ച് എന്തു പറയാനാണ്? ആ രാജ്യത്തെപ്രതി നിങ്ങൾക്ക് കരയാനേ കഴിയൂ.'

ഒരു ബേസ് ബാൾ മാച്ച് എന്നവണ്ണം അമേരിക്കക്കാർ തങ്ങളുടെ ടെലിവിഷൻ സെററുകളിലൂടെ ഗൾഫ്‌യുദ്ധം കാണുകയാണെന്ന് എന്റെ മകൾ എഴുതുന്നു. 'ക്യാമറകൾ ആകാശങ്ങളിൽ ഫോക്കസ് ചെയ്യപ്പെട്ടിരിക്കുന്നു; തത്സമയപ്രക്ഷേപണത്തിലൂടെ അമേരിക്കയിലെ ജനങ്ങളെ അവരുടെ ആയുധങ്ങളുടെ അദ്ഭുതകൃത്യങ്ങൾ കാട്ടിക്കൊടുക്കുന്നു. ആൾനാശത്തെക്കുറിച്ചോ നാശനഷ്ടങ്ങളെക്കുറിച്ചോ ഒരക്ഷരം അവർ പറയുന്നില്ല. മാദ്ധ്യമങ്ങളിലെല്ലാംതന്നെ പരിപൂർണ്ണ സെൻസർഷിപ്പാണ്. സത്യം ആർക്കുമറിയില്ല.'

ഗൾഫ്‌യുദ്ധം ആരംഭിക്കുന്നതിനുമുമ്പ് എഴുതിയ ഒരു ലഘുലേഖയിൽ നോം ചോംസ്കി അതു കൃത്യമായും മുൻകൂട്ടി കണ്ടിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ആക്രമണസേനയ്ക്ക് ദീർഘകാലം സംയമനം പാലിക്കാനാവില്ല എന്നതായിരുന്നു സാഹചര്യയുക്തി. പിൻവാങ്ങൽ രാഷ്ട്രീയമായി തീരെ അസാദ്ധ്യമായിരുന്നു. എന്തുകൊണ്ടെന്നാൽ, അത്തരമൊരു ഉന്നത നൈതിക തത്ത്വദീക്ഷാഭാവത്തോടെയായിരുന്നു കാര്യങ്ങൾ അവതരിപ്പിക്കപ്പെട്ടതുതന്നെ. സദ്ദാം ഹുസൈനെ കുവൈററിൽനിന്ന് ബലംപ്രയോഗിച്ച് തുരത്തുന്നതിന്റേതായ ബ്രഹ്മാണ്ഡപ്രാധാന്യത്തിലായിരുന്നല്ലോ കഥയുടെ മുഴുവൻ കഴമ്പ്.

തങ്ങളുടെ സാമ്പത്തിക താല്പര്യങ്ങൾ ലോകത്തിലെ തൻനാട്ടുകാരായ ജനങ്ങളുടെ താല്പര്യങ്ങളുമായി ഇടച്ചിലിലാവുന്നിടമൊക്കെ സ്വന്തം വരുതിയിലൊതുക്കാൻ യുണൈററഡ് സ്റ്റേറ്റ്സ് സ്വരുക്കൂട്ടിക്കൊണ്ടിരിക്കുന്ന അടവിനെക്കുറിച്ചുള്ള വ്യക്തമായ വീക്ഷണം അമേരിക്കൻ വിദേശനയത്തിന്റെ സമൂലവിമർശകനായ ചോംസ്കിക്ക് എല്ലായ്പോഴും ഉണ്ടായിരുന്നു. അധികാരത്തിനും സമ്പത്തിനും വേണ്ടിയുള്ള ഭരണവ്യവസ്ഥയുടെ ആർത്തിയിൽ അതിന് മഹാമനസ്കതയോടെന്ന ഭാവത്തിൽ ഉപദേശം നല്കുന്ന അമേരിക്കൻ വ്യവസ്ഥിതിയിലെ 'ലിബറൽ' ബുദ്ധിജീവികളെയോർത്ത് ചോംസ്കി നൊമ്പരപ്പെടുന്നു. അവരിൽ പലരും ഇപ്പോൾ യുണൈററഡ് സ്റ്റേറ്റ്സുമായുള്ള മത്സരത്തിൽനിന്ന് സോവിയററ് യൂണിയൻ പിൻവാങ്ങിയതിനുശേഷം വിജയാഹ്ളാദത്തിലാണ്. അത്തരമൊരു ബുദ്ധിജീവി ഗൾഫ് പ്രതിസന്ധിയെക്കുറിച്ച് ന്യൂയോർക്ക് റിവ്യൂ ഒഫ് ബുക്സിൽ എഴുതിയതിങ്ങനെയാണ്: 'ശീതയുദ്ധത്തിന്റെ അവസാനത്തോടെയും ഗൾഫ് പ്രതിസന്ധിയുടെ ആരംഭത്തോടെയും യുണൈററഡ് സ്റ്റേറ്റ്സിന് ഇനിയിപ്പോൾ, കഴിഞ്ഞ നാല്പതുവർഷമായി സെക്യൂരിററി കൗൺസിലിൽ സോവിയററ് യൂണിയന് സ്വതവേയുള്ള വീറേറാ കാരണം തടയപ്പെട്ടിരുന്ന കൂട്ടുസുരക്ഷിതത്വത്തെ സംബന്ധിക്കുന്ന വിൽസോണിയൻ സങ്കല്പനം പരീക്ഷിച്ചു നോക്കാൻ കഴിയും.'

ലെബണനുനേരെയുള്ള ഇസ്രേലി കടന്നാക്രമണം, 1975-ൽ ഈസ്ററ് ടൈമറിനെ ഇന്തോനേഷ്യ ആക്രമിച്ചു കൈയടക്കിയ സംഭവം എന്നിവപോലുള്ള കാക്കത്തൊള്ളായിരം അവസരങ്ങളിൽ സെക്യൂരിററി കൗൺസിൽ പ്രമേയങ്ങൾക്കുമേൽ അമേരിക്ക വീറേറാ പ്രയോഗിച്ച കാര്യമോർക്കുമ്പോഴാണ് ഈ മനോഭാവം എത്രകണ്ട് ലജ്ജാകരമാണെന്നു നാം കാണുന്നത്. കംബോഡിയയിലെ പോൾപോട്ടിന്റെ അതിക്രമങ്ങൾക്കു സദൃശമായ തോതിൽ ഒരു കൂട്ടക്കുരുതി ടൈമറിലുമുണ്ടായി. യുണൈററഡ് സ്റ്റേറ്റ്സ് ശക്തമായി ഇന്തോനേഷ്യയെ പിന്തുണച്ചു. അന്നത്തെ യു.എൻ. അംബാസഡറും ന്യൂഡെൽഹിയിലെ മുൻ അംബാസഡറുമായ ഡാനിയേൽ പാട്രിക് മൊയ്നിഹാൻ, 'എ ഡെയ്ഞ്ചറസ് പ്ളേസ്' എന്ന തന്റെ സ്മരണക്കുറിപ്പുകളിൽ അതേ ച്ചൊല്ലി വീമ്പിളക്കുകയാണ്: 'കാര്യങ്ങൾ എങ്ങനെയോ കൃത്യമായും അങ്ങനെ തിരിച്ചു വിടുകയായിരുന്നു യു.എസ് ഗവൺമെൻറ് ചെയ്തത്. ഏറെറടുത്തതായ ഏതു നടപടിയിലും ഐക്യരാഷ്ട്രസഭയെ നിർവീര്യമാക്കി നിർത്താൻ വാഷിങ്ടൺ ആഗ്രഹിച്ചു. അതിന്റെ ചുമതല എന്നെയാണ് ഏല്പിച്ചിരുന്നത്; ഞാനത് അത്ര മോശമല്ലാത്തവിധം വിജയകരമായി നിർവ്വഹിക്കുകയും ചെയ്തു.'

ഗൾഫിലേക്ക് പ്രവേശനമാർഗ്ഗം തടസ്സമില്ലാതെ തുറന്നുകിട്ടുക എന്നുള്ള ഇറാക്കിന്റെ അഭ്യർത്ഥന, ഭാഗികമായി ആ പ്രവേശനമാർഗ്ഗം തടയാനുള്ള ബ്രിട്ടീഷ് സാമ്രാജ്യത്വ ഉടമ്പടിയിലൂടെ രൂപീകരിക്കപ്പെട്ടതാണ് കുവൈററ് എന്ന കാരണത്താൽത്തന്നെ, യുക്തിസ്സഹമല്ലാത്തതല്ല എന്നാണ് ചോംസ്കിയുടെ അഭിമതം. 'ലിങ്കേജി'നെയും അദ്ദേഹം അനുകൂലിക്കുന്നു. ലിങ്കേജ് (കുവൈററ് പ്രശ്നത്തെ പാലസ്തീൻ പ്രശ്നവുമായി കൂട്ടി ഘടിപ്പിക്കൽ) എന്നാൽ മേഖലയിലെ പ്രസക്തമായ മററു പ്രശ്നങ്ങളെ കണക്കിലെടുത്തുകൊണ്ടുള്ള ഒരു മേഖലാസുരക്ഷാ കരാറിനുള്ള മറെറാരു പേരാണെന്ന് അദ്ദേഹം വാദിക്കുന്നു. ഉദാഹരണമായി, സിറിയയിലെ ഗൊലാൻഹൈററ്സിനെ ഇസ്രേൽ കൈയടക്കിവച്ചിരിക്കുന്നതും വെസ്ററ് ബാങ്കും ഗാസായും ലെബണനിന്റെ പത്തു ശതമാനവും പിടിച്ചടക്കിയതും ചൂണ്ടിക്കാട്ടാം.

മേഖലയ്ക്കാകെ ബാധകമായ പൊതുവായ ഒരു സുരക്ഷാസംവിധാനം വികസിപ്പിച്ചെടുക്കാനുള്ള ഒരേയൊരു വഴിയായി ലിങ്കേജിനെ നേരായ മാർഗ്ഗത്തിൽ ചിന്തിക്കുന്ന അമേരിക്കക്കാർ പിന്തുണയ്ക്കേണ്ടതുണ്ടെന്ന് ചോംസ്കി കരുതുന്നു.

നോം ചോംസ്കിയുടെ ശബ്ദം ഈ നിമിഷം വാഷിങ്ടണിൽ വനരോദനമാവുന്നു എന്നത് എടുത്തുപറയേണ്ടതില്ലല്ലോ.


10 to 50% DISCOUNT

കറൻറ് ബുക്സിന്റെ
വർഷാന്ത വില്പന

ഇംഗ്ലീഷ് പുസ്തകങ്ങൾക്ക്
10 മുതൽ 50% വരെ
ഡിസ്കൗണ്ട്

മലയാള
പുസ്തകങ്ങൾക്കും
ഇതേ ഡിസ്കൗണ്ട്
ലഭിക്കുന്നു
മാർച്ച് 28 വരെ മാത്രം

കറൻറ് ബുക്സ്
കോട്ടയം (3 ശാഖകൾ)
തിരുവനന്തപുരം, കൊല്ലം
പത്തനംതിട്ട, ആലപ്പുഴ
എറണാകുളം, ആലുവ
കോഴിക്കോട്, പാലക്കാട്
തലശ്ശേരി, കല്പററ

GREAT BOOKS
GREAT MAGAZINES
Classics, Bestsellers, Computer, Architecture, Popular Science, Photography etc Magazines.

ELOOR LENDING LIBRARY
I Floor, Press Club Road, Ernakulam. Opp. S. M. V. School, M. G. Road, Trivandrum. Blue Cross Chambers, Behind Kalpatharu Infantry Road Cross, Bangalore 560 001.

കേരള
ദിനേശ്
ബീഡി
കണ്ണൂർ






അയ്മനം ജോൺ

# ഓറിയോൺ

ഓറിയോൺ എന്റെ ദൈവമാകുകയാണോ?

-ദൈവങ്ങളില്ലാത്ത ബാല്യകാലത്ത്, ഓറിയോൺ എന്റെ കളിക്കൂട്ടുകാരനായിരുന്നു. ആകാശത്തിലെ ആ നായാട്ടുകാരനോടൊപ്പം ഞാനും ഭൂമിയിലെ കൊച്ചുകാടുകൾക്കിടയ്ക്ക്, ഉന്നമില്ലാത്ത ഒരു വേട്ടക്കാരനായി നടക്കാറുണ്ടായിരുന്നു.

—അന്നൊക്കെ, വളരെ ദൂരെയായി തോന്നിച്ചിരുന്ന ഒരയൽനാട്ടിൽ നിന്ന് വാഴവിത്തുകൾ നിറച്ച വള്ളത്തിൽ വലിയപ്പച്ചന്റെ സഹായിയായി സവാരി നടത്തിയ ഒരു രാത്രിയിലാണ് ആകാശത്തിലെ വെള്ളിലക്കാട്ടിൽ ഒളിച്ചു നിൽക്കുന്ന ആ നായാട്ടുകാരനെ അപ്പച്ചൻ എനിക്ക് കാട്ടിത്തന്നത്.... അവന്റെ അമ്പ് നീണ്ടിടം തെക്ക്.... എങ്കിൽ കെഴക്കേത്? പടിഞ്ഞാറേത്?..... പുഴ പോകുന്നിടം പടിഞ്ഞാറ് എന്ന പ്രമാണത്തോട് ഒത്തുനോക്കിയിട്ട് വലിയപ്പച്ചന് ഉത്തരം കൊടുത്തു. പിന്നെ, ഓറിയോണിനെത്തന്നെ നോക്കിനോക്കിക്കിടക്കവെ. ഓളങ്ങളുടെ താരാട്ടിൽ ഉറങ്ങിപ്പോയിരിക്കും.

—അല്ലെങ്കിൽത്തന്നെ, ആകാശം എനിക്ക് ദുഃഖങ്ങൾക്കക്കരെയുള്ള ഒരു തണൽക്കാടായിരുന്നു. നോവുന്ന മനസ്സിന് ആകാശത്തുനിന്ന് എന്തൊക്കെയോ സാന്ത്വന സന്ദേശങ്ങൾ കിട്ടാറുണ്ടായിരുന്നു. നായാട്ടുകാരനുമായുള്ള ചങ്ങാത്തത്താൽ ആകാശം എന്നിലേക്ക് പിന്നെയും അടുത്തു.

—അക്കരെപ്പറമ്പിലെ വിളഞ്ഞ വാഴക്കുലകൾക്ക് കാവൽ കിടന്ന വലിയപ്പച്ചന് അത്താഴത്തിന്റെ പങ്ക് എത്തിച്ചിട്ട്, യക്ഷിക്കഥകൾ പറഞ്ഞ് ഓടിനടക്കുന്ന കാറ്റുകളുള്ള കുന്നിൻമേൽക്കാവിലെ മരക്കൂട്ടങ്ങൾക്കിടയിലൂടെ..... കരിയിലക്കൂനകളിൽ ഈനാമ്പേച്ചികൾ പാത്ത് കിടന്ന വെളിമ്പറമ്പുകളിലൂടെ... വീട്ടിലേക്ക് മടങ്ങുന്ന സന്ധ്യകളിൽ അമ്പേന്തിയ ആ നായാട്ടുകാരൻ എന്റെ മുൻപേ നടക്കുമായിരുന്നു.. ഞങ്ങൾക്കൊപ്പമുണ്ടായിരുന്ന വേറൊരു ഉന്നമില്ലാത്ത നായാട്ടുകാരനായിരുന്നു, കാലം.....

—അങ്ങിനെ നടക്കവെ ഒരുനാൾ ഹാരിമില്ലർ എന്ന സായിപ്പ് എന്നോട് പറഞ്ഞു: ഓറിയോണിന്റെ തോളെല്ലുകളിൽ നിന്ന് പ്രവഹിച്ച്, നാം ഭൂവാസികളുടെ കണ്ണിൽ ഇന്ന് വീഴുന്ന പ്രകാശരശ്മികൾ, അക്ബർ ചക്രവർത്തി ജനിക്കും മുൻപ് ആകാശത്തു നിന്ന് അവയുടെ യാത്ര തുടങ്ങിയതാണെന്ന്... ആ നായാട്ടുകാരന്റെ പ്രതീകകല്പനകൾക്കാധാരമായ നക്ഷത്രങ്ങൾ പലതും പണ്ടേ പൊലിഞ്ഞു കഴിഞ്ഞവയാകാമത്രേ!

—തന്റെ വങ്കൻചിരിയുടെ മുഴക്കത്താൽ, ആ അറിവിന്റെ അന്ധാളിപ്പ് ശമിപ്പിക്കുവാൻ, ഒരു പക്ഷേ, വലിയപ്പച്ചന് കഴിയുമായിരുന്നു.

—പക്ഷേ വലിയപ്പച്ചനും അതിനകം, പൊലിഞ്ഞുകഴിഞ്ഞ ഒരു നരജന്മമായി മാറിക്കഴിഞ്ഞിരുന്നു. (പണ്ട് ഒഴുകിപ്പോയ ഒരു പുഴയിൽ, തന്റെ പഴയ വള്ളത്തിന്റെ അമരത്തിരുന്ന് ഓറിയോണിലേക്ക് വിരൽ ചൂണ്ടുന്ന ഒരു കറുത്ത നിഴലായി.... നിഴലായി.... നിഴലായി...)

—കളിക്കൂട്ടുകാരിൽ നിന്നൊറ്റപ്പെട്ടപ്പോൾ കുട്ടിക്കാലവും, സുഖമുള്ള സ്വപ്നങ്ങൾക്കൊടുവിൽ യൗവ്വനവും നഷ്ടപ്പെട്ട്.... ഒറ്റപ്പെടലുകളുടെ പരമ്പരയായി ജീവിതം തുടരവെ.... ദിനവൃത്താന്തങ്ങളുടെ വിരസതയും ഖേദവും തീർക്കുവാൻ സന്ധ്യാകാശത്തേക്ക് ദൃഷ്ടികളുയർത്തുമ്പോൾ.... പണ്ട്... പണ്ട് നിന്ന് ആ നായാട്ടുകാരൻ എന്നെത്തന്നെ നോക്കി, അയഥാർത്ഥമായ കണ്ണുകൾ അടച്ചുതുറക്കുന്നു.... ഒന്നുമില്ല.... ഒന്നുമില്ല.... ഒന്നിലും ഒന്നുമില്ല.....

—ഓറിയോൺ എന്റെ ദൈവമായി മാറിക്കൊണ്ടിരിക്കുന്നു.





# മററുള്ളവരുടെ ഭവനാൽ

ഗൗതമൻ

നൂലിഴകൾപോലെ വീണുകൊണ്ടിരുന്ന മഴ നോക്കിക്കൊണ്ട് സിറ്റൗട്ടിൽ ഒരു വിക്കർ ചെയറിലിരിക്കുകയായിരുന്നു അയാൾ. നേരം പുലർന്ന് എഴുന്നേറ്റപ്പോളാണ് സീസണിലെ ആദ്യത്തെ മഴ രാത്രിയുടെ അവസാനയാമങ്ങളിലെപ്പോഴോ ആരോരുമറിയാതെ ഒരു ചോരനെപ്പോലെ കടന്നുവന്നിരിക്കുന്നു എന്ന് അയാൾ അറിഞ്ഞത്. കുറച്ചു ദിവസങ്ങളായി മഴമേഘങ്ങൾ വന്നുംപോയും സൂചനകൾ നല്കിയിരുന്നില്ലെന്നല്ല. പക്ഷേ ആദ്യത്തെ മഴ ഏതു സീസണിലേതുംപോലെ തികച്ചും ഓർക്കാപ്പുറത്തുതന്നെ. അയാൾ കാണുമ്പോൾ മഴ ചാറുക മാത്രമായിരുന്നു. പക്ഷേ രാത്രിയിൽ അത് രംഗപ്രവേശം നടത്തിയത് എല്ലാ സീസണിലെയും ആദ്യമഴയെ



പ്പോലെതന്നെ ആസുരശക്തിയോടെയായിരുന്നു എന്നതിന് തെളിവായി ലാണും ചെടിത്തടങ്ങളും വെള്ളത്തിൽ മുങ്ങിക്കിടന്നിരുന്നു; പിന്നെ തോട്ടത്തിലെ ഒടിഞ്ഞ രണ്ടു നേന്ത്രവാഴകൾ. അപ്പോൾ അയാൾ ഒരു ദീർഘനിശ്വാസത്തോടെ ഓർത്തു. മഴക്കാലം തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. മൂന്നു മാസക്കാലത്തെ വരൾച്ച അവസാനിപ്പിച്ചുകൊണ്ട് മഴക്കാലം തുടക്കം കുറിച്ചിരിക്കുന്നു. ഇത് ആദ്യത്തെ മഴ. ഇനി ഒന്നും രണ്ടും ദിനങ്ങൾ ഇടവിട്ട് വേണോ വേണ്ടയോ എന്ന മട്ടിലുള്ള പെയ്ത്ത്. പിന്നെ തുടർച്ചയായുള്ള പേമാരി. രണ്ടു രണ്ടര മാസത്തെ ഇടവിടാതുള്ള സംഹാര താണ്ഡവത്തിനുശേഷം മഴ സമാപ്തി കുറിക്കുന്നത് ഏതാണ്ട് തുടക്കംപോലെ തന്നെയാണ്. ഇടവിട്ടുള്ള ദിവസങ്ങളിൽ..... സംശയിച്ച് സംശയിച്ച്....

അയാൾ ഒരു സിഗരറ്റ് കത്തിച്ച് ആദ്യത്തെ പുക എടുത്ത് തീപ്പെട്ടിക്കൊള്ളി പുറത്ത് അപ്പോഴും വെള്ളം കെട്ടിക്കിടക്കുന്ന ഒരു ചെടിത്തടത്തിൽ തെറിപ്പിച്ചപ്പോളാണ് ഭാര്യ കാപ്പിയുമായി എത്തിയത്. അയാൾ ആദ്യത്തെ കവിൾ കാപ്പി കുടിച്ചു കഴിഞ്ഞപ്പോൾ അവൾ പറഞ്ഞു:

'മഴക്കാലം തുടങ്ങി. അല്ലേ?'

അയാൾ ഒന്നു മൂളിയതേയുള്ളൂ.

അല്പനേരം, പുറത്ത് സാവധാനം, ഒരു ധിറുതിയുമില്ലാത്തതുപോലെ പെയ്യുന്ന മഴ നോക്കിനിന്നിട്ട് അവൾ വീണ്ടും പറഞ്ഞു:

'കുട്ടികൾ വരുമ്പോളേയ്ക്കെങ്കിലും മഴ നിലച്ചാൽ മതിയായിരുന്നു.

'മൂന്നു മാസത്തെ വരൾച്ചയ്ക്കുശേഷമുള്ള മഴയല്ലേ. അയാൾ ഒരു ചെറുചിരിയോടെ ഭാര്യയെ നോക്കി പറഞ്ഞു. 'നനയുന്നതവർക്കൊരു രസമായിരിക്കും.'

അവളും ചിരിക്കാൻ തുടങ്ങിയതാണ്. പക്ഷേ പെട്ടെന്നുതന്നെ അയാളിൽനിന്ന് പൊട്ടിപ്പുറപ്പെട്ട ഒരു ചുമയിൽ അവളുടെ ചിരി വിറങ്ങലിച്ചു. പിന്നെ, പകുതി പോലുമാകാത്ത സിഗരറ്റ് താഴെ വെള്ളത്തിലേക്ക് വലിച്ചെറിഞ്ഞ് കണ്ണുകളടച്ച് ദീർഘശ്വാസമെടുക്കുന്ന അയാളെ നോക്കി സംശയപൂർവ്വം അവൾ ആരാഞ്ഞു:

'തുടങ്ങി. അല്ലേ?'

അയാൾ കണ്ണുകൾ തുറന്ന് അവളെ നോക്കി പതിയെ ചിരിച്ചതേയുള്ളൂ. പിന്നെ അവളുടെ ചോദ്യം കേൾക്കാത്തതുപോലെ അയാൾ പറഞ്ഞു:

'പുറത്ത് ആ മഴയിൽ ഇറങ്ങി നിന്നാലെന്തു രസമായിരിക്കും. രാവിലെ ലാണിൽ വെള്ളം നിറഞ്ഞു കിടക്കുന്നതുകണ്ടപ്പോൾ ഒരു കടലാസു വഞ്ചിയുണ്ടാക്കി ഒഴുക്കണമെന്നു തോന്നിയതാണ്.....'

അവൾ ഒന്നും പറയാതെ അയാളെ നോക്കി അല്പനേരം നിന്നു. പിന്നെ ഒഴിഞ്ഞ കാപ്പിക്കപ്പെടുത്ത് വിഷാദം കലർന്ന ഒരു ചിരിയോടെ പറഞ്ഞു: 'ഓരോ കിറുക്കുകൾ! എത്രയായാലും മരുന്നു കഴിക്കാൻ മറക്കേണ്ട, പിന്നെ അവൾ അകത്തുപോയി.

അയാൾ നോക്കിയിരിക്കേ മഴ കനത്തു തുടങ്ങി. മഴനാരുകൾക്ക് കനം വയ്ക്കുന്നതു നോക്കി കൗതുകപൂർവ്വം ഇരിക്കേ ഭാര്യയുടെ പ്രതികരണമോർത്ത് അയാൾ മെല്ലെ ചിരിച്ചു. ഓരോ കിറുക്കുകൾ. കിറുക്കുകളോ? അതോ കൗതുകങ്ങളോ.

കോരിച്ചൊരിയുന്ന മഴയിൽ മഴക്കോട്ടോ തൊപ്പിയോ ഇല്ലാതെ റിംഗ് റോഡിലൂടെ മോട്ടോർ ബൈക്കോടിച്ചു പോകുന്ന തൻെറ ഒരു പഴയ ചിത്രം അയാളുടെ ഓർമ്മയിൽ തെളിഞ്ഞു. തുടർച്ചയായുള്ള മഴയിൽ ഡ്രെയിനേജ് സിസ്റ്റമെല്ലാം ആകെ അവതാളത്തിലാക്കിക്കൊണ്ട് വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന വൺവേയിൽക്കൂടി, വേമ്പനാട്ടു കായലിൽ അലകൾ മുറിച്ചുമാറ്റി കുതിയ്ക്കുന്ന ഒരു മോട്ടോർ ബോട്ടെന്നപോലെ ബൈക്ക് പായുമ്പോൾ പിറകിൽ കെട്ടിപ്പിടിച്ചിരിക്കുന്ന അയാളുടെ ഭാര്യ പറയും. സ്പീഡ് കുറയ്ക്കൂന്നേ.... വെള്ളത്തിനടിയിൽ വല്ല കല്ലോ മറ്റോ കിടപ്പുണ്ടെങ്കിൽ.... ഈശ്വരാ....

അയാൾ ഒരിക്കലും ആ അപേക്ഷ കൈക്കൊണ്ടിട്ടില്ല. അവൾക്കും മഴയിലൂടെയുള്ള ആ യാത്ര, ഉല്ലാസപ്രദമാണെന്നുള്ള അറിവായിരിക്കണം അതിനു കാരണം. അയാളെ കെട്ടിവരിഞ്ഞിരിക്കുന്ന അവൾ മഴത്തുള്ളികളുടെ ശബ്ദത്തെ തോൽപ്പിക്കുവാനെന്നോണം ഉറക്കെ സംസാരിക്കും. ഇടയ്ക്ക് അവൾ പറയുന്നതെന്തോ മനസ്സിലാകാതെ മുഖം തിരിച്ച് എന്തേ എന്നു അയാൾ ചോദിക്കുമ്പോൾ പക്ഷേ അവൾ അയാളുടെ ചെവിയിൽ ചുണ്ടുകളമർത്തി പറയും. ഒന്നുമില്ല. ഒന്നുമില്ല. നേരെ നോക്ക്.....

റിക്ഷ ഗേറ്റിൽ വന്നുനിന്നതും ഒരു നിമിഷം കാത്തുനിന്നിട്ട് മകൾ റിക്ഷയിൽ നിന്നിറങ്ങി ഗേറ്റു തുറന്നതും അയാൾ സത്യത്തിൽ അറിഞ്ഞതേയില്ല. അകത്തുനിന്ന് അപ്പോൾത്തന്നെ കടന്നുവന്ന ഭാര്യയുടെ ശബ്ദം കേട്ടാണ് അയാൾ ഞെട്ടിയുണർന്ന്. അവിടവിടെ വെള്ളം കെട്ടിക്കിടക്കുന്ന നടപ്പാതയിലൂടെ വെള്ളം തട്ടിത്തെറിപ്പിച്ച് ഒരു ധിറുതിയുമില്ലാതെ നടന്നുവരുന്ന മകളെ നോക്കി അവൾ പറയുകയായിരുന്നു;

'ഓടിപ്പോരൂ മോളേ'

പിന്നെ അവൾ അയാൾക്കു നേരെ തിരിഞ്ഞു: 'റിക്ഷ വന്നതുകണ്ടില്ലേ? ഒന്നു വിളിക്കാമായിരുന്നില്ലേ?'

'വിളിക്കാതെ തന്നെ നീ എത്തിയല്ലോ?' അയാൾ പറഞ്ഞു: 'അല്പം നനഞ്ഞതുകൊണ്ട് ഒരു കുഴപ്പവുമില്ല.'

മകളെ അണച്ചുനിർത്തി സാരിത്തലപ്പിൽ അവളുടെ തല അമർത്തിത്തുടച്ച് ഭാര്യ പറഞ്ഞു: 'ഒരു കുഴപ്പവുമില്ല. ആദ്യത്തെ മഴയാണ്. വല്ല പനിയോ മറ്റോ പിടിച്ചാൽ. ഇതു പോകട്ടെ. ഇതിത്രയല്ലേ നനഞ്ഞുള്ളൂ. ഇനിയൊരുത്തൻ ഇനി ഏതു രൂപത്തിലാണോ കയറിവരു



മകൻ എത്തിച്ചേർന്നപ്പോളും അയാൾ ആ വിക്കർ ചെയറിൽ ഇരിക്കുകയായിരുന്നു. നനഞ്ഞുകുളിച്ച് പാൻസും ഷർട്ടും ശരീരത്തിലൊട്ടി കയറിവന്ന അവനെ കണ്ടപ്പോൾ അയാൾക്ക് ചിരിക്കാനാണ് തോന്നിയത്. പക്ഷേ ചിരി അമർത്തി ശബ്ദം കനപ്പിച്ച് അയാൾ ചോദിച്ചു.

'ഉണ്ണീ എന്താ മഴക്കോട്ടു കൊണ്ടുപോകാഞ്ഞത്?'

'പോകുമ്പോൾ മഴയില്ലായിരുന്നു.'

മഴ എപ്പോഴെങ്കിലും നിലച്ചിരുന്നോ എന്നോർത്ത് സംശയിച്ച് അയാളിരിക്കെ അവൻ സൈക്കിൾ പൂട്ടി പുസ്തക സഞ്ചിയെടുത്ത് അകത്തുപോയി.

അയാളും എഴുന്നേറ്റു. അഞ്ചു മണി കഴിഞ്ഞു കാണില്ല. പക്ഷേ സന്ധ്യയായ മട്ട്. അന്തരീക്ഷത്തിന് നേരിയ ഒരു തണുപ്പുമുണ്ട്. സൂക്ഷിക്കാഞ്ഞിട്ട് അസുഖമായെന്ന് ഭുവനയെക്കൊണ്ട് പറയിക്കേണ്ട.

അകത്തുകയറി സിറ്റൗട്ടിലേക്കുള്ള വാതിൽ അടയ്ക്കുമ്പോളാണ് ഫോൺ ശബ്ദിച്ചതുടങ്ങിയത്. രണ്ടുതവണയേ ബെല്ലടിച്ചുള്ളൂ. അകത്തെ മുറിയിലുള്ള എക്സ്റ്റെൻഷനിലെ ഫോൺ ആരോ എടുത്തു. പിന്നെ ഭാര്യയുടെ ശബ്ദം: ഹലോ.

അയാൾ ദിവാനിൽ രണ്ടു തലയിണകൾ അടുക്കി ഒന്നു ചാരിയിരിക്കാൻ തുടങ്ങിയപ്പോൾ ഭാര്യ വാതിൽക്കൽ തലകാണിച്ചു പറഞ്ഞു:

'ഡേവിഡ് വിളിക്കുന്നു.'

'അയാൾ വിളിച്ചു;

'ഹലോ ഡേവിഡ്'

'ഒരു കാര്യം കേട്ടു.' ഡേവിഡ് പറഞ്ഞു. 'അത് ഒന്നു കൺഫേം ചെയ്യാമെന്നു വിചാരിച്ചു.'

അയാൾക്ക് ആകാംക്ഷയൊന്നും തോന്നിയില്ല. ഡേവിഡ് അങ്ങനെയാണ്. ഏതെങ്കിലും നമ്പർ രണ്ടുവട്ടം റിംഗ് ചെയ്തിട്ട് കിട്ടാതെ വന്നാലും ഡേവിഡ് അയാൾക്ക് റിംഗ് ചെയ്യും. സ്വന്തം ഫോണിൻെറ കുഴപ്പമല്ല എന്നു തീർച്ചയാക്കാൻ. അയാൾ ചിരിച്ചുകൊണ്ടാണ് ചോദിച്ചത്.

'എന്താ കാര്യം?'

'നിങ്ങളുടെ വാര്യരില്ലേ. ശേഖരവാര്യർ. അദ്ദേഹത്തിൻെറ മിസ്സിസ്സിന് എന്തോ അസുഖമാണെന്നു കേട്ടു.'

'അസുഖം?'

അയാൾക്ക് മനസ്സിലായില്ല.

'ങ്ഹാ, സംതിംഗ് സീരിയസ്സ്'

''സീരിയസ്സ്?'

'യൂ ഹാവ് നോ ഐഡിയാ?'

'നോ. നത്തിംഗ്.' അയാൾ ചോദിച്ചു: 'എന്താണ് ഡേവിഡ് കേട്ടത്?'

അപ്പുറം ഡേവിഡ് നിശ്ശബ്ദനായതറിഞ്ഞപ്പോൾ പെട്ടെന്ന് അയാളുടെ രോമകൂപങ്ങൾ എഴുന്നു. അയാൾ സ്വരമുയർത്തി വിളിച്ചു:

'ഡേവിഡ്'

ഒരു നിമിഷംകൂടി കഴിഞ്ഞാണ് ഡേവിഡ് പറഞ്ഞത്:

ഷിയിസ് ഹാവിംഗ് കാൻസർ'.

'കാൻസർ!'

അയാൾ ഞെട്ടിത്തരിച്ചുനിന്നുപോയി.

'ഹോസ്പിറ്റൽ സോഴ്സാണു കേട്ടോ എൻേറത്.' ഡേവിഡ് പറഞ്ഞു: 'എങ്കിലും വിശ്വാസം വന്നില്ല. അതുകൊണ്ടാണ് നിങ്ങളോട് ചോദിക്കാമെന്നു വച്ചത്. വാര്യർ നിങ്ങളുടെ അടുത്ത സുഹൃത്തല്ലേ. ഒന്നും പറഞ്ഞില്ലേ?'

ഡിസ്കണക്ടായ ഫോൺ താഴെ വയ്ക്കാൻ മറന്ന് അയാൾ അല്പനേരം അങ്ങനെ നിന്നുകാണണം. പിന്നെ അത് സാവധാനം താഴെവച്ച് ഒരു സിഗരറ്റെടുത്ത് ചുണ്ടിൽ വച്ച്, എന്നാൽ കത്തിക്കാതെ അയാൾ ദിവാനിൽ ചാരിയിരുന്നു. തൻെറ ചേതനയെ മരവിപ്പിച്ച വികാരം എന്തെന്ന് ചിന്തിക്കുകയായിരുന്നു അയാൾ. വിസ്മയമോ ദുഃഖമോ! അതോ നിസ്സഹായതയോ രോഷമോ? അല്ല. ആത്മനിന്ദയാണ് താൻ അനുഭവിക്കുന്നതെന്ന് അയാൾക്ക് തോന്നി.

തലേദിവസം അയാൾ വാര്യരെ കണ്ടിരുന്നു, വാര്യരുടെ വീട്ടിൽവച്ച്, വാര്യർ നടത്തുന്ന ലേലച്ചിട്ടിയിൽ പങ്കെടുക്കാൻ ചെന്നതായിരുന്നു അയാൾ. ചിട്ടി അവസാനിച്ചയുടൻ തന്നെ അയാൾ എഴുന്നേറ്റു. വാര്യർ ചോദിച്ചു:

'ചായ കുടിക്കുന്നില്ലേ?'

'ഇല്ല'.

അയാൾ വാര്യർക്ക് നേരെ നോക്കാതെയാണ് പറഞ്ഞത്. പതിനഞ്ചു വർഷത്തെ സുഹൃത്ബന്ധത്തിൽ വിള്ളൽ വീണിരിക്കുന്നു എന്ന് സംശയം തോന്നിയിട്ട് രണ്ടുമാസങ്ങളായിരുന്നു. എല്ലാ ആഴ്ചയിലും ഒരു ഞായറാഴ്ച ഭാര്യയേയും കൂട്ടി വാര്യരുടെ വീട്ടിൽ പോയിരുന്ന അയാൾ അവിടെ പോകാതായിട്ടും രണ്ടു മാസങ്ങളായിരിക്കുന്നു. ആ ദിവസങ്ങളിൽ അയാൾ പക്ഷേ ഒരിടത്തും പോയില്ല. എന്തോ ഒരു മടുപ്പുപോലെ. എന്താണ് സുദൃഢങ്ങളെന്നു വിചാരിക്കുന്ന സുഹൃദ്ബന്ധങ്ങൾ ഓരോന്നായി തകരുന്നത്.

എന്നിട്ടും വാര്യർ അയാളെ ഗേറ്റുവരെ പിന്തുടർന്നു. നിശബ്ദനായി. വണ്ടി സ്റ്റാർട്ടു






# ഞാൻ റിട്ടയാർ ചെയ്താൽ ഒരിക്കലും എന്റെ മകന് ഒരു ഭാരമായിരിക്കുകയില്ല.

## എൽഐസിയുടെ ജീവൻധാരാ

## എനിക്ക് ജീവിതകാലം മുഴുവൻ പെൻഷൻ ഗാരണ്ടി ചെയ്യുന്നു.

എൽഐസിയുടെ ജീവൻധാരാ പെൻഷൻ പദ്ധതി വാർദ്ധക്യകാലത്ത് എത്രയും ആവശ്യമായ സാമ്പത്തിക ഭദ്രത ഉറപ്പു നൽകുന്നു. നിങ്ങൾ റിട്ടയാർ ചെയ്യുന്നതിനു വളരെ മുമ്പുതന്നെ ജീവൻധാരാ നിങ്ങൾക്ക് ഒരു ആജീവനാന്ത പ്രതിമാസ വരുമാനം ഉണ്ടാക്കുവാൻവേണ്ടി പണം സ്വരൂപിച്ചു തുടങ്ങുന്നു. എങ്ങിനെയെന്നു നോക്കുക: ഇപ്പോൾ നിങ്ങൾക്ക് 35 വയസ്സ് എന്നു കണക്കാക്കുക. 59 വയസ്സുവരെ മാസംതോറും 500 രൂപ പ്രീമിയം അടച്ചാൽ നിങ്ങൾക്ക് 60 വയസ്സുമുതൽ ആജീവനാന്തം 5595/- രൂപ പ്രതിമാസ പെൻഷൻ ലഭിക്കുന്നതാണ്.

ജീവൻധാരായുടെ പ്രയോജനങ്ങൾ:

- **മുൻകാല പ്രാബല്യമുള്ള 12 ചെക്കുകൾ (മാസംതോറും ഓരോന്ന് എന്ന കണക്കിന്) ഓരോ വർഷാരംഭത്തിലും ലഭിക്കുന്നു.**
- **ഒരു വർഷം പ്രീമിയമായി അടയ്ക്കുന്ന 40,000 രൂപവരെയുള്ള തുക, ആദായനികുതി നിയമത്തിലെ 80CCA വകുപ്പു പ്രകാരം, നികുതിവിധേയ വരുമാനത്തിൽനിന്നും പൂർണ്ണമായി ഒഴിവാക്കപ്പെടുന്നു.**
- **ബോണസ്സും ഉൾപ്പെടുത്തുന്നു—ആദ്യം പ്രതിമാസ വരുമാനം ആരംഭിച്ചുതുടങ്ങുമ്പോഴും, പിന്നീട് പോളിസിയുടമയുടെ മരണശേഷം അനന്തരാവകാശികൾക്കു നൽകേണ്ട നിക്ഷേപത്തുകയോടൊപ്പവും ബോണസ് ചേർക്കപ്പെടുന്നു.**

*കൂടുതൽ വിവരങ്ങൾക്കും സൗജന്യ ലഘുലേഖയ്ക്കും അടുത്തുള്ള എൽഐസി ഓഫീസ് സന്ദർശിക്കുക. അല്ലെങ്കിൽ ഏതെങ്കിലും എൽഐസി ഏജൻറിനേയോ, ഡെവലപ്പ്മെൻറ് ഓഫീസറേയോ കാണുക. അവർ സസന്തോഷം നിങ്ങളെ സഹായിക്കും.*



**ലൈഫ് ഇൻഷുറൻസ് കോർപ്പറേഷൻ ഓഫ് ഇൻഡ്യ**

CLARION-C-LIC-11-MAL


ചെയ്യുമ്പോൾ അയാൾ വാര്യരെ നോക്കി. അയാൾ മുഖം കുനിച്ചു നില്ക്കുകയായിരുന്നു. വണ്ടി സ്റ്റാർട്ടായപ്പോൾ പെട്ടെന്നാണ് വാര്യർ ചോദിച്ചത്:

'മേനോൻ ധിറുതിയിലാണോ?'

'അതെ.'

അയാൾ പിന്നെ വണ്ടി വിട്ടുപോന്നു. അയാൾക്ക് ഒരു ധിറുതിയുമില്ലായിരുന്നു. അയാൾ നേരെ തൻെറ വീട്ടിലേക്കാണ് പോയത്. ഗുലാം അലിയുടെ ഗസലുകൾ കേട്ടുകൊണ്ട് ദിവാനിൽ കിടക്കുകയായിരുന്നു അയാൾ ആ വൈകുന്നേരം മുഴുവൻ.

അയാൾ സിഗരറ്റ് ആഷ്ട്രേയിൽ കുത്തിക്കെടുത്തി സാവധാനം അകത്തേക്കു നടന്നു.

അകത്ത് മക്കളെ ഊട്ടുകയായിരുന്നു അയാളുടെ ഭാര്യ. അയാൾ അവളുടെ നേരെ നോക്കാതെ പറഞ്ഞു:

'നമുക്കൊന്ന് ഗാന്ധിനഗർവരെ പോകാം.'

'ഈ മഴയത്തോ.....'

ആയാസപ്പെട്ടു വരുത്തിയ ഒരു ചിരിയോടെ അയാൾ പറഞ്ഞു: 'മഴ സാരമില്ല. ആരോടെങ്കിലും കുറച്ചുനേരം സംസാരിച്ചിരിക്കാൻ തോന്നുന്നു.''

അവൾ ചോദിച്ചു:

'അതിനു ഞാനില്ലേ'

അവൾ ആ തോരാത്ത മഴയിലും വാതോരാതെ സംസാരിക്കുകയായിരുന്നു. അയാൾക്ക് അവളുടെ ആഹ്ളാദം മനസ്സിലാകുയകും ചെയ്തു. ശാരദയെ അവൾക്ക് വളരെ ഇഷ്ടമാണ്. രണ്ടുമാസമായി കല്പിച്ചിരുന്ന വിലക്ക് മാറിയതിലുള്ള അവളുടെ ആ സന്തോഷത്തിൽ പക്ഷേ അയാൾക്ക് പങ്കുചേരാൻ കഴിഞ്ഞില്ല. അയാൾ ഒന്നും കേൾക്കുന്നതേ ഉണ്ടായിരുന്നില്ല. ഓടുന്ന മോട്ടോർ ബൈക്ക് പോലെ ഒരു യന്ത്രമായിത്തീർന്നിരുന്നു ഓടിക്കുന്ന അയാളും.

മഴക്കോട്ടിട്ടിട്ടും അകത്ത് ഷർട്ടു നനയുന്നതായി അയാൾക്കനുഭവപ്പെട്ടു. ഓരോ മഴക്കാലത്തും ആദ്യതവണ ആശുപത്രിയിൽ അഡ്മിറ്റാകുന്നത് മഴയിലെ യാത്രയ്ക്കുശേഷമാണ് എന്ന് ഇടയ്ക്കെപ്പോഴോ അയാൾ ഓർക്കുകയും ചെയ്തു. പക്ഷേ ആ ചിന്തയിൽ അയാൾക്ക് ആകുലതയൊന്നും അനുഭവപ്പെട്ടില്ല. മറ്റുള്ളവരുടെ തുടരുന്ന വേനലിൻെറ മുൻപിൽ ഈ മഴ നിസ്സാരം.

ഒട്ടുമുക്കാലും നനഞ്ഞ അയാളുടെ ഷർട്ടും പാൻസും നോക്കി ശേഖരവാര്യർ ചോദിച്ചു:

ഈ മഴയത്ത്....

അയാൾ മഴക്കോട്ടൂരി വാതിലിൽ തൂക്കി ഒരു നിമിഷം ശേഖരവാര്യരെ നോക്കിനിന്നു. പിന്നെ അയാൾ ഒരു കുറ്റസമ്മതംപോലെ പറഞ്ഞു:

'സോറി. വാര്യർ. ഇന്നലത്തെ അവിവേകത്തിന്. ഇല്ലാത്ത ധിറുതികാണിച്ച് കടന്നുകളഞ്ഞതിന്....'

'സാരമില്ല. സാരമില്ല'

വാര്യർ പിന്നെ സെറ്റിയിൽ തലകുനിച്ച് കൈകളിൽ മുഖം താങ്ങിയിരുന്നു. അയാൾ വാര്യരെത്തന്നെ നോക്കിയിരുന്നു. മൗനം മുറിക്കുവാൻ അയാൾക്കെന്തോ ധൈര്യം തോന്നിയില്ല. എന്താണ് ചോദിക്കേണ്ടത്! എങ്ങനെയാണ് ആരംഭിക്കേണ്ടത്! എന്ന് ശങ്കിച്ച് അയാൾ ഇരിക്കവേ വാര്യർ അവസാനം തലയുയർത്തി.

'എങ്ങനെയറിഞ്ഞു?'

'അറിഞ്ഞു.' അയാൾ മടിച്ചുമടിച്ചാണ് ചോദിച്ചത്: 'ഈസിറ്റ് ട്രൂ?'

'അതെ.' പുറത്ത് അപ്പോളും ഇരമ്പിപ്പെയ്യുന്ന മഴയിലേക്കു നോക്കിയിരുന്ന് ശേഖരവാര്യർ പറഞ്ഞു: 'കുറച്ചു നാളുകളായി സംശയമുണ്ടായിരുന്നു. ഇന്നലെയാണ് ടെസ്റ്റുകളുടെ റിസൾട്ടറിഞ്ഞത്. ആരോടും പറഞ്ഞിരുന്നില്ല. ഇന്നലെ മേനോനോട് പറയാൻ വേണ്ടിയാണ് പുറകേയിറങ്ങിവന്നത്. മുറിക്കകത്ത് മറ്റാളുകൾ ഉണ്ടായിരുന്നല്ലോ. പക്ഷേ.....

'അയാം സോറി വാര്യർ.' അയാൾ വാര്യരുടെ കൈകൾ കൂട്ടിപ്പിടിച്ച് പറഞ്ഞു: എക്സ്ട്രീമിലി സോറി.'

'സാരമില്ല. വാര്യർ പറഞ്ഞു. 'ഏതിനും മഴ തോർന്നിട്ട് അങ്ങോട്ടു വരണമെന്നു വിചാരിക്കുകയായിരുന്നു. നാളെ അഡ്മിറ്റാകുകയാണ്. മറ്റെന്നാൾ ഓപ്പറേഷൻ.....'

'ഓപ്പറേഷൻ'?

അയാൾ സ്തബ്ധനായി ഇരുന്നുപോയി.

'ലെഫ്റ്റ് ബ്രെസ്റ്റ്. പിന്നെയേ തീരുമാനിക്കാവൂ തുടർന്നുള്ള ട്രീറ്റ്മെൻറിനെപ്പറ്റി. അകത്തേക്കു പടർന്നിട്ടുണ്ടോ എന്നും പിന്നെയേ അറിയാൻ പറ്റൂ. ഡിറ്റക്ട് ചെയ്യാൻ അല്പം താമസിച്ചുപോയോ എന്നൊരു സംശയവുമുണ്ട്....'

പിന്നെ സംസാരമുണ്ടായില്ല. പുറത്ത് ശക്തികുറഞ്ഞുതുടങ്ങിയിരുന്ന മഴയിലേക്കു നോക്കിയിരുന്നു അയാൾ. ഇടയ്ക്കെപ്പോഴോ വാര്യർ പറഞ്ഞിരുന്നു. 'ചായ ഇടാം.' അയാൾ പറഞ്ഞു: 'വേണ്ട'.

ഇറങ്ങുമ്പോൾ അയാൾ ചോദിച്ചു:

'ഗോപുവിനെ അറിയിക്കണ്ടേ?'

'ഇപ്പോൾ വേണ്ട.' വാര്യർ അയാളുടെ അഭിപ്രായംകൂടി ആരായുന്ന മട്ടിലാണ് പറഞ്ഞത്: 'ഓപ്പറേഷൻ കഴിയട്ടെ. പിന്നെ. പഠിക്കാനും ധാരാളം കാണും. ലാസ്റ്റ് സെമസ്റ്ററല്ലേ?'

അയാൾ വളരെ സാവധാനമാണ് വണ്ടി ഓടിച്ചത്. പുറകിൽ ഭുവനയുണ്ടെന്ന് അവളുടെ സ്പർശം കൊണ്ടു മാത്രമാണ് അയാൾ അറിഞ്ഞത്. ഇടയ്ക്കെപ്പോഴോ അയാൾ ഒരു കൈ പുറകോട്ടെടുത്ത് തൻെറ ചുമലിൽ അമർന്നിരുന്ന അവളുടെ കൈയിൽ തൊട്ടു. അപ്പോൾ അയാൾ ഒരു വിങ്ങൽ കേട്ടു. അയാൾക്ക് തിരിഞ്ഞുനോക്കണമെന്നു തോന്നിയതാണ്. അവളോടെന്തെങ്കിലും പറയണമെന്നും. എങ്കിലും അതിനു തുനിയാതെ അയാൾ നിശ്ശബ്ദം വണ്ടിയോടിച്ചു.

നനഞ്ഞ വസ്ത്രങ്ങൾ മാറി അയാൾ കിടപ്പുമുറിയിൽ എത്തിയപ്പോൾ അവൾ കിടക്കുകയായിരുന്നു. നനഞ്ഞ സാരി മാറാതെ. തലയിണയിൽ മുഖമമർത്തി. മുഖങ്ങളിൽ ചോദ്യചിഹ്നങ്ങളുമായി നിന്ന മക്കളെ അവരുടെ മുറികളിൽ പറഞ്ഞയച്ചിട്ട് അയാൾ കട്ടിലിലിരുന്ന് അവളുടെ ചുമലിൽ കയ്യമർത്തി. പതിയെ. ആശ്വസിപ്പിക്കുന്ന മട്ടിൽ. കുറച്ചു നേരത്തേക്ക് അവളിൽനിന്ന് പ്രതികരണമൊന്നുമുണ്ടായില്ല. പിന്നെ അവൾ സാവധാനം മലർന്നുകിടന്നു. അവൾ അയാളെ നോക്കി അല്പനേരം കൂടി അങ്ങനെ കിടന്നു. നോട്ടമിളക്കാതെ ഇമകളനക്കാതെ. പിന്നെ അവൾ പറഞ്ഞു:

'ഈശ്വരൻ എത്ര ക്രൂരനാണ് അല്ലേ? നല്ല മനുഷ്യരെ എന്തിനാണ് ഇങ്ങനെ ശിക്ഷിക്കുന്നത്?'

ആ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ തന്നേക്കാൾ അവൾക്കായിരിക്കണം നിശ്ചയം എന്ന് അയാൾക്കു തോന്നി. ദാനധർമ്മങ്ങൾ നിർവ്വഹിക്കുന്ന, അമ്പലത്തിൽ പോകുന്ന, എല്ലാ വെള്ളിയാഴ്ചയും ഉപവാസമനുഷ്ഠിക്കുന്ന അവൾക്ക് ഉത്തരങ്ങൾ കിട്ടുന്നില്ലെങ്കിൽ.....

അയാൾ പറഞ്ഞു:

'എഴുന്നേല്ക്കൂ. ഒരു കാപ്പിയിട്.'

അവൾ കാപ്പിയുമായി എത്തിയത് പറഞ്ഞു നിർത്തിയതിൻെറ തുടർച്ചയിലെന്നോണമാണ്.

'ഞാനാലോചിക്കുകയായിരുന്നു. നമ്മൾ എത്ര ഭാഗ്യവാന്മാരാണ്. മറ്റുള്ളവരുടെ ദുഃഖങ്ങൾക്കു മുൻപിൽ....

പെട്ടെന്നവൾ വിളിച്ചു:

'വിനൂ'.

അയാൾ ഇരുകൈകളും മേശമേൽ കുത്തി തലകുനിച്ചു നിൽക്കുകയായിരുന്നു. ആയാസപ്പെട്ടുള്ള ശ്വാസോച്ഛ്വാസങ്ങൾ ശ്രദ്ധിച്ചു ഒരു നിമിഷം പകച്ചുനിന്നിട്ട് കാപ്പിപ്പാത്രം എവിടെയോ വച്ച് അവൾ അകത്തേക്കോടി. 'ഉണ്ണീ.... ഉണ്ണീ....' പെട്ടെന്നുതന്നെ അവൾ തിരിച്ചെത്തുകയും ചെയ്തു. പിന്നെ അയാളുടെ കിതച്ചമരുന്ന നെഞ്ചിൽ അമർത്തി തടവി അവൾ ചോദിച്ചു. 'കൂടുതലാണോ? മരുന്നു കഴിച്ചോ?'

അയാൾ മുഖമുയർത്തി അവളെ നോക്കി ചിരിക്കാൻ ശ്രമിച്ചു; പിന്നെ രണ്ടു വിരലുകൾ ഉയർത്തിക്കാട്ടി. രണ്ടു ടാബ്ലറ്റുകൾ. അസ്താലിൻ, അസ്താലിൻ എസ്.എ. പിന്നെ പ്രയാസപ്പെട്ട് അയാൾ പറഞ്ഞു: 'നോ യൂസ്!

അവൾ പറഞ്ഞു:

'ഒരല്പം കാപ്പികുടിക്കൂ'

'വയ്യ.' അയാൾ പറഞ്ഞു: 'ശ്വാസത്തിനു പോകാനുള്ള വഴിപോലുമില്ല.'

'ആ മഴയിലെ യാത്ര.....' പെട്ടെന്നുതന്നെ അവൾ നിർത്തി. അതിലെ അനൗചിത്യം അവളും ഓർത്തുകാണണം. പിന്നെ അവൾ ചോദിച്ചു: 'മരുന്ന് എപ്പോൾ കഴിച്ചു?'

'ഇറങ്ങുന്നതിനുമുൻപ്.'

പകച്ച മുഖഭാവവുമായി തന്നെ നോക്കി നില്ക്കുന്ന അവളെ അയാൾ ഓർമ്മിപ്പിച്ചു:

'ഇറ്റ്സ എ മൈനർ തിംഗ്'. മറ്റുള്ളവരെപ്പറ്റി ഓർക്കൂ. അവരുടെ ദുഃഖങ്ങളെപ്പറ്റി. അവയ്ക്കു മുൻപിൽ നമ്മുടെ ദുഃഖങ്ങൾ എത്ര നിസ്സാരം....

അയാൾ മകനോടു ചോദിച്ചു:

'സോ. ഉണ്ണീ.. വാട്ടെബൗട്ട് എ ഷോർട്ട് റൈഡ്?

# എന്റെയും നിന്റെയും കഥ അവന്റെയും

യശ്പാൽ വിവർത്തനം: കെ.വി. കുമാരൻ

## മുപ്പത്തിയൊൻപത്

പള്ളിയിൽനിന്നു മടങ്ങവേ മിസിസ് ചൗഹാൻ, മിസസ് പണ്ഡിതിനോട് നടവഴിയുടെ ദുരവസ്ഥയെക്കുറിച്ച് പരാതിപ്പെടുകയായിരുന്നു. പിന്നാലെ മറ്റു കുടുംബാംഗങ്ങളുമുണ്ട്. പെട്ടെന്ന് മോട്ടോർ സൈക്കിളിന്റെ ശബ്ദം. മിസസ് ചൗഹാൻ ശ്രദ്ധിച്ചുനോക്കി. ''ഇത് ആ ഡോക്ടർ പയ്യനല്ലേ?''

മിസസ് പണ്ഡിത് മിണ്ടിയില്ല. മനസ്സിൽ ക്രോധം. പല്ലുകടിച്ചു. തന്റെ വീടടുത്തപ്പോൾ മിസസ് ചൗഹാൻ യാത്രപറഞ്ഞു പിരിഞ്ഞു. പണ്ഡിത്ജിയുടെ മുറിയിൽ വെളിച്ചമുണ്ട്. വാതിൽ തുറന്നുകിടന്നു. പണ്ഡിത്ജി ആരെയും വിളിക്കാതെതന്നെ അകത്തുകയറി. സോഫയിലിരുന്ന് സാരിത്തുമ്പുകൊണ്ട് കണ്ണീരൊപ്പുകയായിരുന്ന ഉഷ അച്ഛൻ വന്നു കയറിയതേ അറിഞ്ഞില്ല.

''ഉഷാ, എന്തു പറ്റി മോളേ?'' അച്ഛൻ തിരക്കി.

ഉഷ ഞെട്ടിയെഴുന്നേറ്റു. അച്ഛന്റെ പിന്നാലെ പ്രവേശിച്ച അമ്മ ഉഷയുടെ കണ്ണുകൾ നിറഞ്ഞുകണ്ടപ്പോൾ പൊട്ടിത്തെറിച്ചു— ''വന്നുപോയവനെ വിചാരിച്ച് കരയുന്നതായിരിക്കും.''

ഉഷ മുഖമുയർത്തി. കണ്ണുകൾ ചുവന്നിരുന്നു. ''ഞാൻ കരയുന്നത് എന്റെ തലയിലെഴുത്തു വിചാരിച്ചിട്ടാ'' ഡാഡിയെ ശ്രദ്ധിക്കാതെ തന്നെ പറഞ്ഞു— ''നിങ്ങളെന്തിനാണു ഇൻസൾട്ട് ചെയ്തതെന്നു ചോദിച്ചു. എന്തു മറുപടി കൊടുക്കും? അതിനു മാത്രം എന്തുണ്ടായി, ഇവിടെ? എന്തു കണ്ടിട്ടാ നിങ്ങൾ അപമാനിച്ചത്?''

''കാണാനെന്താ ഇനി ബാക്കിയുള്ളത്?'' അമ്മയുടെ സ്വരവും ഉയർന്നു.

''സൈലൻസ് പ്ളീസ്'' പണ്ഡിത്ജി കല്പനാസ്വരത്തിൽ പറഞ്ഞു. ഭാര്യയെ ദേഷ്യത്തോടെ അകത്തെ മുറിയിലേക്കു തള്ളി.

''എന്താണു കണ്ടതെന്നു പറയണം'' ഉഷയുടെ ശബ്ദം വെല്ലുവിളിയുടെ രൂപത്തിൽ ഉയർന്നു.

''സൈലൻസ്, ഉഷാ'' പണ്ഡിത്ജി, ഉഷയുടെ നേരെ തിരിഞ്ഞുകൊണ്ടു പറഞ്ഞു.

''പ്ളീസ് ഡാഡി.... ഐ മസ്റ്റ് നോ.... വാട്ട് റോങ്ങ് ഐ ഹാവ് ഡൺ.''

''സൈലൻസ് പ്ളീസ്.... പറയാനുള്ളത് എന്നോടു പറ.... ഇപ്പഴ് അകത്തേക്കു പോ.''

അമ്മ കട്ടിലിൽക്കിടന്നു തേങ്ങുകയായിരുന്നു. ഉഷ ഡൈനിംഗ് ടേബിളിൽ തലവച്ച് രണ്ടു കൈകൊണ്ടും മുഖമമർത്തി കരയാൻ തുടങ്ങി. പദ്മയുടെ കണ്ണുകൾ നനഞ്ഞു. സദാനന്ദന് ആശ്ചര്യം!

''അമിത്, ആ പിള്ളേർക്ക് ഐസ്ക്രീം വാങ്ങിക്കൊടുക്ക്.'' കീശയിൽനിന്ന് കാശെടുത്തു നീട്ടിക്കൊണ്ട് പണ്ഡിത്ജി പറഞ്ഞു.

സങ്കടമടക്കാനാവാത്തപ്പോൾ മിസസ് പണ്ഡിത് കുളിമുറിയിലേക്കു പോകാറാണു പതിവ്. ശരീരവും മനസ്സും തണുക്കാൻ വളരെനേരം വെള്ളമൊഴിച്ചുകൊണ്ടേയിരിക്കും.

ഉഷയ്ക്കും ഈ ശീലം അമ്മയിൽനിന്നു ലഭിച്ചിട്ടുണ്ട്. ഉഷ കുളിമുറിയിൽനിന്ന് വെളിയിലിറങ്ങുമ്പോഴേക്കും കുട്ടികൾ കറങ്ങി തിരിച്ചെത്തിയിരുന്നു.

റോസി എല്ലാവരെയും ഭക്ഷണം കഴിക്കാൻ വിളിച്ചു. പണ്ഡിത്ജിയും അമിതും പദ്മയും സദ്ദുവും വന്നു. പദ്മയോട് ഉഷയെ വിളിക്കാൻ പറഞ്ഞു, സദ്ദുവോട് അമ്മയെയും.

''ചേച്ചിക്ക് വിശപ്പില്ലത്രേ.''

''മമ്മിക്കു വേണ്ടപോലും.

''ബേണ്ടേങ്ക് നേരത്തേ പറയണ്ടേ?'' ഈ മഴക്കാലത്ത് ഇതെല്ലാം ബേയിച്ച് ബെച്ചിറ്റ് കളയണാർന്നോ? പച്ചക്കറിക്കും ഗോതമ്പിനും ബെലയെന്താ കൊറവോ?'' റോസി പരാതിപ്പെട്ടു.

''വിഷമിക്കേണ്ട. ബാക്കിയായത് ഞങ്ങൾ രാവിലെ തിന്നോളാം.''

''ബാക്കിയായത് മക്കളെന്തിനു തിന്നണം? ഞാനെന്താ ചത്തുപോയോ?''

പണ്ഡിത്ജി പ്രാർത്ഥനാവചനങ്ങൾ ചൊല്ലി. കുട്ടികൾ കൂടെയിരുന്നു ഭക്ഷണം കഴിച്ചുവെന്നു വരുത്തി.

പണ്ഡിത്ജി ഭാര്യയുടെ അടുത്തുചെന്നു പറഞ്ഞു: ''ഭക്ഷണം വേണ്ടേങ്കില് പാലു കുടിച്ച് കിടക്ക്.''

''നിങ്ങളുടെ ഓമനമോളോടു പറയൂ വല്ലതും കഴിക്കാൻ. തിന്നാതെയും കുടിക്കാതെയും വല്ല സുഖക്കേടും വന്നാൽ ഞാനല്ലേ അനുഭവിക്കേണ്ടത്! ചോദിച്ചതു കേട്ടില്ലേ, എന്തു കണ്ടൂന്ന്. നാണോം, മാനോം എല്ലാം കളഞ്ഞു കുളിച്ചു. അവൻ പിന്നാലെ നടക്കാണെന്നാ കരുതിയത്. ഇപ്പഴല്ലേ കള്ളി പിടികിട്ടിയത്! ഹേ, പിതാവേ രക്ഷിക്കണേ....''

''അമിത് മെല്ലെച്ചെന്ന് ചേച്ചിയുടെ കട്ടിലിലിരുന്നു. ''ഡോക്ടർ സേട്ട് വന്നിരുന്നോ? എന്താണുണ്ടായത്?''

ഉഷ നീങ്ങിയിരുന്നുകൊണ്ട് സഹോദരനു സ്ഥലം കൊടുത്തു. എന്നിട്ട് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: ''യൂണിയന്റെ ഇലക്ഷനെക്കുറിച്ച് സംസാരിക്കാൻ വന്നതാണ്. മമ്മിയുടെ അന്നത്തെ പെരുമാറ്റത്തിൽ ദുഃഖിതനാണ്. നീയും കണ്ടതാണല്ലോ, മമ്മിയുടെ അന്നത്തെ പെരുമാറ്റം.''

''മമ്മിയുടെ പെരുമാറ്റം മോശമായിപ്പോയി.'' അമിത് സമ്മതിച്ചു.

''മമ്മിക്കു തലക്കെന്തു പറ്റിയെന്നു മനസ്സിലാകുന്നില്ല.''

''തെരുവിലെ പെണ്ണുങ്ങളുടെ കുശുകുശുക്കലാണ് ഇതിനൊക്കെ കാരണം. ആണിനെയും പെണ്ണിനെയും കുറിച്ച് അവർക്ക് ഒന്നേ ചിന്തിക്കാനാവൂ!''

''ഞങ്ങൾ എന്താണു സംസാരിക്കാറുള്ളതെന്ന് നിനക്കെങ്കിലുമറിയാമല്ലോ. മമ്മിക്കും ഡാഡിക്കും സംശയമുണ്ടായിരുന്നുവെങ്കിൽ നിന്നോടു ചോദിക്കാമായിരുന്നില്ലേ?''

''തീർച്ചയായും ചോദിക്കാമായിരുന്നു. ഡോക്ടറെ അപമാനിച്ചതിന് യാതൊരു നീതീകരണവുമില്ലെന്ന് ഞാൻതന്നെ മമ്മിയോടു പറഞ്ഞതാണ്. മമ്മി അപ്പോൾ മിണ്ടാതിരിക്കാൻ പറയുകയാണു ചെയ്തത്. അതൊന്നും എനിക്കു മനസ്സിലാകില്ലത്രേ. ഒന്നുമറിയാത്തവരെ വഴിപിഴപ്പിക്കാൻ ചെകുത്താൻ സന്ന്യാസിയുടെ രൂപത്തിൽ വരുമത്രേ.''

''ഇനി കാര്യം സ്പഷ്ടമാക്കിയേ തീരു.'' ഉഷ ദീർഘനിശ്വാസത്തോടെ പറഞ്ഞു. ''നമുക്ക് ഡാഡിയോടു സംസാരിക്കാം. ഇനിയും മൗനംപൂണ്ടിരിക്കുന്നതു ശരിയല്ല.''

''യു ആർ റൈറ്റ്. ഇപ്പഴ് എഴുന്നേററ് വല്ലതും കഴിക്ക്. ഇവിടെ കൊണ്ടുവരട്ടെ? പാലെങ്കിലും കഴിക്കാൻ ഡാഡി പറഞ്ഞു.''

''തിന്നാനും കുടിക്കാനുമൊന്നും മനസ്സു വരുന്നില്ല.''

''നീ തിന്നില്ലെങ്കിൽ മമ്മിയും പട്ടിണികിടക്കും.''

''അതൊന്നും എനിക്കറിയേണ്ട.'' ഉഷ ദേഷ്യത്തോടെ പറഞ്ഞു. ''മററുള്ളവരുടെമേൽ കുററാരോപണവും നടത്തീട്ട് തിന്നാതിരിക്കുന്നതെന്തിന്? തിന്നുന്നില്ലെങ്കിൽ തിന്നണ്ട. ചത്താലും വേണ്ടില്ല.'' ഉഷയുടെ കണ്ണുകൾ വീണ്ടും നിറഞ്ഞു.

''അതൊക്കെ വിട്ടേക്ക്. കുറച്ചു പാല് കുടിക്ക്. തലവേദനയുണ്ടെങ്കിൽ ഗുളിക കൊണ്ടുവരാം.''

''എനിക്കു വേണ്ട. നീ മമ്മിയോടു ചെന്നു പറഞ്ഞേക്ക്. ഞാൻ പാലു കുടിച്ചുവെന്ന്. എന്നിട്ട് മമ്മിക്കു പാല് കൊടുക്ക്?''

''കളവു പറയാൻ എന്നെക്കൊണ്ടാവില്ല. നീ ആദ്യം പാലുകുടിക്ക്.''

''ഇൻസൾട്ട് ചെയ്തതിന്റെ കാരണമറിയാതെ ഞാൻ ഒന്നും കഴിക്കാൻ പോകുന്നില്ല. എന്നെ നിർബ്ബന്ധിക്കരുത്.''

''ഇതെന്തു രീതിയാ ചേച്ചി?''

''എനിക്കിപ്പൊ സംസാരിക്കാൻതന്നെ വയ്യ അമിത്. എന്നെ വിട്ടേക്ക്?''

ഏതാനും നിമിഷനേരത്തെ നിശ്ശബ്ദതയ്ക്കു ശേഷം അമിത് ചോദിച്ചു— ''ചേച്ചീ, ഡോക്ടർ വല്ല പുസ്തകവും കൊണ്ടുവന്നിരുന്നോ?''

ഉഷ മനസ്സിൽ കരുതി— ''ഞാൻ പ്രാണവേദന അനുഭവിക്കുമ്പോഴാണ് ഇവന് പുസ്തകത്തിന്റെ കാര്യം തിരക്കാൻ കണ്ട നേരം...'' നിഷേധരൂപത്തിൽ തലയാട്ടി.

റോസി രാവിലെ എല്ലാവരെക്കാളും മുമ്പ് എഴുന്നേല്ക്കും. എഴുന്നേററാൽ ആദ്യം അടുപ്പുമൂട്ടും. അക്കാലത്ത് കല്ക്കരിക്ക് അടുക്കളയിൽ ചാരം കിട്ടിയിരുന്നില്ല. കല്ക്കരിയുടെ പ്രചരണാർത്ഥം കമ്പനിക്കാർ കല്ക്കരിയും അടുപ്പുമായി വീടുവീടാന്തരം നടന്നിരുന്നു. പണ്ഡിത്ജി അതു പരീക്ഷിച്ചു നോക്കാൻ പറഞ്ഞപ്പോൾ മിസിസ്. പണ്ഡിത് വിസമ്മതിച്ചു. സമ്മതിപ്പിക്കാൻ ഏറെ സമ്മർദ്ദം വേണ്ടിവന്നു.

കാലത്ത് ഉണർന്നയുടനെ ചായകുടിക്കുന്ന പതിവ് റോസിക്കു മാത്രമേയുള്ളു. മിസിസ്. പണ്ഡിത് എഴുന്നേററപ്പോൾ റോസി ചെന്നു ചോദിച്ചു— ''ചായയുണ്ടാക്കട്ടെ? രാത്രി ഒന്നും കഴിച്ചില്ലല്ലോ.''

അവളും ഒന്നും കഴിക്കാതെയാണു കിടന്നത്. അവൾക്കും വല്ലതും ഉണ്ടാക്കിക്കൊടുക്ക്.''

''ഉണർന്നുകാണില്ല.''

''ഉണർന്നിട്ടുണ്ടാകും. രാത്രി ഉറങ്ങിയോ എന്നുതന്നെ സംശയം. അവളുടെ ഒരു ദേഷ്യം!''

''നീയെന്താ കുറവായിരുന്നോ?'' റോസി സ്നേഹപൂർവ്വം ചോദിച്ചു. ''ചായ കഴിക്ക്, അവൾക്കും കൊടുക്കാം.''

ചായ കൊണ്ടുചെന്നപ്പോൾ ഉഷ ഉറക്കമായിരുന്നു. നെററി തൊട്ടുനോക്കിക്കൊണ്ടു വിളിച്ചു: ''മോളേ, നിനക്കു ചായ കൊണ്ടുവന്നിരിക്കുന്നു.''

ഉണർന്നപ്പോൾ ഉഷയ്ക്ക് രാത്രിയത്തെ സംഭവങ്ങളോർമ്മ വന്നു. ക്ഷീണംമൂലം ചായ വേണ്ടെന്നു പറയാൻ തോന്നിയില്ല. എന്നാൽ ഒരക്ഷരം ഉരിയാടിയില്ല.

അടുത്തിരുന്നുകൊണ്ടു റോസി പറഞ്ഞു— ''ഒരൊററ രാത്രികൊണ്ട് വാടിപ്പോയല്ലോ. മോളേ, നീയിത്ര വലുതായില്ലേ? പഠിപ്പും കുറവല്ല. എന്നിട്ട് ഇന്നലെ എന്താണു കാണിച്ചത്?''

''എനിക്കു തല ശരിയില്ലായിരുന്നു. മമ്മി മാന്യന്മാരെ വീട്ടിൽവച്ചു അപമാനിച്ചാൽ എന്റെയല്ലേ, മാനം കെടുന്നത്? പിന്നെ തലയെങ്ങനെ ശരിയുണ്ടാകും?''

''പാവം, നീയിപ്പ്രാ പൊട്ടിയായിപ്പോയല്ലോ.'' റോസി സ്നേഹത്തോടെ പറഞ്ഞു— ''തെരുവിലെ ആളുകൾ എന്തെല്ലാമാണ് പുലമ്പുന്നതെന്നറിയാമോ നിനക്ക്? അമ്മ തന്നെക്കുറിച്ചുള്ള അപവാദം സഹിച്ചേക്കും. മകളെക്കുറിച്ചുള്ളതു സഹിക്കാനൊക്കുമോ? ദൈവം എത്തിച്ചിട്ട് നീയൊരമ്മയാകുമ്പോ നിനക്കതു മനസ്സിലാകും.''

''നിങ്ങളുടെ കാലുപിടിക്കാം. ഇതൊന്നു നിർത്തൂ.... എനിക്ക് കല്യാണമേ വേണ്ട...''

''കല്യാണമേ വേണ്ടെന്നോ?... എന്നാപ്പിന്നെ അവന്റെ മുമ്പിൽ കരഞ്ഞതെന്തിന്?''

''റോസി, നിങ്ങളാണെ സത്യം, ഞാൻ കരഞ്ഞത് കല്യാണക്കാര്യമോർത്തല്ല. നിങ്ങളെല്ലാം എന്നെ ഇത്രയും താണവളായി കാണുന്നല്ലോ. അദ്ദേഹം പറയുകയായിരുന്നു—ഞാൻ എന്തെങ്കിലും വേണ്ടാതീനം കാണിച്ചിട്ടുണ്ടെങ്കിൽ എന്നോടു നേരിട്ടു പറയാമായിരുന്നു, എന്ന്. മമ്മിയും ഡാഡിയും വിളിച്ചിട്ടല്ലേ, അദ്ദേഹം വന്നത്? ഉപകാരം

പുതിയ
ഹൈ-ഫോം സൂപ്പർ ബിസ്
ക്ലീനിങ്ങ് പൗഡർ
കൂടുതൽ പ്രയോജനം
... കുറഞ്ഞ ചെലവിൽ.
■ കൂടുതൽ ക്ലീനിങ്ങ് ശക്തി
■ കൂടുതൽ പണലാഭം
■ കുറഞ്ഞ വില
■ കുറഞ്ഞ പാഴ് ചെലവ്
NEW HI-FOAM
SUPER BIZ
multipurpose cleaning powder
NET WT. 2.5 kg
Godrej
CLARION/B/GS/98/242 MAL-R-A

ചെയ്ത മനുഷ്യനെ വീട്ടിൽവച്ച് അപമാനിച്ചാൽ എനിക്കു ലജ്ജ തോന്നാതിരിക്കുന്നതെങ്ങനെ?''

''വീട്ടിലേക്കു വിളിച്ചുവെന്നതു നേര്. അതിന് ഒന്നോ രണ്ടോ തവണ വന്നാൽ പോരേ?'' റോസി ചോദിച്ചു— ''അമ്മയും അച്ഛനും പള്ളിയിൽപ്പോയാൽ അവൻ വന്നുചാടുന്നതെന്തിന്?''

''നിങ്ങളും അങ്ങനെയാണു പറയുന്നത്, അല്ലേ? ഇന്നലെ അദ്ദേഹം വന്നപ്പോൾ അമിത് ഇല്ലായിരുന്നു. ഇതിനുമുമ്പ് അദ്ദേഹം വരുമ്പോഴൊക്കെ അവൻ ഉണ്ടായിരുന്നല്ലോ. ഞങ്ങൾ എന്താണു സംസാരിക്കുന്നതെന്ന് അമിതിനോടെങ്കിലും ചോദിക്കാമായിരുന്നില്ലേ?''

''അതൊക്കെ വിട്ടുകള'' റോസി പറഞ്ഞു— ''നീ അയാളോടു സംസാരിച്ചതുകൊണ്ട് എന്താണു വരാൻ പോകുന്നത്?'' ഉഷയുടെ കവിളുകൾ തടവിക്കൊണ്ടു റോസി തുടർന്നു— ''മോളേ, നിന്റെ അച്ഛനമ്മയും വളരെ സങ്കടത്തിലാണിപ്പോൾ. എല്ലാവർക്കും കത്തെഴുതീട്ടുണ്ട്.''

''എനിക്കു പേടിയൊന്നുമില്ല.'' ഉഷ പറഞ്ഞു— ''എനിക്കു കല്യാണം വേണമെന്നുമില്ല. എനിക്ക് തുടർന്നു പഠിക്കണം. നിങ്ങൾ അവരോടൊന്നു പറയു. ഡാഡിയോട് ഞാൻതന്നെ പറഞ്ഞോളാം.''

ഉഷ കോവണിയിറങ്ങുമ്പോൾ റോസി പറയുകയായിരുന്നു— ''വെറുതെ അതുമിതും പറയേണ്ട. വയസ്സ് ഇരുപതായില്ലേ? ചെറുക്കനെ തള്ളരുത്. ലാഹോറിലെ ഏടത്തിയമ്മയ്ക്ക് എഴുതിനോക്ക്...''

ഉഷ എല്ലാം ശ്വാസമടക്കി കേട്ടു. റോസി യോടും ദേഷ്യം തോന്നി.

കഴിഞ്ഞ ദിവസംമുതൽ ഉഷയ്ക്ക് മനഃസമാധാനമില്ല. സേട്ടിന്റെ വാക്കുകൾ! തിരഞ്ഞെടുപ്പിൽ ആരെയാണു സഹായിക്കേണ്ടത്? ചുരുങ്ങിയത് തെററായ പക്ഷത്തെ സഹായിക്കാതിരിക്കുകയെങ്കിലും വേണമല്ലോ. യൂണിവേഴ്സിററിയിലേക്കു പോകാനേ തോന്നിയില്ല.

ഒരുമണിക്കു ഡാഡി, പദ്മ, സദ്രു, അമിത് എന്നിവരെല്ലാം എത്തി. ഉഷയെ ഭക്ഷണം കഴിക്കാൻ വിളിച്ചു. ഡാഡിയോടു സംസാരിക്കണമെന്നു കരുതിയതാണ്.

''യൂണിവേഴ്സിററിയിലേക്കു പോയില്ലേ?''

''മററന്നാൾ യൂണിയൻ തിരഞ്ഞെടുപ്പാണ്. ഇന്നും നാളെയും ക്ളാസ്സില്ല.'' ഉഷ പറഞ്ഞു— ''തിരഞ്ഞെടുപ്പിൽ സ്ററുഡൻറ്സ് കോൺഗ്രസ്സും സ്ററുഡൻറ്സ് ഫെഡറേഷനും തമ്മിൽ പൊരിഞ്ഞ മത്സരമാണ്. ശനിയാഴ്ച എന്നെ ഇവിടംവരെ കൊണ്ടുവിട്ട രത്നയില്ലേ, അവൾക്കുവേണ്ടി ഫെഡറേഷനെ സഹായിക്കുകയായിരുന്നു, ഞാൻ. ഇന്നലെ ഡോക്ടർ സേട്ട് പറയുകയായിരുന്നു, ഫെഡറേഷൻ കമ്മ്യൂണിസ്ററ് സംഘടനയാണെന്നും അവർക്കുവേണ്ടി പ്രചരണം നടത്തുന്നത് ആലോചിച്ചിട്ടു വേണമെന്നും. ഞാൻ ഈ കുഴപ്പങ്ങളിൽനിന്ന് ഒഴിഞ്ഞിരിക്കാനാഗ്രഹിക്കുന്നു.''

''ശരി.'' പണ്ഡിത്ജി അനുകൂലിച്ചു— ''നീ പഠിത്തത്തിൽ ശ്രദ്ധിച്ചാൽ മതി. സ്ററുഡൻറ്സ് പൊളിററിക്സ് മനസ്സിലാക്കുന്നതു കൊള്ളാം. എന്നാൽ അതിൽ ആണ്ടിറങ്ങുന്നതു ശരിയല്ല.''

ഊണുകഴിച്ച് അഞ്ചെട്ടു മിനിട്ടുനേരം ഉഷ അച്ഛനോടൊപ്പം കഴിച്ചുകൂട്ടി. വിശദീകരിക്കാനുള്ള സന്ദർഭമുണ്ടാക്കാനായിരുന്നു സേട്ടിന്റെ പേരെടുത്തിട്ടത്. പണ്ഡിത്ജി പത്രത്തിൽ കണ്ണോടിച്ചു കൊണ്ടിരുന്നു. ഉഷ മൗനം ഭഞ്ജിച്ചു— ''ഡാഡി വിശ്രമിക്കുന്നോ?''

''കുറച്ചു കിടക്കണം.''

സന്ദർഭം അനുകൂലമല്ലെന്നു കണ്ട ഉഷ മേൽത്തട്ടിലേക്കു കയറിച്ചെന്നു.

അമ്മയും മകളും മിണ്ടാട്ടമില്ലാതെ ദിവസം രണ്ടായി. അമ്മയ്ക്കു പറയാനുള്ളത് പേരു വിളിക്കാതെ, മുഖം നോക്കാതെ, ആരോടെ ന്നില്ലാതെ പറയും. ഉഷയ്ക്കാണു ദേഷ്യം കൂടുതൽ. അവൾ ഒന്നും പറയാറേയില്ല. വിരക്തിയോടും വിഷമത്തോടുംകൂടി എല്ലാം ചെയ്യും. ഡാഡിയോടു മാത്രം ചിരിക്കും. ഒന്നും സംഭവിച്ചിട്ടില്ലാത്തപോലെ. എന്നാൽ അന്തഃകരണത്തിൽ അസഹ്യമായ നീറൽ അനുഭവിച്ചുകൊണ്ടിരുന്നു. പഠിക്കാനും കഴിയുന്നില്ല, ചിന്തിക്കാനും പററുന്നില്ല. ഒരു തീരുമാനം അനിവാര്യമാണ്. വൈകുന്നേരം ഡാഡിയോടു സംസാരിക്കാൻ തന്നെ തീരുമാനിച്ചു.

(തുടരും)



ഡോ: ആർ. പ്രസന്നൻ

നിയമസഭയിൽ നിശ്ശബ്ദനായി

# ഒരു ആരോപണത്തിന്റെ പര്യവസാനം

നാൽപ്പത്തിയേഴ്

സ്പീക്കറുടെ നടപടിയിൽ പ്രതിഷേധിച്ച് കമ്മിററിചെയർമാനും രണ്ടു മാർക്സിസ്ററിതര പ്രതിപക്ഷാംഗങ്ങളും കമ്മിററിയിൽനിന്ന് അന്നുതന്നെ രാജിവച്ചുകൊണ്ടു സ്പീക്കർക്കെഴുതി. കമ്മിററിയുടെ കാലാവധി മാർച്ച് 31-ാം തീയതിയാണ് അവസാനിക്കുന്നത്. രാജി സമർപ്പണമാകട്ടെ, മാർച്ച് 22-ാം തീയതി വെള്ളിയാഴ്ചയും.

വെള്ളിയാഴ്ച സഭ പിരിഞ്ഞ് അംഗങ്ങളിൽ പലരും നാട്ടിലേക്കു തിരിച്ചുവെങ്കിലും അന്നു സഭയിലുണ്ടായ കോളിളക്കത്തിന്റെ മാറെറാലികൾ അനന്തപുരിയിലും പുറത്തും വ്യാപിച്ചിരുന്നു. ചെയർമാൻ ശ്രീ.ടി.കെ.കൃഷ്ണന്റെ നടപടിയെ വിമർശിച്ചുകൊണ്ട് 'പി.എ.സി. ചെയർമാനെ രാജിവയ്പിച്ച പാലം' എന്ന പേരിൽ 'കേരളകൗമുദി' ഒരു മുഖപ്രസംഗം എഴുതി. അപൂർണ്ണമെന്നും തിരുത്തപ്പെട്ടതെന്നും ആരോപിതമായ റിപ്പോർട്ട് ഒപ്പിട്ട് സഭയിൽ അവതരിപ്പിച്ചശേഷം തിരിഞ്ഞുനിന്ന് പരിഭവം പറയുന്നതിലെ അനൗചിത്യമാണ് 'കേരളകൗമുദി' ചൂണ്ടിക്കാണിച്ചത്. തങ്ങളുടെ അറിവോ സമ്മതമോ കൂടാതെ റിപ്പോർട്ടിൽ മാററം വരുത്തിയിട്ടുണ്ടെങ്കിൽ അതിന്റെ പൈതൃകം ഒഴിയുകയും സഭയിൽ അവതരിപ്പിക്കാതിരിക്കുകയും ചെയ്യണമായിരുന്നു. ചീഫ് എൻജിനീയർക്കുശേഷം റിട്ടയേർഡ് ഹൈക്കോടതി ജഡ്ജിയെ ആർബിട്രേറ്ററായി നിയമിച്ചതിൽ അപാകതയുണ്ടെന്നു കരുതുന്നത് ന്യായീകരിക്കാൻ കഴിയുകയില്ലെന്നും അതിൽ പ്രസ്താവിച്ചിരുന്നു.

'ചട്ടം ലംഘിച്ച സ്പീക്കർ' എന്ന ശീർഷകത്തിൽ 'ദേശാഭിമാനി' എഴുതിയ മുഖപ്രസംഗത്തിലാകട്ടെ കമ്മിററി റിപ്പോർട്ടിൽ മാററം വരുത്താൻ കല്പന നൽകിയ സ്പീക്കറെയും അദ്ദേഹത്തിന് ഉപദേശം നല്കിയ ഉദ്യോഗസ്ഥന്മാരെയും നിശിതമായി വിമർശിച്ചിരുന്നു.

രണ്ടു മുഖപ്രസംഗങ്ങളിലുമുള്ള ചില പരാമർശങ്ങൾ നിയമസഭയുടെ പ്രത്യേകാധികാരങ്ങളെ ലംഘിക്കുന്നവയാണെന്ന് ആരോപിച്ചുകൊണ്ട് പ്രതിപക്ഷത്തും ഭരണപക്ഷത്തുമുള്ള അംഗങ്ങൾ നോട്ടീസുകൾ നൽകി.

തിങ്കളാഴ്ച രാവിലെ ശ്രീ.ടി.കെ. ദിവാകരൻ സ്പീക്കറുടെ അനുമതിയോടെ ഒരു പ്രസ്താവന ചെയ്തു. പ്രസ്താവന അവസാനിപ്പിക്കുന്നതിനുമുമ്പായി അദ്ദേഹം സ്പീക്കറോടു നടത്തിയ അഭ്യർത്ഥന ആരും പ്രതീക്ഷിക്കാത്തതായിരുന്നു.

''...ലെജിസ്ലേച്ചർ കമ്മിററികളുടെ അധികാരത്തിൻമേൽ സ്പീക്കർക്ക് എത്രത്തോളം അധികാരമുണ്ട്, ലെജിസ്ലേച്ചറും എക്സിക്യൂട്ടീവും തമ്മിലുള്ള ബന്ധത്തെ അത് എത്രത്തോളം ബാധിക്കും എന്നുള്ള സാങ്കേതികവും ഭരണഘടനാപരവുമായ പ്രശ്നങ്ങൾ വളരെയധികം വിവാദപരമായ ചർച്ചയ്ക്ക് ഇടയാക്കുന്നുണ്ട്. ഈ ഭരണഘടനാപരമായ ചർച്ചകളുടെ ഇടയിലെല്ലാം പൊതുമരാമത്തുമന്ത്രി ഒരു കരുവായിത്തീരാൻ ഇടയുള്ളതുകൊണ്ട് വ്യക്തിപരമായി എനിക്കഭ്യർത്ഥിക്കാനുള്ളത് പി.എ.സി യുടെ റിപ്പോർട്ട് യാതൊരു ഭേദഗതിയും കൂടാതെ അതേരീതിയിൽത്തന്നെ പ്രസിദ്ധീകരിക്കാൻ അങ്ങ് അനുവദിക്കണം എന്നാണ്. അങ്ങനെ പ്രസിദ്ധീകരിക്കാതിരിക്കുന്നിടത്തോളം കാലം അതിൽ എന്തോ ഉണ്ട് എന്നുള്ള ഒരു ധാരണ പരക്കാനിടയുണ്ട്...''

മന്ത്രിയുടെ അഭ്യർത്ഥനയെക്കുറിച്ച് വേണ്ടതുപോലെ ആലോചിച്ചശേഷം അന്നുതന്നെ ഒരു റൂളിംഗ് നല്കാമെന്ന് സ്പീക്കർ സഭയെ അറിയിച്ചു. അതനുസരിച്ച് സഭ പിരിയുന്നതിനു മുൻപായി അദ്ദേഹം സാമാന്യം ദീർഘമായ ഒരു റൂളിംഗ് നല്കി. അതിലെ ചില ഭാഗങ്ങൾ:

''...നിയമസഭാ കമ്മിററികളുടെ സ്വാതന്ത്ര്യവും നിഷ്പക്ഷവുമായ പ്രവർത്തനത്തിന് യാതൊരുവിധമായ പ്രതിബന്ധങ്ങളും സൃഷ്ടിക്കുവാൻ പാടില്ല. പക്ഷേ, നമ്മുടെ അവകാശാധികാരങ്ങളെ പരിരക്ഷിക്കുന്നതിനുവേണ്ടി ശ്രമിക്കുമ്പോൾ, അംഗീകൃതമായ നടപടിക്രമങ്ങൾക്കും പെരുമാററച്ചട്ടങ്ങൾക്കും വിരുദ്ധമായോ വിപരീതമായോ നാം ഒരിക്കലും പ്രവർത്തിച്ചുകൂടാ എന്നും ഓർക്കേണ്ടതുണ്ട്. പൊതുതാല്പര്യ സംരക്ഷണത്തിന്റെ പേരിൽ, കമ്മിററികൾക്കാവശ്യമായ ഫയലുകൾ ഗവൺമെൻറു നൽകാതിരുന്നിട്ടുള്ള സന്ദർഭങ്ങൾ മററു പല സംസ്ഥാനങ്ങളിലും ഉണ്ടായിട്ടുണ്ട്. സ്പീക്കർ ഇടപെട്ടതിനുശേഷം സ്പീക്കറുടെ പരിശോധനയ്ക്കായി ഫയലുകൾ സമർപ്പിക്കുന്ന രീതിയും അനുവർത്തിച്ചു വരുന്നുണ്ട്. നിയമസഭാ കമ്മിററികൾക്ക് ഫയലുകൾ പരിശോധിക്കുന്നതിന് സഭാനാഥന്റെയും സഭാദ്ധ്യക്ഷന്റെയും ഇടപെടലുകൾ ആവശ്യമായിവന്ന സന്ദർഭങ്ങൾ ഇതേവരെ ഉണ്ടായിട്ടില്ല. അങ്ങനെയൊരു സാഹചര്യം ഇവിടെ ഒരിക്കലും ഉണ്ടാവുകയില്ലെന്നു ഞാൻ കരുതുന്നു. കമ്മിററികളുടെ സുഗമമായ പ്രവർത്തനത്തെ തടസ്സപ്പെടുത്തുന്ന പ്രവണതയെ നിരുൽസാഹപ്പെടുത്തുവാൻ നാം ജാഗരൂകരായിരിക്കേണ്ടതോടൊപ്പം, നമ്മുടെ പ്രവർത്തന സമ്പ്രദായങ്ങൾ നടപടിക്രമങ്ങൾക്കും കീഴ്‌വഴക്കങ്ങൾക്കും അനുസൃതമായിരിക്കുവാനും നാം ശ്രദ്ധിക്കേണ്ടതുണ്ട്...''

''എന്റെ നിർദ്ദേശാനുസരണം നീക്കം ചെയ്തിട്ടുള്ള ഭാഗങ്ങൾ റിപ്പോർട്ടിലുണ്ടായി

പിണറായി വിജയൻ

ധനാഭ്യർത്ഥനയുടെ ദിവസം എത്തിയപ്പോഴേക്കും മരാമത്തു മന്ത്രിക്കെതിരെ ഒരു 'ആൾ ഔട്ട് അററാക്ക്' നടത്താൻ അവരൊരുങ്ങിക്കഴിഞ്ഞിരുന്നു. അതിലേക്കു നിയുക്തനായത് നോക്കിലും വാക്കിലും ഒരുപോലെ തീക്ഷ്ണതയും മൂർച്ചയുമുണ്ടായിരുന്ന യുവനേതാവായ ശ്രീ. പിണറായി വിജയനായിരുന്നു.

രിക്കുന്നത് ഗവൺമെൻറിന് അനുകൂലമോ പ്രതികൂലമോ ആയിരിക്കാം. പക്ഷേ, സംഗതമായ പ്രശ്നം അതല്ല; കമ്മിററിയുടെ പരിശോധനയ്ക്കു വിധേയമായിട്ടില്ലാത്ത ഒരു ഫയലിൽ ഗവൺമെൻറുദ്യോഗസ്ഥന്മാർ രേഖപ്പെടുത്തിയിട്ടുള്ള കുറിപ്പുകളുടെ വിശദാംശങ്ങൾ കമ്മിററിയുടെ റിപ്പോർട്ടിൽ ചേർക്കുന്നത് യുക്തവും നടപടിക്രമങ്ങൾക്കനുസൃതവുമാണോ എന്നതാണ്. അല്ല എന്നാണ് എൻെറ സുചിന്തിതമായ അഭിപ്രായം. അങ്ങനെ ചെയ്യുകയാണെങ്കിൽ അതൊരു ചീത്ത കീഴ്വഴക്കം സൃഷ്ടിക്കുകയായിരിക്കും. അതിനാൽ ആ ഭാഗങ്ങൾ വീണ്ടും ചേർക്കണമെന്ന ബഹുമാനപ്പെട്ട മന്ത്രിയുടെ അഭ്യർത്ഥന സ്വീകരിക്കാൻ സാധിക്കാത്തതിൽ എനിക്കു ഖേദമുണ്ട്.''

''പക്ഷേ, ഈ കാര്യത്തിൽ ഉണ്ടായിരിക്കുന്ന അടിസ്ഥാനരഹിതമായ സംശയത്തിൻെറ ധൂമപടലം മാററുന്നതിനുവേണ്ടി, നീക്കം ചെയ്തിട്ടുള്ള ഭാഗങ്ങളുൾപ്പെടെയുള്ള റിപ്പോർട്ടിൻെറ ഒരു കോപ്പി സഭാംഗങ്ങളുടെ പരിശോധനയ്ക്കായി സഭയുടെ മേശപ്പുറത്തു വയ്ക്കുന്നതാണ്.''

സഭാദ്ധ്യക്ഷനും സെക്രട്ടറിയും, സെക്രട്ടറിയും സഭാംഗങ്ങളും തമ്മിലുണ്ടായിരിക്കേണ്ട പരസ്പരബന്ധത്തെ ബാധിക്കുന്ന ചില പരാമർശങ്ങളെക്കുറിച്ച് അദ്ദേഹം പറഞ്ഞു:

''നിയമസഭാസെക്രട്ടറിയുടെയും അദ്ദേഹത്തോടൊപ്പം പ്രവർത്തിക്കുന്ന ഉദ്യോഗസ്ഥന്മാരുടെയും പ്രധാന ചുമതലകളിലൊന്ന്, സ്പീക്കറുടെ ഔദ്യോഗിക കൃത്യനിർവഹണത്തിനാവശ്യമായ ഉപദേശവും സഹായവും നല്കുകയെന്നതാണ്. ഈ സെക്രട്ടേറിയററിലെ വിവിധ തലങ്ങളിലുള്ള ഉദ്യോഗസ്ഥന്മാർ ഓരോ പ്രശ്നത്തെയും സംബന്ധിച്ചുള്ള അവരുടെ അഭിപ്രായങ്ങൾ ഫയലുകളിൽ രേഖപ്പെടുത്തിയിരിക്കും. ആ അഭിപ്രായങ്ങൾ സ്വീകരിക്കണമോ വേണ്ടയോ എന്നു തീരുമാനിക്കേണ്ടത് സ്പീക്കറാണ്. ഒരു തീരുമാനം സ്വീകരിച്ചുകഴിഞ്ഞാൽ അതിനുള്ള പൂർണ്ണമായ ഉത്തരവാദിത്വം സ്പീക്കർക്കാണ്. ഞാനെടുക്കുന്ന തീരുമാനങ്ങൾക്ക് നിയമസഭാസെക്രട്ടറിയെയോ ഏതെങ്കിലും ഉദ്യോഗസ്ഥനെയോ കുററം പറഞ്ഞിട്ടു കാര്യമില്ല. അത് ഒട്ടുംതന്നെ ആശാസ്യമായ നടപടിയുമല്ല. ഈയൊരു രീതി ബഹുമാനപ്പെട്ട ഈ സഭയുടെ അന്തസ്സിനു ചേർന്നതുമല്ല. ഉദ്യോഗസ്ഥന്മാരുടെ സ്വാതന്ത്ര്യവും നിഷ്പക്ഷവുമായ പ്രവർത്തനത്തെ ഈമാതിരി കുററപ്പെടുത്തലുകൾ പ്രതികൂലമായി ബാധിക്കുന്നതാണ്. ഈ പ്രവണത ഒരിക്കലും അനുവദിക്കുന്നതല്ല എന്ന് ഒരിക്കൽക്കൂടി ഓർമ്മിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നു...''

മന്ത്രി ശ്രീ.ദിവാകരനെതിരായ ആക്രമണം ഇതിനിടയിൽ ഒളിഞ്ഞും തെളിഞ്ഞും നിയമസഭയ്ക്കകത്തും പുറത്തും തുടർന്നുകൊണ്ടിരുന്നു. പത്രപംക്തികളിലും പ്രസംഗമണ്ഡപങ്ങളിലും കൂടിയുള്ള തുറന്ന ആക്രമണം നേരിടാൻ കഴിയും; പക്ഷേ, കാട്ടുതീപോലെ പടരുന്ന കെട്ടുകഥകളെയും കിംവദന്തികളെയും എങ്ങനെയാണ് ഫലപ്രദമായി നേരിടുക? ദീർഘകാല സേവന പാരമ്പര്യമുള്ള ജനനേതാവാണെങ്കിലും ആ മനുഷ്യൻെറ സൽപ്പേരിൽ അവയുണ്ടാക്കുന്ന പൊള്ളലുകൾ എളുപ്പം ഭേദമാവുകയില്ല; ചിലപ്പോൾ മാരകമായിത്തീർന്നെന്നും വരാം.

പിടികൂടാൻ കഴിയാതിരുന്ന മരാമത്തുമന്ത്രി അവസാനം കുടുങ്ങിപ്പോയതായി 'ദിവാകരവിരോധി'കൾ കരുതി. അവരുടെ അതിരററ സന്തോഷം അവർ ഒളിച്ചുവച്ചതുമില്ല. മരാമത്തുവകുപ്പിനു വേണ്ടിയുള്ള ധനാഭ്യർത്ഥന നടത്തുന്ന ദിവസം നിയമസഭയിൽ മന്ത്രിക്കെതിരെ അത്യുഗ്രമായ ഒരാക്രമണം നടക്കുമെന്നും അവർ പ്രചരിപ്പിച്ചിരുന്നു.

പി.എ.സി റിപ്പോർട്ട് പ്രശ്നത്തിൽ പ്രതിപക്ഷത്തെ പ്രധാനികളായ' മാർക്സിസ്ററുകക്ഷിയുടെ പ്രതികരണം ആദ്യദിവസങ്ങളിൽ അല്പം അയവുള്ളതായിരുന്നു. രാഷ്ട്രീയസാദ്ധ്യത എത്രമാത്രമുണ്ടെന്നു തിട്ടപ്പെടുത്തുന്നതിനായിരിക്കാം ആ സമയം അവർ വിനിയോഗിച്ചത്. ഏതായാലും റിപ്പോർട്ടവതരണത്തിനുശേഷം പത്തുദിവസം കഴിഞ്ഞ് ധനാഭ്യർത്ഥനയുടെ ദിവസം എത്തിയപ്പോഴേക്കും മരാമത്തു മന്ത്രിക്കെതിരെ ഒരു 'ആൾ ഔട്ട് അററാക്ക്' നടത്താൻ അവരൊരുങ്ങിക്കഴിഞ്ഞിരുന്നു. അതിലേക്കു നിയുക്തനായത് നോക്കിലും വാക്കിലും ഒരുപോലെ രൂക്ഷണതയും മൂർച്ചയുമുണ്ടായിരുന്ന യുവനേതാവായ ശ്രീ.പിണറായി വിജയനായിരുന്നു.

''നമ്മുടെ ബഹുമാനപ്പെട്ട മന്ത്രി ദിവാകരൻ വളരെ കഴിവും പ്രാഗല്ഭ്യവും ചില പ്രത്യേക കാര്യങ്ങളിൽ ഉള്ള മന്ത്രിയാണ്. എൻെറ നാട്ടിലൊരു ചൊല്ലുണ്ട്— 'കക്കാൻ പഠിച്ചാൽ നിൽക്കാൻ പഠിക്കണം.' അത് അക്ഷരാർത്ഥത്തിൽ ശ്രീ.ദിവാകരനെ സംബന്ധിച്ചിടത്തോളം ശരിയായിരിക്കും...' എന്നുതുടങ്ങിയ ശ്രീ.വിജയൻെറ പ്രസംഗം, ആർബിട്രേറ്ററുടെ നിയമനകാര്യത്തിൽ മന്ത്രിയെടുത്ത നിലപാടിനെക്കുറിച്ചുള്ള നിശിതമായ വിമർശനമായിരുന്നു.

ആർബിട്രേറ്ററായി നിയോഗിക്കപ്പെട്ട വന്ദ്യവയോധികനായ റിട്ടയേർഡ് ഹൈക്കോടതി ജഡ്ജി ശ്രീ.ആർ.ശങ്കരനാരായണയ്യരേയും ശ്രീ. വിജയൻ വെറുതേവിട്ടില്ല. ആദ്യത്തെ ഇ.എം.എസ് മന്ത്രിസഭാ ഭരണകാലത്ത് അദ്ദേഹമാണ് ശമ്പളപരിഷ്കരണ കമ്മിററിയിൽ ചെയർമാനായി നിയമിതനായതെന്ന കാര്യം കൂടി ആരോപണങ്ങളും ആക്ഷേപങ്ങളും കോരിച്ചൊരിയുന്നതിനിടയിൽ ശ്രീ. വിജയൻ വിസ്മരിച്ചുകളഞ്ഞു.

പ്രതിപക്ഷത്തുള്ള മററു ചിലരും കിട്ടിയ അവസരം വെറുതേവിട്ടില്ല. ഭരണമുന്നണിയുടെയും മന്ത്രിസഭയുടെയും നെടുംതൂണുകളിലൊന്നായ ടി.കെ.യെ ഒന്നു പിടിച്ചുകുലുക്കുകയെങ്കിലും ചെയ്താൽ അത്രയുമായി എന്ന് അവർ കരുതിയിട്ടുണ്ടാവാം. തികഞ്ഞ ആത്മവിശ്വാസത്തോടുകൂടി തലയുയർത്തിപ്പിടിച്ചുകൊണ്ട്, (ഉള്ളിൽ നിറഞ്ഞുനിൽക്കുന്ന അഹന്തയുടെ ബഹിഃസ്ഫുരമായി എതിരാളികളാൽ വിശേഷിപ്പിക്കപ്പെട്ടിട്ടുള്ള) ചെറുപുഞ്ചിരിയുമായി, അദ്ദേഹം യുക്തിയുക്തങ്ങളായ തൻെറ വാദമുഖങ്ങൾ നിരത്തുമ്പോൾ അവയെ നേരിടാൻ പ്രതിപക്ഷത്തെ അത്യുന്നതന്മാർക്കുപോലും കഴിയാറില്ല. ആനയ്ക്കും എന്നെങ്കിലും അടിപതറുമെന്നു കരുതിയിരുന്നവർക്ക്, അവസാനം കാത്തിരുന്ന അവസരം എത്തി എന്നൊരു തോന്നൽ!

തനിക്കെതിരായ ആരോപണങ്ങളും ആക്ഷേപങ്ങളും പിൻനിര നേതാക്കന്മാർ കോരിച്ചൊരിയുന്ന നേരത്തൊന്നും ശ്രീ.ദിവാകരൻ ഒരക്ഷരംപോലും ഉരിയാടിയില്ല. അവസാനം അദ്ദേഹത്തിൻെറ ഊഴമായി.


# തേരാളി ○ തേരാളി ○ തേരാളി

**മറെറങ്ങും ലഭിക്കാത്ത വിവരങ്ങളുമായി ഒരു വ്യത്യസ്ത മാസിക. മലയാളത്തിലെ ഏററവും മികച്ച യുക്തിവാദ മാസിക.**

**മനസ്സ്വാതന്ത്ര്യമായെങ്കിലേ ഒരു രാഷ്ട്രം പൂർണമായി സ്വാതന്ത്രമായെന്നു പറയാനാവൂ. മാനസിക സ്വാതന്ത്ര്യത്തിൻെറ രാജപാതയിലൂടെ മുന്നേറുവാൻ നിങ്ങൾക്കൊരു വഴികാട്ടി:തേരാളി.**

**നൂറായിരം ദൈവങ്ങൾ, അതിലേറെ മതങ്ങൾ, അവപഠിപ്പിച്ച ദുരാചാരങ്ങൾ, ഭൂതപ്രേതാദികൾ, ശ്വാസംമുട്ടിക്കുന്ന സാമൂഹ്യവിലക്കുകൾ... നിങ്ങൾക്ക് ഇവയിൽനിന്ന് മോചനം നേടേണ്ടേ? തേരാളി മുടങ്ങാതെ വായിക്കുക.**

**ഒററപ്രതി: 3ക. ഒരുവർഷത്തേയ്ക്ക് തപാലിൽ ലഭിക്കുവാൻ 36ക. മണിഓർഡർ അയച്ച് ആവശ്യപ്പെടുക.**

**ഏജൻസി ഇല്ലാത്ത സ്ഥലങ്ങളിൽ ഏജൻസി നൽകുന്നു.**

**Indian Atheist Publishers, 12/33, Old Rajinder Nagar, New Delhi-60.**




ആരോപണത്തിനു മുഖവുരയായി താൻ ബുദ്ധിമാനാണെന്നും മററുമുണ്ടായ നിന്ദാസ്തുതിവചനങ്ങൾക്കു മറുപടിയായി ശ്രീ.ദിവാകരൻ അല്പം അഹങ്കാരത്തോടുകൂടിത്തന്നെ പറഞ്ഞു:

''ഇപ്പറഞ്ഞ പല ആളുകളെക്കാളും ഞാൻ ബുദ്ധിമാനാണ്. അതിനെ ഞാൻ എതിർക്കുന്നില്ല. ഇത് കമ്പോളത്തിൽനിന്നു വാങ്ങിക്കാൻ കിട്ടുന്നതല്ല. ഞാൻ സ്വന്തമായി സ്വന്തം പരിശ്രമംകൊണ്ട് പഠിച്ച് വായിച്ച് ഉണ്ടാക്കിയിട്ടുള്ളതാണ്. മററാളുകൾക്ക് കമ്പോളത്തിൽനിന്നും വാങ്ങിച്ച് തലയിൽ വച്ചുകൊണ്ടു നടക്കാൻ കഴിയുമെങ്കിൽ അവർ നടന്നുകൊള്ളട്ടെ... അഞ്ചാറുകൊല്ലമായി ഞാൻ ഈ വകുപ്പു കൈകാര്യം ചെയ്യുന്നു. പതിനായിരം, ഇരുപതിനായിരം എന്നെല്ലാം പറഞ്ഞ് ഇപ്പോൾ മുകുന്ദറപ്പാലത്തിൽ കൊണ്ടുവന്നുകെട്ടാനുള്ള ശ്രമം നടക്കുകയാണ്...''

ഒരു ജുഡീഷ്യൽ ആർബിട്രേറ്ററെ നിയമിക്കാനുണ്ടായ സാഹചര്യങ്ങൾ ബന്ധപ്പെട്ട ഫയലുകളിൽനിന്നു പ്രസക്ത ഭാഗങ്ങളുദ്ധരിച്ചുകൊണ്ട് അദ്ദേഹം വിവരിച്ചു. അതിനിടയിൽ, റിപ്പോർട്ടിൻെറ നക്കൽ തയ്യാറാക്കിയ നിയമസഭാ സെക്രട്ടേറിയററുദ്യോഗസ്ഥന്മാർ ഗവൺമെൻറിൽനിന്നു നല്കിയ ഫയലുകളെല്ലാം ഒരുപോലെ പരിശോധിച്ചിട്ടില്ലെന്നും പല വിവരങ്ങളും വളച്ചൊടിച്ചാണു ചേർത്തിരിക്കുന്നതെന്നും ഗുരുതരമായ ഒരാരോപണവും നടത്തി.

വിചിത്രമെന്നു പറയട്ടെ, അപ്പോൾ സെക്രട്ടേറിയററിൻെറ സഹായത്തിനെത്തിയത് ചില പ്രതിപക്ഷാംഗങ്ങളായിരുന്നു.

'ബന്ധപ്പെട്ട ഫയലുകളെല്ലാം സഭയുടെ മേശപ്പുറത്തു വയ്ക്കണം.' എന്നുള്ള ശ്രീ.സി.ബി.സി.വാര്യരുടെ ആവശ്യത്തിന്, ചില സാങ്കേതിക കാരണങ്ങളാൽ അതിനു തടസ്സമുണ്ടെന്നും, എന്നാൽ കമ്മിററിയുടെ പുതിയ ചെയർമാനായി നിയമിതനായ ശ്രീ.വാര്യർക്ക് പരിശോധിക്കുവാനായി എല്ലാ ഫയലുകളും എത്തിച്ചുകൊടുക്കാമെന്നും മന്ത്രി മറുപടി നല്കിയതോടെ ശ്രീ.വാര്യർ ശാന്തനായി.

സഭയുടെ മേശപ്പുറത്തു വയ്ക്കുന്ന രേഖകളെല്ലാം സഭയുടെ വകയായിത്തീരും. അവ സഭയിൽത്തന്നെ സൂക്ഷിക്കണമെന്നാണ് ചട്ടം. അതിനാൽ അവ ഒരിക്കലും തിരികെക്കൊടുക്കുന്നതല്ല.

മരാമത്തു മന്ത്രിയെ ''കരുവാക്കി''ക്കൊണ്ടുള്ള പി.എ.സി.റിപ്പോർട്ടുവിവാദം കൊടുമ്പിരിക്കൊണ്ടിരുന്ന ഈ വിഷമം പിടിച്ച ദിവസങ്ങളിലൊന്നും ശ്രീ.ദിവാകരനെ ഞാൻ കാണുകയുണ്ടായില്ല.

മാസങ്ങൾ പലതുകഴിഞ്ഞ്, അദ്ദേഹം രോഗഗ്രസ്തനായി ആശുപത്രിയിലായിരിക്കുമ്പോൾ അദ്ദേഹത്തോടൊപ്പം കുറെ സമയം ചെലവിടുന്നതിന് എനിക്ക് അവസരം ലഭിച്ചു. പഴയ പല കാര്യങ്ങളിലേക്കും തിരിഞ്ഞുനോക്കുന്നതിനിടയിൽ അദ്ദേഹം പറഞ്ഞു:

''എൻെറ രാഷ്ട്രീയ ജീവിതത്തിലെ ഏററവും വിഷമംപിടിച്ച ഒരു പരീക്ഷണഘട്ടമായിരുന്നു അത്. അന്വേഷണത്തിന് ഉത്തരവിടാൻ മുഖ്യമന്ത്രിയോട് അഭ്യർത്ഥിച്ചതിനുശേഷം ഞാൻ അന്ന് രാജിവയ്ക്കാൻ ഒരുങ്ങിയതാണ്.''

അദ്ദേഹത്തെ ആ ഉദ്യമത്തിൽനിന്നു പിൻതിരിപ്പിച്ചത്, അക്കാലത്തു പബ്ളിക് സർവീസ് കമ്മിഷൻ അംഗമായിരുന്ന ശ്രീ.എൻ.രാമചന്ദ്രനായിരുന്നു. മന്ത്രിപദം രാജിവച്ചതിനുശേഷം അന്വേഷണത്തെ നേരിടാൻ സന്നദ്ധനായാൽ, ശ്രീ.ടി.കെ.ദിവാകരൻെറ പ്രശസ്തി വർദ്ധിക്കുകയും അദ്ദേഹം എക്കാലവും ഒരു ആദർശപുരുഷനായി വാഴ്ത്തപ്പെടുകയും ചെയ്തേക്കാം. പക്ഷേ, അന്തിമമായ അപഗ്രഥനത്തിൽ സ്വാർത്ഥപരതയിൽനിന്നുടലെടുക്കുന്ന ആ നടപടി നമ്മുടെ രാഷ്ട്രീയ ജീവിതത്തിൽ ദൂരവ്യാപകമായ ദൂഷ്യഫലങ്ങൾ ഉളവാക്കാനേ ഉപകരിക്കൂ.

ശ്രീ.രാമചന്ദ്രൻെറ വാദത്തിൽ കഴമ്പുള്ളതായി ടി.കെ.യ്ക്കു തോന്നി. മുന്നോട്ടുവച്ച കാൽ പിന്നോട്ടെടുത്തു ശീലിച്ചിട്ടില്ലാത്ത ടി.കെ.തൻെറ രാജിത്തീരുമാനം അന്ന് ഉപേക്ഷിക്കാനിടയായത്, അവസാനകാലംവരെ അദ്ദേഹത്തിൻെറ അനുചരനും ഉത്തമസുഹൃ

**കരകൗശല വികസന കോർപ്പറേഷൻ ചെയർമാനായ കുഞ്ഞുകൃഷ്ണൻ നാടാർക്കെതിരെ ആരോപണങ്ങൾ ഉയർന്നുവന്നപ്പോൾ അദ്ദേഹത്തെ വെറുതെ വിടാൻ മന്ത്രി ടി.വി. തോമസ്സും തയ്യാറായില്ല. മറുപടി നൽകിയ കൂട്ടത്തിൽ നാടാരെ ഒന്നു പിടിച്ചു അദ്ദേഹം കശക്കി.**

ത്തുമായ ശ്രീ.രാമചന്ദ്രൻെറ യുക്തിസഹവും സന്ദർഭോചിതവുമായ ഉപദേശം കൊണ്ടായിരുന്നു.

മരാമത്തുമന്ത്രിക്കെതിരെ നടത്തിയ ആക്രമണത്തിൻെറ രൂക്ഷത ഇല്ലായിരുന്നുവെങ്കിലും, മററു മന്ത്രിമാർക്കെതിരായുള്ള പതിപക്ഷവിമർശനവും പതിവിൽക്കവിഞ്ഞ പാരുഷ്യമുള്ളതായിരുന്നു. പ്രതിപക്ഷം ആരെയും വെറുതേ വിട്ടില്ല—ആരും എതിരിടാൻ മുതിരാത്ത ശ്രീ.ടി.വി.തോമസ്സിനെയും ആരോടും എതിരിടാത്ത ശ്രീ.ചാക്കിരി അഹമ്മദ് കുട്ടിയേയും ഉൾപ്പെടെ!

ഒരു ചെറിയ ഇടവേള ഒഴികെ 1967 മുതൽ ആറേഴുവർഷക്കാലം വ്യവസായവകുപ്പിൻെറ അധിപനായിരുന്നിട്ടും വ്യാവസായികമേഖലയിൽ പറയത്തക്ക പുരോഗതിയൊന്നും കൈവരിക്കാൻ കഴിയാതെപോയതിന് പ്രതിപക്ഷാംഗങ്ങൾ ശ്രീ.തോമസിനെ പരിഹസിക്കുകയും കുററപ്പെടുത്തുകയും ചെയ്തു. ഇൻഡസ്ട്രിയൽ മാപ്പിൽ നമ്മുടെ സ്ഥാനം ഒൻപതിൽനിന്നും പതിമൂന്നിലേക്കു പോയതായി ശ്രീ.ബാലാനന്ദൻ ചൂണ്ടിക്കാട്ടിയപ്പോഴും ശ്രീ.തോമസിന് കുലുക്കമൊന്നുമില്ല.

''അതേ താഴേക്കു പോകും. വളരാൻ സാദ്ധ്യതയില്ലെങ്കിൽ പുറകോട്ടുപോകും. മറെറന്താണു ഗതി?'' എന്നായിരുന്നു ടി.വിയുടെ ആദ്യത്തെ പ്രതികരണം. എന്നിട്ട് അദ്ദേഹം കാര്യത്തിലേക്കു കടന്നു. ഒന്നും രണ്ടും മൂന്നും പഞ്ചവത്സരപദ്ധതിക്കാലത്ത് വ്യാവസായികമേഖലയിൽ നിക്ഷേപിച്ചത് 21 കോടി രൂപ മാത്രമാണ്. അതായത് ഒന്നാം പദ്ധതിക്കാലത്ത് മൊത്തം ചെലവിൻെറ രണ്ടു ശതമാനവും, രണ്ടാം പദ്ധതിക്കാലത്ത് ഏഴര ശതമാനവും, മൂന്നാം പദ്ധതിക്കാലത്ത് കഷ്ടിച്ച് എട്ടു ശതമാനവും മാത്രം. നാലാം പദ്ധതിക്കാലത്ത് സ്ഥിതി അല്പം മെച്ചപ്പെട്ടു: ഇരുപത്തിരണ്ടുകോടി രൂപയാണ് വ്യാവസായികമേഖലയിൽ മുതൽമുടക്കിയത്. അടുത്ത അഞ്ചാം പദ്ധതിയിൽ അമ്പത്തിമൂന്നു കോടി രൂപയാണ് മാററിവച്ചിട്ടുള്ളത്. ഇത് സ്റ്റേറ്റ് സെക്ടറിലെ പൊതുമേഖലയുടെ കാര്യം. സെൻട്രൽ സെക്ടറിൽ ആവശ്യപ്പെട്ടിരുന്നത് 460 കോടി രൂപയുടെ മൂലധന നിക്ഷേപമാണ്. ആവശ്യപ്പെട്ടിരുന്നതിൻെറ നാലിലൊന്നെങ്കിലും കിട്ടിയെങ്കിൽ നന്നായിരുന്നു.

കരകൗശലവികസന കോർപ്പറേഷൻ ചെയർമാനായ ശ്രീ.കുഞ്ഞുകൃഷ്ണൻനാടാർ, മാനേജിംഗ് ഡയറക്ടർക്കെതിരെ ഗുരുതരമായ ആരോപണങ്ങളുന്നയിക്കുവാൻ നിയമസഭാവേദി ഉപയോഗപ്പെടുത്തിയത് ഭരണപക്ഷത്തുള്ള പലരേയും അലോസരപ്പെടുത്തി. അത്രയുംകൊണ്ടു പോരാഞ്ഞ്, പ്രമുഖനായ ഒരു കമ്മ്യൂണിസ്ററുനേതാവിൻെറ ബന്ധുവായതുകൊണ്ടാണ് പ്രസ്തുത മാനേജിംഗ് ഡയറക്ടർ ഇതൊക്കെ ചെയ്യാൻ ധൈര്യപ്പെടുന്നതെന്നുകൂടി പറഞ്ഞപ്പോൾ, ശ്രീ.ടി.വി. തോമസ്, ശ്രീ.നാടാരെ അങ്ങനെ വെറുതേ വിടുകയില്ലെന്ന കാര്യത്തിൽ ആർക്കും സംശയമില്ലായിരുന്നു.

തൻെറ മറുപടിപ്രസംഗം അവസാനിപ്പിക്കുന്നതിനുമുമ്പായി ശ്രീ.നാടാരെ ടി.വി. പിടികൂടി.

''ഒരു കാര്യം ശ്രീ.നാടാരെ അറിയിക്കുവാൻ ഞാൻ ആഗ്രഹിക്കുകയാണ്. ബന്ധുബലവും പാർട്ടിബലവും ന്യായമായ നടപടികൾ സ്വീകരിക്കുന്നതിനു തടസ്സമായി നിൽക്കുകയില്ലെന്ന് ശ്രീ.നാടാരെ അറിയിക്കുകയാണ്. ബന്ധുബലം മാത്രമല്ല പാർട്ടിബലവും ഞാനത്ര വകവയ്ക്കുകയില്ല...''

ശ്രീ.നാടാരുടെ ഭാവിയെപ്പററി ആർക്കെങ്കിലും എന്തെങ്കിലും സംശയം ബാക്കിയുണ്ടായിരുന്നെങ്കിൽ അതുംകൂടി തീർക്കുവാനായി കേരളാകോൺഗ്രസ്സിലെ ശ്രീ.ലൂക്കോസിൻെറ വക ഒരു ചോദ്യം:

''ബഹുമാനപ്പെട്ട നാടാരെ ചെയർമാൻ സ്ഥാനത്തുനിന്നും പിരിച്ചുവിടുമെന്നാണോ ഈ പറയുന്നതിൻെറ അർത്ഥം?''

''അല്ല, പിരിച്ചുവിടുമെന്നല്ല, അദ്ദേഹത്തിൻെറ പ്രസംഗം കേട്ടാൽ ഇത്ര ഭയങ്കര കൊള്ള നടക്കുന്ന സ്ഥാപനത്തിൻെറ അധിപനായിട്ടി

ക്കുന്നതു കുറച്ചിലായിട്ടു തോന്നി രാജി വച്ചേക്കുമെന്നാണ്. അങ്ങനെ രാജിവച്ചാൽ പിൻവലിക്കണമെന്നു പറയുകയില്ല, എന്നു മാത്രമേ ഉള്ളൂ.''

ഭരണപക്ഷത്തെ പ്രമുഖകക്ഷിയിലെ ഒരംഗത്തെക്കുറിച്ച് ഇങ്ങനെ പരസ്യമായി നിയമസഭയിൽ പറയാൻ ടി.വി.ക്കുമാത്രമേ കഴിയൂ.

വിദ്യാഭ്യാസവകുപ്പിന്റെ ചുമതല ഏറ്റെടുത്തശേഷം ആദ്യമായി ശ്രീ.ചാക്കീരി അഹമ്മദ് കുട്ടി സഭയിലെത്തിയ സന്ദർഭമായിരുന്നു അത്. അതിവിപുലമായ വകുപ്പിലെ അതിസങ്കീർണ്ണമായ നിരവധി പ്രശ്നങ്ങളുമായി നവാഗതനായ മന്ത്രി ഇടപഴകിവരുന്നതേയുള്ളൂ. ചാക്കീരി സാഹിബാണെങ്കിൽ വിനീതരിൽ വിനീതൻ; സർവസമ്മതൻ. ഏവർക്കും സ്വീകാര്യൻ. എങ്കിലും അദ്ദേഹത്തിനും മുൾമുനകൾ ഏല്ക്കേണ്ടിവന്നു. ശ്രീ.കെ.എം. ജോർജ്ജാണ് തുടങ്ങിവച്ചത്:

''അദ്ദേഹത്തിന്റെ മുമ്പന്മാർ പലരും പ്രഗല്ഭന്മാരായിരുന്നു—മരിച്ചുപോയവരും ജീവിച്ചിരിക്കുന്നവരും. ഏററവുംവലിയ ഗുണം ഒരു വ്യക്തിക്കുണ്ടാവുന്നത് തന്റെ വിജ്ഞാനക്കുറവിനെപ്പററിയും പ്രാഗല്ഭ്യക്കുറവിനെപ്പററിയും ബോധമുണ്ടായിരിക്കുക എന്നുള്ളതാണ്. ഇന്നുള്ള വിദ്യാഭ്യാസമന്ത്രിക്ക് അതിനുള്ള തികഞ്ഞബോധം ഉണ്ടെന്നുള്ള വിശ്വാസമുണ്ട്...''

ശ്രീ.ജോർജ്ജ് അങ്ങനെ പറഞ്ഞത് ഒരു പക്ഷേ ശ്രീ.ചാക്കീരി അഹമ്മദ്കുട്ടിയുടെ പ്രഗല്ഭനായ മുൻഗാമിയോടുള്ള അതിരററ സ്നേഹാദരങ്ങൾ കൊണ്ടായിരിക്കാം. പക്ഷേ, ആരേയും നോവിക്കാത്ത ചാക്കീരി സാഹിബ്ബിന്റെ ഉള്ളിൽ ആ മുൾമുന ചെന്നുതറച്ച് ചോരപൊടിഞ്ഞു. മറുപടി പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു:

''...ഞാൻ വളരെ കഴിവു കുറഞ്ഞവനാണ്. വിദ്യാഭ്യാസരംഗത്ത് യാതൊരു യോഗ്യതയുമില്ലാത്ത ആളാണെന്ന് പരസ്യമായി സമ്മതിക്കുന്നു. ഞാൻ പോയിട്ട് കൂടുതൽ പ്രഗല്ഭനായ ഒരാൾ വന്നാൽ ഈ രംഗത്ത് കൂടുതൽ പുരോഗതി ഉണ്ടാക്കാൻ സാധിക്കുമെന്നുള്ള വിശ്വാസം ഉണ്ടെങ്കിൽ വളരെ വിനീതനായി ഞാൻ പോകാൻ തയ്യാറാണ്...''

വിദ്യാഭ്യാസവകുപ്പു ഭരിക്കുന്നതു മുഖ്യമന്ത്രിയാണെന്ന, ഭംഗ്യന്തരേണയുള്ള മററു ചിലരുടെ ആക്ഷേപത്തിനും മറുപടി അതേ സ്വരത്തിലായിരുന്നു:

''....ബഹുമാനപ്പെട്ട മുഖ്യമന്ത്രിയെ ഞാൻ ഒരു ജ്യേഷ്ഠനെപ്പോലെയും ഗുരുവിനെപ്പോലെയുമാണ് കരുതുന്നത്. എല്ലാ കാര്യങ്ങളും ഞാൻ അദ്ദേഹത്തോടു ചോദിച്ചിട്ടാണ് ചെയ്യാറുള്ളത്. ആര് എന്തു ധരിച്ചാലും, അദ്ദേഹം എനിക്കു തെററായ വിധത്തിൽ ഉപദേശം തന്നിട്ടില്ല. അദ്ദേഹം നല്കിയിട്ടുള്ള ഉപദേശവും നിർദ്ദേശവുമാണ് ഈവിധത്തിൽ പ്രവർത്തിക്കുന്നതിന് എനിക്കു സഹായകമായിത്തീർന്നിട്ടുള്ളത്.''

ശ്രീ.അച്ചുതമേനോനിൽ അദ്ദേഹം അർപ്പിച്ചിരുന്ന വിശ്വാസം സമ്പൂർണ്ണവും അചഞ്ചലവുമായിരുന്നു. അവസാനംവരെ അത് അഭംഗുരം തുടരുകയും ചെയ്തു.

ഇതൊക്കെയാണെങ്കിലും അന്നു സഭ പിരിഞ്ഞ് അംഗങ്ങൾ പുറത്തേക്കുപോയപ്പോൾ അവരിൽ പലരും ശ്രീ.മുഹമ്മദ്കോയയെ ഓർത്തിട്ടുണ്ടാവണം. ചടുലമായ വാക്പ്രയോഗങ്ങളും നർമ്മോക്തികളും കൊണ്ടു നിറഞ്ഞതും, അഭിനന്ദനങ്ങളും ആക്ഷേപങ്ങളും പരിഹാസവചനങ്ങളും വാരിക്കോരി നാലുപാടും വിതറിക്കൊണ്ടുള്ളതുമായ അദ്ദേഹത്തിന്റെ മറുപടി പ്രസംഗങ്ങൾ അവിസ്മരണീയങ്ങളാണ്.

ശ്രീ.കോയയുടെ അഭാവം ഏററവും കൂടുതൽ അനുഭവപ്പെട്ടവരിൽ ഒരാൾ ശ്രീ.പി.ഉണ്ണിക്കൃഷ്ണപിള്ളയായിരുന്നു—അദ്ദേഹം ചാക്കീരി സാഹിബ്ബിന്റെ ഒരുത്തമ സുഹൃത്തായിരുന്നെങ്കിൽക്കൂടിയും. സർവകലാശാലാ സിൻഡിക്കേററംഗം കൂടിയായിരുന്നു ശ്രീ.ഉണ്ണിക്കൃഷ്ണപിള്ള. വിദ്യാഭ്യാസകാര്യങ്ങളിൽ വളരെയേറെ താല്പര്യം പ്രകടിപ്പിച്ചിരുന്ന അദ്ധ്യാപകേതരാംഗമായിരുന്നു. സ്വകാര്യ കോളേജദ്ധ്യാപകന്മാർക്ക് ഗവൺമെൻറിൽ നിന്നും നേരിട്ടു ശമ്പളം നല്കാൻ ഇടയാക്കിയതിലും ഫീസ് ഏകീകരണകാര്യത്തിലും ശ്രീ.ഉണ്ണിക്കൃഷ്ണപിള്ള വഹിച്ച പങ്ക് കൃതജ്ഞതയോടെയല്ലെങ്കിലും (സമരം ചെയ്ത് അവകാശങ്ങൾ നേടുമ്പോൾ കൃതജ്ഞത എന്തിന്?) ഓർക്കുന്നവർ ഇപ്പോഴുമുണ്ടാവാം.

വിദ്യാഭ്യാസ പ്രശ്നങ്ങൾ മാത്രമല്ല അവരെ തമ്മിൽ അടുപ്പിക്കുകയും ആകർഷിക്കുകയും ചെയ്തിരുന്നത്. ശ്രീ.കോയയെപ്പോലെ ശ്രീ.ഉണ്ണിക്കൃഷ്ണപിള്ളയും ഒരു തികഞ്ഞ കലാരസികനും ആസ്വാദകനുമാണ്. നിയമഭയ്ക്കകത്ത് അവർ തമ്മിൽ 'ഇടയുമ്പോൾ' ആലോചനാമധുരങ്ങളും ഓർമ്മയിൽ എന്നും കുറിച്ചുവയ്ക്കാവുന്നവയുമായ പലതും പുറത്തുവരും.

'അവശതാപരിഹാരാർത്ഥം' സംഗീത കലാലയ വിദ്യർത്ഥിനീ-വിദ്യാർത്ഥികൾ സമരരംഗത്തിറങ്ങേണ്ടിവന്നതിൽ വ്രണിതഹൃദയനായ ശ്രീ.ഉണ്ണിക്കൃഷ്ണപിള്ള മന്ത്രിയോടു ചോദിച്ചു:

''സംഗീതമപി സാഹിത്യം സരസ്വത്യാസ്തനദ്വയം എന്നിരിക്കെ, ബഹുമാനപ്പെട്ട മന്ത്രിക്ക് സാഹിത്യത്തോടു മമതയും സംഗീതത്തോടു വിരോധവും വരാനുള്ള കാരണമെന്താണ്?''

പ്രത്യുല്പന്നമതിയായ മന്ത്രിയുടെ ഉടൻ ഉത്തരം:

''സാമ്പത്തികപരാധീനതയല്ലാതെ, ഈ സ്തനദ്വയങ്ങളിൽ ഒന്നിനോടും എനിക്കു വിരോധമില്ല.''

അത് ഒരുദാഹരണം മാത്രം!

(തുടരും)

Bamsuri
Classic Library

ബാംസുരി ക്ലാസിക് ലൈബ്രറി

ഇരുപതാം നൂററാണ്ടിന്റെ സത്തയും സംസ്കാരവും രൂപീകരിച്ച ചിന്തകരുടെ തിരഞ്ഞെടുത്ത രചനകൾ പഠന വിമർശനങ്ങളോടൊപ്പം മലയാളത്തിൽ പ്രസിദ്ധീകരിക്കുന്നു.

ആദ്യഘട്ടത്തിൽ നീത്ഷെ, സാർത്, ഫ്രോയ്ഡ്, ടോയൻബി, റസ്സൽ, ലവിസ്ട്രൗസ്, കൃഷ്ണമൂർത്തി, ഷൂമാക്കർ, ഇവാൻ ഇല്ലിച്ച്, ഫൂക്കോ, ദെറിഡാ, അൽത്യൂസ്സർ, ഒക്ടോവ്യാപാസ്, ബാർഥ്, തർക്കോവ്സ്കി, വാൾട്ടർ ബെൻയമിൻ എന്നിവരുടെ കൃതികൾ.

ഈ കാലഘട്ടത്തിലെ ഏററവും പ്രസക്തവും അനിവാര്യവുമായ ഗ്രന്ഥങ്ങളുടെ പരമ്പര.

വിശദവിവരങ്ങൾക്കും അംഗത്വത്തിനും

മാനേജർ ബാംസുരി ബുക്സ് ആലുവ. 683101.

വിവാഹത്തിന് മുമ്പും പിമ്പും നിങ്ങൾക്കുണ്ടാകുന്ന ബലഹീനത, നാഡീതളർച്ച, ധാതുക്ഷയം, ശക്തിക്കുറവ് മുതലായ രോഗങ്ങൾ ചികിത്സിച്ച് സുഖപ്പെടുത്തുവാൻ ഇന്നു തന്നെ നേരിൽ കാണുക.

Dr. M.S. സർക്കാർ
സർക്കാർ
ഡിസ്പെൻസറി,
മേടമുക്ക്,
മണക്കാട്,
തിരുവനന്തപുരം.

ഗൾഫ് മലയാളികളുടെ ശ്രദ്ധയ്ക്ക്

ഒരു മനോരോഗ വിദഗ്ദ്ധയുടെ സേവനം ഇപ്പോൾ നിങ്ങൾക്ക് U.A.E യിൽ ലഭ്യമാണ്. ബന്ധപ്പെടേണ്ട മേൽവിലാസം

Mrs. Reji Pathros DM & SP
P.O. Box: 7629
Dubai
Tel: 378786



# പുതിയ പുസ്തകങ്ങൾ

## സിനിമയുടെ രാഷ്ട്രീയം

പ്രശസ്ത ചലച്ചിത്രകാരനും പത്രപ്രവർത്തകനും കലാനിരൂപകനുമായ രവീന്ദ്രന്റെ ചലച്ചിത്ര സംബന്ധിയായ ഒരു ഗ്രന്ഥം. സിനിമയെക്കുറിച്ച് അടിസ്ഥാനധാരണകളുള്ള ഒരാൾ എഴുതിയ ഒരു നല്ല കൃതിയാണിത്. ഇത്തരത്തിലുള്ള ഗ്രന്ഥങ്ങളാണ് സിനിമയെക്കുറിച്ച് മലയാളത്തിലുണ്ടാകേണ്ടതും. സിനിമയുടെ രാഷ്ട്രീയമാണ് കൈകാര്യം ചെയ്യുന്ന വിഷയം. മലയാള സിനിമയിലെ രാഷ്ട്രീയമായ അന്തർധാരകൾ അങ്ങനെയുള്ള രചനകൾ ഗൗരവമായി പഠിച്ച് വിശകലനം ചെയ്യുന്നു. സിനിമയിലെ രാഷ്ട്രീയം നിയന്ത്രിക്കുന്ന സാമ്പത്തിക കേന്ദ്രങ്ങളും സൂക്ഷ്മനിരീക്ഷണത്തിനു വിധേയമാകുന്നുണ്ട്.

സിനിമയുടെ രാഷ്ട്രീയം
ഗ്രന്ഥ: രവീന്ദ്രൻ
പ്രസാ: ബോധി പബ്ളിഷിംഗ് ഹൗസ്, കോഴിക്കോട്
വില: 25 രൂപ

## കോവിലൻ

കോവിലനെക്കുറിച്ച് അറിയാനുള്ള ഒരുഗ്രന്ഥം. കോവിലൻ സാഹിത്യത്തെക്കുറിച്ച് കഥാകൃത്തുക്കളും നിരൂപകന്മാരുമെഴുതിയ പഠനങ്ങളും കോവിലന്റെ അഞ്ചു കഥകളും. ആമുഖമായി പുനത്തിൽ കുഞ്ഞബ്ദുള്ള കോവിലനെക്കുറിച്ച് എഴുതിയ രസകരമായ ഒരു കുറിപ്പും, ഒടുവിൽ എസ്.വി. വേണുഗോപൻനായർ നടത്തിയ ഒരു ഇൻറർവ്യൂവുമുണ്ട്. ഗ്രന്ഥം എഡിററു ചെയ്തിരിക്കുന്നത് പി. ഉദയഭാനുവാണ്. ഉദയഭാനു ഇങ്ങനെ എഴുതുന്നു: ''ധീരനും സൗമ്യനും നട്ടെല്ലുള്ളവനുമായ ഈ എഴുത്തുകാരൻ അങ്ങനെ വിസ്മരിക്കപ്പെട്ടുകൂടാ എന്ന ബോധമാണ് ഇങ്ങനെയൊരു സമാകലനത്തിന് പ്രേരണയായത്...''

കോവിലൻ
പ്രസാ: മൾബറി പബ്ളിക്കേഷൻസ്
വില: 30 രൂപ

## ഏതോ ചില സ്വപ്നങ്ങളിൽ

ജി.എൻ. പണിക്കരുടെ ഒരു ചെറുനോവൽ. വിചിത്രമായ ഒരു ജീവിതത്തിന്റെ ഉടമയായ ദേവയാനിയാണ് ഈ നോവലിലെ നായിക. സൂക്ഷ്മമായി പറഞ്ഞാൽ സങ്കീർണ്ണഭാവങ്ങളുള്ള ദേവയാനിയുടെ മനസ്സിന്റെ ആവിഷ്കരണമാണ് നോവലിൽ സാധിക്കുന്നത്. വായിക്കാൻ സുഖമുള്ള ഒരു ശരാശരി നോവൽ. നമ്പൂതിരിയുടെ രേഖാചിത്രങ്ങളുമുണ്ട്.

ഏതോ ചില സ്വപ്നങ്ങളിൽ
ഗ്രന്ഥ: ജി.എൻ. പണിക്കർ
വിത: നാഷനൽ ബുക്ക് സ്ററാൾ
വില: 17 രൂപ

## മരുഭൂമിയുടെ ഹൃദയം തേടി

നോവലിസ്ററും കഥാകൃത്തുമായ ജോർജ്ജ് ഓണക്കൂർ ഗൾഫ് മേഖലയിൽ നടത്തിയ സന്ദർശനത്തിനിടയിൽ തനിക്കുണ്ടായ അനുഭവങ്ങൾ വിവരിക്കുകയാണ് ഈ ഗ്രന്ഥത്തിൽ. 'അറേബ്യൻ മരുഭൂമികളിൽ എണ്ണപ്പാടങ്ങൾ സൃഷ്ടിച്ച വിസ്മയാനുഭവങ്ങളുടെ സ്വഭാവം ഗ്രഹിക്കാൻ ഉത്സുകനായ ചരിത്രവിദ്യാർത്ഥിക്ക് ഈ ഗ്രന്ഥം പ്രയോജനപ്പെടാതിരിക്കില്ല എന്നാണ് എന്റെ പ്രതീക്ഷ' എന്ന് ഗ്രന്ഥകാരൻ ആമുഖത്തിൽ പറയുന്നുണ്ട്. രാഷ്ട്രങ്ങളെ സംബന്ധിച്ച നിരീക്ഷണങ്ങളുടെ കഥ എന്തോ ആവട്ടെ; ഒരു ഇരിപ്പിന് വായിച്ചുപോകാവുന്നത്ര ലളിതവും സുന്ദരവുമായിട്ടാണ് ഈ അനുഭവങ്ങൾ എഴുതപ്പെട്ടിട്ടുള്ളത്. അതിന് ഗ്രന്ഥകർത്താവിലെ കഥാകാരൻ വളരെയേറെ സഹായിച്ചിരിക്കുന്നു.

മരുഭൂമിയുടെ ഹൃദയംതേടി
ഗ്രന്ഥ: ജോർജ്ജ് ഓണക്കൂർ
വിത: നാഷനൽ ബുക്ക് സ്ററാൾ
വില: 22 രൂപ

## വിധാതാവിന്റെ ചിരി

കെ.പി. രാമനുണ്ണിയുടെ പന്ത്രണ്ട് കഥകളുടെ സമാഹാരം. ഈ കഥാകൃത്തിന്റെ പ്രഥമ സമാഹാരമാണിത്. പറയാൻ സ്വന്തമായി എന്തോ ഉള്ള ഈ കഥാകാരന് വായനക്കാരെ ആകർഷിക്കുന്ന ശൈലിയുമുണ്ട്. രാമനുണ്ണി എന്ന കഥാകൃത്ത് കരിഞ്ഞുപോകാൻ ഇടയില്ലാത്ത ഒരു മരത്തിന്റെ സൂചനകൾ നല്കുന്നു ഇപ്പോൾത്തന്നെ. ഈ സമാഹാരത്തിലെ ഏററവും നല്ല കഥ 'വിധാതാവിന്റെ ചിരി' തന്നെ. എം. അച്യുതൻ എഴുതിയ അവതാരികയിൽ ഇങ്ങനെ രാമനുണ്ണിയുടെ കഥകളെ നിരീക്ഷിക്കുന്നു: '.... അർത്ഥവത്തായ ജീവിതാനുഭവങ്ങളെ ലക്ഷ്യവേദിയായ ശില്പത്തിലൂടെ മുക്തമാക്കുമ്പോഴാണ് അവ കൊള്ളേണ്ടിടത്ത് കൊള്ളുക—സ്വയം വായ്പിക്കുവാൻ ശക്തമാകുക. രാമനുണ്ണിയുടെ കഥകൾക്ക് ആ ശക്തിയുണ്ട്.'

വിധാതാവിന്റെ ചിരി
ഗ്രന്ഥാ: കെ.പി. രാമനുണ്ണി
പ്രസാ: നാഷനൽ ബുക്ക് സ്ററാൾ
വില: 19 രൂപ

## മലയാളത്തിലെ ഈ വർഷത്തെ ഏറ്റവും നല്ല നാടകം

'പറയിപെറ്റുപന്തിരുകുലം' എന്ന ഐതീഹ്യകഥയിലെ അഞ്ചുകഥാപാത്രങ്ങൾ, മേഴത്തോൾ അഗ്നിഹോത്രി, നാറാണത്തുഭ്രാന്തൻ, പെരുന്തച്ചൻ, പാണനാർ, പെരുന്തച്ചന്റെ മകൻ എന്നിവർ 'IDENTITY CRISIS' നിലനിൽക്കുന്ന 1991 ൽ ജീവിച്ചിരുന്നാൽ എങ്ങനെയിരിക്കും? ഇവരിലൂടെ വേദം, ശാസ്ത്രം, കല, പാദസേവ ഇവയും പുനർജ്ജനിച്ചാലോ? പുനർജ്ജനിക്കുന്നു ആട്ടവിളക്കിലൂടെ



**കൊല്ലം അജന്ത** യുടെ

# ആട്ടവിളക്ക്

രചന
**രാജൻ കിഴക്കനേല**

സംവിധാനം
**കരകുളം ചന്ദ്രൻ**

ഗാനങ്ങൾ **ചാത്തന്നൂർ മോഹൻ**, സംഗീതം **ആലപ്പി ഋഷികേശ്**
രംഗപടം **സുജാതൻ** • പശ്ചാത്തല ശബ്ദനിയന്ത്രണം **കൊച്ചനിയൻ**

**രംഗത്ത്**

കരകുളം ചന്ദ്രൻ • കയ്യാലം ശ്രീധരൻ നായർ • ബാലകൃഷ്ണൻ നായർ • ആലപ്പി പൊന്നൻ • ഡോഫിൻ • കൊച്ചനിയൻ • സുലോചന • കൃഷ്ണകുമാരി • ജെസ്സിമോഹൻ,

**ഏപ്രിൽ അവസാനവാരം മുതൽ മലബാർ പ്രോഗ്രാം ചാർട്ടു ചെയ്യുന്നു. ഫൈനാർട്ട്സ് സൊസൈറ്റികൾക്ക് പ്രത്യേക കൺസഷൻ.**

**അന്വേഷണത്തിന്**

സെക്രട്ടറി, അജന്ത, അൻസാർ ലോഡ്ജ്, കൊല്ലം-1. ഫോൺ: 79072
കരകുളം ചന്ദ്രൻ, അജന്ത, തിരുമുല്ലവാരം P.O., കൊല്ലം-12. ഫോൺ: 4165 PP

venu






എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

"വർഷങ്ങൾക്കു മുൻപ് മതിൽദായും ഞാനും സാന്ത്യാഗോയിൽ താമസിച്ചിരുന്ന കാലത്ത് രാത്രിയിൽ ഞങ്ങൾ മുകളിലിരുന്നു നഗരത്തെ നോക്കുന്നതു പതിവായിരുന്നു. ഞങ്ങളുടെ വീട്ടിനു താഴെ—ഭാഗികവീക്ഷണം മാത്രം കിട്ടിയിരുന്ന അടുത്തുള്ള തെരുവിൽ—എന്നും രാത്രിയിൽ ഒരലക്കുകാരി രണ്ടുമെഴുകുതിരിയും ഒരു തൊട്ടിയുമായി പ്രത്യക്ഷയാകും; മതപരമായ ചടങ്ങിൽ പങ്കുകൊള്ളുന്നവളെപ്പോലെ. കൃത്യനിഷ്ഠയോടെ ഒൻപതു മണിതൊട്ടു രാത്രി ഏറെച്ചെല്ലുന്നതുവരെ അവൾ വസ്ത്രങ്ങൾ തിരുമ്മുകയും തിരുമ്മുകയും ചെയ്യും. ഞങ്ങൾക്ക് ഒരിക്കലും അവളുടെ മുഖം കാണാൻ കഴിഞ്ഞില്ല. രാത്രിയുടെ താഴെ, രാത്രിയുടെ ഭാരത്തിനു താഴെ, മിന്നിമിന്നിക്കത്തുന്ന രണ്ടു മെഴുകുതിരികളുടെ അഗ്നിനാളങ്ങൾക്കിടയിൽ കുനിഞ്ഞു നില്ക്കുന്ന നിഴൽ രൂപം പോലെയായിരുന്നു അവൾ. സൗന്ദര്യത്തെ സൗന്ദര്യത്തിനുവേണ്ടി, കലയെ കലയ്ക്കുവേണ്ടി മാത്രം സ്നേഹിക്കുന്ന പ്രാചീന കാലത്തെ കവികളിൽ ഒരാളായിരുന്നു ഞാനെങ്കിൽ പതയുടെയും പദവിവസ്ത്രങ്ങളുടെയും മതപരങ്ങളായ മുഖാവരണങ്ങളുടെയും ദേവാലയത്തിൽ ആധിപത്യമുള്ള പുരോഹിതരുടെ രൂപത്തിൽ ആ മതാനുഷ്ഠാനക്കാരിയായ അലക്കുകാരിയെ കൊണ്ടാടുമായിരുന്നു."

മഹാകവികളിൽ മഹാകവിയായ പാവ്ലോ നെറൂദയുടെ "Passions and Impressions" എന്ന ഗ്രന്ഥത്തിൽ ഉള്ളതാണ് ഈ ഖണ്ഡിക. അദ്ദേഹത്തിന്റെ പ്രഖ്യാതമായ ആത്മകഥയുടെ (Memoirs) രണ്ടാം ഭാഗമാണിത്. ഇതു വായിക്കാത്തവർ സാഹിത്യത്തിന്റെ സമ്പൂർണ്ണ സൗന്ദര്യം ആസ്വദിച്ചവരാണെന്നു പറയാനൊക്കുകയില്ല. (Translated by Margaret Sayers Paden Farrar. Straus. Groux. £ 16 = 50)

## സംഭവങ്ങൾ

**ആ**ർട്സ് കോളേജ് മലയാളം വകുപ്പിന്റെ അധ്യക്ഷനും അക്കാലത്തെ പേരുകേട്ട നിരൂപകനും ആയിരുന്ന പി. അനന്തൻപിള്ള 'കേരളപാണിനി' എന്ന പുസ്തകമെഴുതി. കേരളപാണിനിയായ എ.ആർ. രാജരാജവർമ്മയുടെ കാര്യങ്ങളെക്കാൾ സ്വന്തം കാര്യങ്ങളാണ് അതിലേറെ ഉണ്ടായിരുന്നതെന്ന് അന്ന് ആക്ഷേപമുണ്ടായി. ആ ഗ്രന്ഥം നിരൂപണം ചെയ്ത ഡി. പദ്മനാഭനുണ്ണി പറഞ്ഞു: "'ഞാനും കേരളപാണിനിയും' എന്ന പേരാണ് ഈ പുസ്തകത്തിനു കൂടുതൽ യോജിക്കുക."

2) ഡി. പദ്മനാഭനുണ്ണി നളചരിതം ആട്ടക്കഥ പഠിപ്പിക്കുകയായിരുന്നു ബി.എ. ക്ളാസ്സിൽ. ദമയന്തിയെക്കണ്ട് കാട്ടാളൻ 'ആരാലിവൾതൻ അധരം പേയം' എന്നു ചോദിക്കുന്ന ഭാഗം അദ്ദേഹം ചൊല്ലിയപ്പോൾ ഒരു വിദ്യാർത്ഥി 'എന്നാലിവൾതൻ അധരം പേയം' എന്നു പറഞ്ഞു. ഉടനെ പദ്മനാഭനുണ്ണി ഉരുളയ്ക്കുപ്പേരിയായി ഇങ്ങനെ കൊടുത്തു: 'നിന്നാൽ അവൾതൻ മൂത്രം പേയം'

3) ഭാര്യയും ഭർത്താവും ഒരു സ്ഥലത്തു ജോലി നോക്കുന്നുവെന്നറിഞ്ഞാൽ ഉടനെ അയാളെ സ്ഥലംമാറ്റുന്ന ഒരു സാഡിസ്റ്റായ ഉദ്യോഗസ്ഥൻ ഉണ്ടായിരുന്നു. അദ്ദേഹം മരിച്ചുവെന്നു കേട്ടപ്പോൾ അദ്ദേഹത്തിന്റെ സാഡിസത്തിനു വിധേയനായ ഒരാൾ എന്നോട് ഉത്കണ്ഠയോടെ ചോദിച്ചു: "സത്യമാണോ കൃഷ്ണൻ നായരേ?"

4) ഐറിഷ് നാടകകർത്താവായ ബ്രൻഡൻ ബേഹൻ നിരൂപകരെ വെറുത്തിരുന്നു. അദ്ദേഹം ഒരിക്കൽ അഭിപ്രായപ്പെട്ടു: "ഹേരത്തിലെ നപുംസകരെപ്പോലെയാണു നിരൂപകർ. അത് എങ്ങനെയാണ് നടത്തുന്നതെന്ന് അവർക്കറിയാം. എല്ലാ ദിവസവും അവർ അതു കാണുകയും ചെയ്യുന്നു. പക്ഷേ തങ്ങൾക്കുതന്നെ അത് ചെയ്യാനും വയ്യ."

5) ജി. ശങ്കരക്കുറുപ്പ് കവിയല്ലെന്നു എൻ. ഗോപാലപിള്ള പറയുന്ന കാലം. "സാറെന്താ അങ്ങനെ പറയുന്നത്?" എന്നു ഞാൻ ചോദിച്ചു. സാറ് മറുപടി നല്കി:- "അത് (ജിയുടെ കവിത) വെറും ടെക്നിക്കാണ്. കൃഷ്ണൻ നായർ വിചാരിച്ചാലും അതുപോലെയൊക്കെ എഴുതാവുന്നതേയുള്ളു. ഞാൻ കുറച്ചു നേരം മിണ്ടാതിരുന്നിട്ട് ജിയുടെ 'ആ സന്ധ്യ' ചൊല്ലിക്കേൾപ്പിച്ചു. "നന്നായിരിക്കുന്നില്ലേ സാർ?" എന്നു ഞാൻ ചോദിച്ചപ്പോൾ സാറ് "നന്നായിരിക്കുന്നു. ഇനി അതിന്റെ ഒറിജിനൽ മാത്രം അന്വേഷിച്ചാൽ മതി" എന്നു പറഞ്ഞു. ഉടനെ, അടുത്തുണ്ടായിരുന്ന പ്രഫെസർ കെ. ബാലരാമപ്പണിക്കർ "യ: കൗമാരഹര....." എന്ന സംസ്കൃത ശ്ളോകം ചൊല്ലിയിട്ട് അതിന്റെ വിപുലീകരണമാണ് 'ആ സന്ധ്യ' എന്നറിയിച്ചു.

"പൈങ്കിളിസാഹിത്യം ഇല്ലാതാക്കാൻ?"
"സാക്ഷരത പ്രചരിപ്പിച്ചാൽ മതി."



പാവ്‌ലോ നെറൂദ

## ചോദ്യം, ഉത്തരം

"**പ**രമശത്രുക്കളായ രണ്ടു രാഷ്ട്രീയക്കാർ തമ്മിൽ കാണാനിടവന്നാൽ രണ്ടു പേരും മുപ്പത്തിരണ്ടു പല്ലുകൾ വീതം കാണിച്ചു കൊണ്ട് കൈപിടിച്ചു കുലുക്കുന്നു, ആലിംഗനം ചെയ്യുന്നു. ഇതെങ്ങനെ സാദ്ധ്യമാകും സാറേ?"

"കഴുത്തിൽ പിടിച്ച് ഞെക്കാൻ കഴിയാത്തതു കൊണ്ടാണ് ഹസ്തദാനം നടത്തുന്നത്. ആലിംഗനം ധൃതരാഷ്ട്രാലിംഗനമാണ്. യുദ്ധം തീർന്ന് ബുഷും സദ്ദാമും തമ്മിൽക്കണ്ടാലും പല്ലിളിപ്പും ഹസ്തദാനവും കെട്ടിപ്പിടിക്കലും ഉണ്ടാകും."

"നിങ്ങൾ മരിച്ചാൽ ശവകുടീരം കെട്ടുമോ? കെട്ടുമെങ്കിൽ എന്തെഴുതിവയ്ക്കണം?"

"ഞാൻ ഹിന്ദുവല്ലേ? അതുകൊണ്ട് ദഹിപ്പിക്കുകയേയുള്ളു. ഇനി എഴുതിവച്ചേ തീരൂ എന്നുണ്ടെങ്കിൽ അതിങ്ങനെയാവാം. 'നിരൂപകനല്ലായിരുന്നു. അതുകൊണ്ടു കള്ളം പറഞ്ഞിരുന്നില്ല.'"

"പൈങ്കിളി സാഹിത്യം ഇല്ലാതാക്കാൻ?"

"സാക്ഷരത പ്രചരിപ്പിച്ചാൽ മതി."

"ഓസ്‌ട്രേലിയയിൽ ഒരു മ്യൂസിക് പ്രൊഫസറെ വെടിവച്ചുകൊന്നുവെന്നു പത്രത്തിൽ വായിച്ചു. സംഗീതവും വധത്തിനു കാരണമാകുമോ?"

"ആ സമയത്ത് അയാളുടെ കൈയിൽ തോക്കുണ്ടായിരുന്നതുകൊണ്ട് വെടിവച്ചു. ഇവിടെ പ്രൊഫെസർമാരുടെ സംഗീതം കേൾക്കുന്നവരുടെ കൈയിൽ തോക്കില്ല."

"നിങ്ങളുടെ വർത്തമാനം ഞാൻ കേട്ടിട്ടുണ്ട്. ഒരിക്കലും സാഹിത്യത്തെക്കുറിച്ച് പറയാറില്ല നിങ്ങൾ. എന്താണ് കാരണം?"

"ഉണ്ണേണ്ട സമയത്തു ഉണ്ണും. അല്ലാതെ ഇരുപത്തിനാലു മണിക്കൂറും ഉണ്ടുകൊണ്ടിരിക്കുമോ മനുഷ്യൻ? വായിക്കേണ്ട സമയത്തു വായിക്കും. ദിവസം മുഴുവനും വായിക്കുന്നവൻ ഭ്രാന്തനാണ്. ഒരു ഭാഗവതർ കാറിലിരിക്കുന്നതു ഞാൻ കണ്ടു. പിറകിലത്തെ സീറ്റിൽ ചമ്രംപടിഞ്ഞ് ഇരിക്കുന്നു. രാഗവിസ്താരം നടത്തുന്നു. തുട താഴ്ത്തിയും പൊക്കിയും താളം പിടിക്കുന്നു. അദ്ദേഹത്തെ പാടിപ്പിച്ച എന്നെ കണ്ടിട്ട് കണ്ട ഭാവമില്ല. ഈ ഭാഗവതർ ചമയലുണ്ടല്ലോ അത് ഒരുതരം കാപട്യമാണ്. യഥാർത്ഥത്തിൽ ഗായകരായവർ തങ്ങൾ ഗായകരാണെന്നു മറ്റുള്ളവരെ അറിയിക്കുകയില്ല. ചെമ്പൈ വൈദ്യനാഥയ്യർ ഒരിക്കൽ [illegible] പാടാൻ പറഞ്ഞു. അദ്ദേഹം പാടി. ചെമ്പൈ അഭിനന്ദിച്ചു. മഹാന്മാർ അങ്ങനെയാണ്. വേണ്ട സന്ദർഭത്തിലേ അവർ സ്വന്തം വൈദഗ്ദ്ധ്യം കാണിക്കൂ."

"എൻ.ഇ. ബാലറാമിന്റെ മുൻപിൽ നിങ്ങൾ പഞ്ചപുച്ഛമടക്കി നില്ക്കുന്നതുകണ്ടല്ലോ. എന്താ ഹേതു?"

"ഞാൻ അദ്ദേഹത്തെ ബഹുമാനിക്കുന്നു. പഞ്ചപുച്ഛമടക്കി എന്നതു നിങ്ങൾക്കു തോന്നിയതാണ്. രാഷ്ട്രീയത്തിന്റെ ദോഷമൊട്ടുമില്ലാത്ത രാഷ്ട്രീയ നേതാവാണ് ശ്രീ. എൻ.ഇ. ബാലറാം."

"ഗോർബച്ചേവ് ഇടപെട്ടപ്പോൾ സദാം വഴങ്ങി. മറ്റുള്ളവർ സമാധാനം, സമാധാനം എന്നു പറഞ്ഞപ്പോൾ സദാം മിണ്ടാത്തതെന്ത്?"

"സിംഹം ഗർജ്ജിച്ചാൽ ആന പേടിക്കും. എലി 'ക്രീ' ശബ്ദം കേൾപ്പിച്ചാൽ ആനയ്ക്കു പേടിയുണ്ടാകുമോ?"

## കെ.എൽ. മോഹനവർമ്മ

**ഇ**തൊരു പേഴ്സനൽ കോളമാണ്. അതുകൊണ്ട് സാഹിത്യനിരൂപണം മാത്രമേ ഇതിലാകാവൂ എന്നാരും നിർബന്ധിക്കരുതേ. ഞാൻ സംസ്കാരസമ്പന്നനായ ശ്രീ. കെ.എൽ. മോഹനവർമ്മയെക്കുറിച്ചു എഴുതാൻ പോവുകയാണ്. അതിനുമുൻപ് വേറൊരു കാര്യം. ആ പട്ടണത്തിൽ ഞാനൊരു ഹോട്ടലിൽ താമസിക്കുകയാണ്. അക്കാലത്ത് മലയാളനാട്ടിലാണ് സാഹിത്യ വാരഫലം എഴുതിയിരുന്നത്. ലേഖനം എഴുതി കവറിലിട്ട് ഒട്ടിച്ച് എസ്.കെ. നായർ എന്നു തുടങ്ങി മേൽവിലാസമെഴുതി. ആ കവർ കൈയിൽ വച്ചുകൊണ്ട് ബസ് സ്റ്റേഷനിൽ നിന്നപ്പോൾ എനിക്കൊരു പരിചയവുമില്ലാത്ത ഒരു സുന്ദരിപ്പെൺകുട്ടി അടുത്തുവന്ന് കവറിലേക്കു നോക്കിയിട്ട് "സാറാണോ സാഹിത്യവാരഫലം എഴുതുന്നത്?" എന്നു ചോദിച്ചു. "അതേ" എന്നു ഉത്തരം. പിന്നീടും അവളെ പലതവണ കണ്ടു. ഒരുദിവസം അവൾ ചോദിച്ചു: "സാർ ഞാൻ ലോഡ്ജിൽ വരട്ടോ?" എന്റെ മറുപടി:- "പുരുഷന്മാർ മാത്രമുള്ള ലോഡ്ജല്ലേ. കുട്ടി വന്നാൽ നമുക്കു രണ്ടുപേർക്കും ദുഷ്പേരുണ്ടാകും." അവൾ വകവച്ചില്ല. മുന്നറിയിപ്പൊന്നും കൂടാതെ ഒരുദിവസം എന്റെ മുറിയിൽ കയറിവന്നു അവൾ. അന്വേഷിച്ചുവന്ന ആളായതുകൊണ്ട് ഞാൻ അതിഥിസത്കാര തൽപരതയോടുകൂടി പെരുമാറി. പിന്നൊരു ദിവസം അവൾ വന്നു നില്ക്കുന്നുവെന്നു വെയ്റ്റർ പറഞ്ഞപ്പോൾ "ഞാൻ കുളിക്കുകയാണെന്നു പറഞ്ഞേക്കു" എന്നു കള്ളം പറഞ്ഞിട്ട് മുറിയുടെ വാതിലടച്ചു. ഒന്നര മണിക്കൂർ കഴിഞ്ഞ് ജോലിസ്ഥലത്തു പോകാൻ ഞാൻ ലിഫ്റ്റിനടുത്തെത്തിയപ്പോൾ അവൾ തൊട്ടപ്പുറത്ത് കസേരയിൽ കാത്തിരിക്കുന്നതു കണ്ടു. നീരസം മറച്ച് ഞാൻ അവളെ വിളിച്ച് മുറിയിൽ കൊണ്ടുപോയി കാപ്പിയും പലഹാരവും വരുത്തിക്കൊടുത്തു. "ഇനി കുട്ടി ഇവിടെ വരരുത്" എന്ന് പോകാൻ നേരത്ത് സ്നേഹപൂർവ്വം പറയുകയും ചെയ്തു. രണ്ടാഴ്ചത്തേക്ക് അവളെ കണ്ടില്ല. ഒരുദിവസം കാലത്ത് അവൾ വീണ്ടുമെത്തി. കോപം, അസഹിഷ്ണുത, വെറുപ്പ് ഇവ പ്രഗല്ഭമായി മറച്ച് ഞാൻ അവളോട് ഇരിക്കാൻ പറഞ്ഞു. കുറേനേരം സാഹിത്യത്തെക്കുറിച്ച് എന്തൊക്കെയോ സംസാരിച്ചു. ഞാൻ വ്യക്തമായി ഓർമ്മിക്കുന്നു "ധീരസമീരേ എന്നു പറഞ്ഞാൽ എന്താണർത്ഥം സാർ" എന്ന് അവൾ ചോദിച്ചു. ഞാൻ മറുപടി പറയുന്നതിനുമുൻപ് ചുവരിലെ കണ്ണാടിയിൽ പ്രതിഫലനം. കെ.എൽ. മോഹനവർമ്മ. ഞാൻ വരേണ്ട സമയമല്ല ഇത് എന്ന മട്ടിൽ ആ പ്രതിഫലനം അപ്രത്യക്ഷമായി മുറിക്കു ള്ളിലേക്കു കയറി. ഞാൻ എഴുന്നേറ്റ് ബഹുമാനത്തോടെ അദ്ദേഹത്തോടു ഇരിക്കാൻ പറഞ്ഞു. അര മണിക്കൂറോളം അദ്ദേഹം എന്നോടു സംസാരിച്ചെങ്കിലും ആ പെൺകുട്ടിയെ ഒന്നു നോക്കുകയോ അവൾ ആരാണെന്നു എന്നോടു ചോദിക്കുകയോ ചെയ്തില്ല. പുരുഷൻ ഒറ്റയ്ക്കു താമസിക്കുന്ന മുറിയിൽ സ്ത്രീ—വിശേഷിച്ചും സുന്ദരിയായ യുവതി—വന്നിരിക്കാൻ പാടില്ല എന്നതു സമുദായത്തിന്റെ നിയമം. ആ നിയമം സമുദായത്തിനു അധികാരം നൽകുന്നു. എന്റെ മുറിയിലെത്തിയ മോഹനവർമ്മ ആ സമുദായത്തിന്റെ പ്രതിരൂപം. പ്രതിരൂപത്തിന് അധികാരമുണ്ട്. അതുകൊണ്ട് അദ്ദേഹത്തിന് ചോദിക്കുകയെങ്കിലും ചെയ്യാം "ഇതാരാ കൃഷ്ണൻ നായരേ?" ചോദിച്ചില്ല. ഒന്ന് അവളുടെ നേർക്ക് കണ്ണോടിച്ചതുമില്ല. സംസ്കാര സമ്പന്നനേ ഇങ്ങനെ പെരുമാറാൻ കഴിയൂ. ഈ സംസ്കാര വിശേഷം മോഹനവർമ്മയുടെ എല്ലാക്കഥകളിലുമുണ്ട്. കലാകൗമുദിയിൽ അദ്ദേഹമെഴുതിയ 'ദുഗ്ദ്ധം' എന്ന സുന്ദരമായ ഹാസ്യകഥയിലുമുണ്ട്. ഹാസ്യകഥയുടെ സാരാംശം നല്കിക്കൂടാ. അതു അമ്പലപ്പുഴ പാൽപ്പായസംപോലെ ആസ്വദിക്കാനുള്ളതാണ്. മോഹനവർമ്മയുടെ കഥാപാത്രമായ പ്രൊഫെസർ, പഞ്ചുമേനോനെപ്പോലെ സാഹിത്യത്തിലെ ചിരംജീവിയാകുന്ന മട്ടുണ്ട്. എന്നെക്കാണാൻ വരുമായിരുന്ന യുവതി എവിടെ എന്ന് ഞാൻ എന്നോടുതന്നെ ചോദിക്കാറുണ്ട്. അറിഞ്ഞുകൂടാ. കുറെക്കാലം മുൻപ്, വെള്ളസ്സാരിയുടുത്ത് വെള്ള ബ്ളൗസിട്ട്, വെള്ളപ്പട്ടുനാട തലമുടിയിൽ കെട്ടി അവൾ ഹജൂർ കച്ചേരിയുടെ മുൻപിൽ നില്ക്കുന്നതു കണ്ടു. ഓഫീസ് കാര്യമായി ഗവൺമെന്റ് സെക്രട്ടറിയെ കാണാൻ വന്നതാണ് എന്ന് എന്നോടു പറഞ്ഞു. ഇപ്പോൾ വല്ല ഓഫീസിലും വലിയ ഓഫീസറായി കഴിയുന്നുണ്ടാവാം. ദുഷ്പേരു പേടിച്ച് ഹോട്ടലിൽ ഒതുങ്ങിക്കഴിയുന്നതുവരെ അങ്ങോട്ടു ചെന്നു കാണാറുണ്ടോ അവർ എന്ന കാര്യം എനിക്കറിഞ്ഞുകൂടാ.

☆ ☆ ☆

സ്ത്രീകളെക്കുറിച്ച് സായ്പന്മാരുടെ നേരമ്പോക്കുകൾ:-

1) രണ്ടു തരത്തിലുള്ള സ്ത്രീകളുണ്ട് ലോകത്ത്. ഒന്ന്: പുരുഷന്മാർ സ്വപ്നത്തിൽ കാണുന്നവർ. രണ്ട്: പുരുഷന്മാർ വിവാഹം കഴിക്കുന്നവർ.
2) ലോകത്ത് ചീത്തയായ ഒരു സ്ത്രീയേയുള്ളു. ഓരോ ഭർത്താവും വിചാരിക്കുന്നത് അവൾ തന്റെ ഭാര്യയാണെന്നാണ്.
3) ഭാര്യ കാലത്തുണർന്നാലുടനെ ചെയ്യുന്നത് അവളുടെ നാക്കിന്റെ മൂർച്ച കൂട്ടുക എന്നതാണ്.
4) ഒറ്റയ്ക്കു കഴിയണം എന്നു പുരുഷന് ആഗ്രഹമുണ്ടാക്കുന്ന ഒരേയൊരു സ്ത്രീ അയാളുടെ ഭാര്യയാണ്.
5) പുരുഷന്മാർക്കു സ്ത്രീകളെക്കുറിച്ച് എല്ലാമറിയാം. പക്ഷേ സ്വന്തം ഭാര്യയെക്കുറിച്ച് ഒന്നുമറിഞ്ഞുകൂടാ.
6) ഓരോ പുരുഷനും ഭാര്യ വേണം. അവൾ സ്വന്തം ഭാര്യയാണെങ്കിൽ നന്ന്.

## സഹിച്ചേ പറ്റൂ

"**കോ**യിപ്പണ്ടാല നമ്മെക്കറിനമിഹ പിടിച്ചെന്തിനായ് മാന്തിടുന്നു?" കേരളവർമ്മയുടെ വിരൂപമായ ശാകുന്തളം തർജ്ജമകണ്ട് സരസനായ ഒരു കവി 'ശാകുന്തള'ത്തെക്കൊണ്ടു ചോദിപ്പിച്ചതാണിത്. ഔപചാരികമായി മഹാകവിയെന്നു വിശേഷിപ്പിക്കപ്പെടുന്ന ശ്രീ. അക്കിത്തം എന്തിന് 'പ്രദക്ഷിണം' എന്ന കാവ്യം രചിച്ച് പാവപ്പെട്ട കേരളീയരെ മാന്തുന്നു എന്ന് എനിക്കു ചോദിക്കാതിരിക്കാൻ വയ്യ.

"കൃഷ്ണാ, വൈഷ്ണവർ മാത്രമല്ലിവിടെ വ—
ന്നെത്തുന്നിതാ, ശൈവരും
തൃഷ്ണാക്രാന്തദൃക്ഷതന്നുപരി ഭ—
സ്മാചർത്തി പുണ്ഡ്രത്തോടെ,
ഉഷ്ണീഷങ്ങളഴിഞ്ഞു വേർപ്പുകിനിയും
ശീർഷത്തോടെ തൽകൃപാ—
ശ്ളക്ഷ്ണാപാംഗർ അഭംഗനാമമധുരോ—
ന്മേഷോച്ചലൽകണ്ഠരായ്.
ഭൂഖണ്ഡാന്തര നിർഗതാചിരമതോൽ—
ബോധങ്ങൾപോലും സ്വയം
രേഖാമൂലമിരിപ്പു നിൻതിരുനട—
ത്തട്ടിൽത്തുലാഭാരമായ്;
പാഖണ്ഡോദ്ധതയുക്തി കൂടിയുമിതാ,
നാരായണീയപ്രഥാ—
മൗഖര്യത്തിലലിഞ്ഞുനിന്നു തൊഴുകൈ—
യായിബ്ഭവിപ്പൂ ദ്രുതം!"

'എട്ടടിച്ചേര'യ്ക്കൊത്ത വൃത്തത്തിൽ രചിച്ചുവിട്ട ഈ കാവ്യസാഹസികം കവിതയല്ല, പദ്യവുമല്ല. വെറും നാല്ക്കാലിയാണ്.

വരാപ്പുഴ പാവന വീട്ടിന്റെ തൊട്ടടുത്തുള്ള വേമ്പനാട്ടുകായലിന്റെ തീരത്ത് സായാഹ്നവേളയിൽ ഞാൻ നില്ക്കുകയായിരുന്നു. അകലെയായി ബോട്ടുകൾ പോകുന്നു എറണാകുളത്തേക്ക്. പെട്ടെന്ന് ഒരു ബാലിക എവിടെ നിന്നോ അവിടെയെത്തി. അവൾ രണ്ടു വിരലുകൾക്കിടയിൽ ഒരു പനിനീർപ്പൂവച്ച് കൂട്ടിപ്പിടിച്ചിരിക്കുന്നു. കരയ്ക്കടുത്തുകിടന്ന ഒരു കൊതുമ്പുവള്ളം ഒറ്റക്കൈകൊണ്ടു തള്ളി കായലിലേക്ക് ഇറക്കി അതിൽ കയറി. തുഴഞ്ഞുപോയി അവൾ. പനിനീർപ്പൂവ് കൈയിലെടുത്തു നമ്മുടെ മുൻപിൽ പെട്ടെന്നു പ്രത്യക്ഷയായ ചങ്ങമ്പുഴക്കവിത എന്ന സുന്ദരിപ്പെണ്ണ് തുഴഞ്ഞുപോയിട്ടു കാലമേറെയായി. പിന്നീട് എല്ലാം ശൂന്യം. വല്ലപ്പോഴും കേൾക്കുന്നതു 'റെട്ടറിക്കി'ന്റെ മേഘനിർഘോഷം മാത്രം. നമ്മുടെ സമ്മതം കൂടാതെയാണ് ഇടിയുണ്ടാകുന്നത്. അത് സഹിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല.

"**പ**നിനീർപ്പൂവ് കൈയിലെടുത്തു നമ്മുടെ മുൻപിൽ പെട്ടെന്നു പ്രത്യക്ഷയായ ചങ്ങമ്പുഴക്കവിത എന്ന സുന്ദരിപ്പെണ്ണ് തുഴഞ്ഞു പോയിട്ടു കാലമേറെയായി. പിന്നീട് എല്ലാം ശൂന്യം. വല്ലപ്പോഴും കേൾക്കുന്നതു 'റെട്ടറിക്കി'ന്റെ മേഘനിർഘോഷം മാത്രം. നമ്മുടെ സമ്മതംകൂടാതെയാണ് ഇടിയുണ്ടാകുന്നത്. അതു സഹിക്കുകയല്ലാതെ വേറെ മാർഗ്ഗമില്ല.

## അന്യതയുടെ ബോധം

**നാ**ട്ടിൽനിന്നു മൂവായിരം കിലോമീറ്റർ അകലെ താമസിക്കുന്ന ഒരു മലയാളി കുടുംബം. അവിടെ ലഹള. ലഹളയുടെ ഫലമായ 'കേർഫ്യൂ' (curfew). പാലില്ല, പാല്പൊടിയില്ല. കുഞ്ഞു മരിക്കാൻ പോകുന്നു. അതേസമയം മോന് കൈത്തോക്കു വേണം പക്ഷിക്കുഞ്ഞിനെ വെടിവച്ചിടാൻ. കേർഫ്യൂ ആണെങ്കിലും പാലന്വേഷിച്ചു പോയ ഗൃഹനായകൻ അതു കിട്ടാതെ തിരിച്ചെത്തുന്നു. എന്നാൽ തോക്കെങ്കിലുമിരിക്കട്ടെ എന്നു തീരുമാനിച്ച് അതു വാങ്ങിക്കൊണ്ടാണ് അയാളുടെ മടക്കയാത്ര. സമുദായത്തിലെ അക്രമവാസനയെ പ്രതിരൂപാത്മകമായി ചിത്രീകരിക്കുകയാണ് വത്സലൻ വാതുശ്ശേരി 'പുതിയ കളിക്കോപ്പുകൾ' എന്ന കഥയിൽ

**കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്നവർ പാടേ വർജ്ജിക്കേണ്ടതാണ് 'അലിഗറി'. വസ്തുനിഷ്ഠവും അന്യോന്യബന്ധവുമുള്ള ലോകത്തെ അലിഗറി നശിപ്പിക്കുന്നു. അതു വായനക്കാരന് അന്യതയുടെ ബോധമുളവാക്കുന്നു. പറയേണ്ടത് സ്പഷ്ടമായി പറയൂ.**



കാഫ്ക

**കേരളത്തിൽ കടലാസ്സിനു ക്ഷാമമില്ല. ഒരുകാലത്തും അതുണ്ടായിരുന്നില്ല താനും. ക്ഷാമമുണ്ടായിരുന്നെങ്കിൽ മുട്ടത്തു വർക്കിയുടെ അമ്പതോളം പൈങ്കിളി നോവലുകൾ ഉണ്ടാകുമായിരുന്നോ? വിലാസിനിയുടെ 'അവകാശികൾ' മഷിപുരണ്ടു വരുമായിരുന്നോ?**

(ദേശാഭിമാനി വാരിക) നാട്ടിലെ ഭീതിദമായ അന്തരീക്ഷം സൃഷ്ടിക്കാൻ കഥാകാരനു കഴിഞ്ഞിട്ടുണ്ട്. കഥ പറയാനും അദ്ദേഹത്തിനറിയാം. പാലില്ലാതെ മരിക്കാൻ പോകുന്ന ശിശുവിൻെറ അവസ്ഥ അനുവാചകഹൃദയത്തെ സ്പർശിക്കും. എങ്കിലും ഒരാൻറി ക്ളൈമാക്സിൽ എത്തിനില്ക്കുന്ന ഈ കഥയ്ക്കു കലാത്മകതയില്ല. മാത്രമല്ല. അതിൻെറ ലാക്ഷണിക സ്വഭാവവും എനിക്കിഷ്ടമായില്ല. കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്നവർ പാടേ വർജ്ജിക്കേണ്ടതാണ് 'അലിഗറി'. വസ്തുനിഷ്ഠവും അന്യോന്യബന്ധവുമുള്ള ലോകത്തെ അലിഗറി നശിപ്പിക്കുന്നു. അത് വായനക്കാരന് അന്യതയുടെ ബോധമുളവാക്കുന്നു. പറയേണ്ടത് സ്പഷ്ടമായി പറയൂ. Workers of all countries unite. *You have nothing to lose but your chains* എന്ന വാക്യങ്ങൾക്ക് എന്തൊരു ശക്തിയാണ്! കമ്മ്യൂണിസത്തിൽ വിശ്വസിക്കാത്തവരും അതുകേട്ട് അദ്ഭുതപ്പെടും.

☆ ☆ ☆

അപ്പോൾ കാഫ്കയുടെ അലിഗറികളോ എന്ന ചോദ്യമുണ്ടാകാം. സാമൂഹികവും പുരാവൃത്തവിഷയകവും (historical) ആയ യാഥാർത്ഥ്യത്തെ നിഷേധിക്കുന്ന ആ നോവലുകൾക്കു ന്യൂനതയുണ്ടെന്നാണ് ലൂക്കാച്ചിൻെറ മതം.

## നിരീക്ഷണങ്ങൾ

**കേ**രളത്തിൽ കടലാസ്സിനു ക്ഷാമമില്ല. ഒരുകാലത്തും അതുണ്ടായിരുന്നില്ലതാനും. ക്ഷാമമുണ്ടായിരുന്നെങ്കിൽ മുട്ടത്തുവർക്കിയുടെ അമ്പതോളം പൈങ്കിളി നോവലുകൾ ഉണ്ടാകുമായിരുന്നോ? വിലാസിനിയുടെ 'അവകാശികൾ' മഷിപുരണ്ട് വരുമായിരുന്നോ? ഒറ്റശ്വാസത്തിൽ വർക്കിയെന്നും വിലാസിനിയെന്നും പറഞ്ഞത് വിലാസിനിയെ ആക്ഷേപിക്കാനല്ല. അദ്ദേഹത്തോടു എനിക്കു ബഹുമാനമുണ്ട്. മുട്ടത്തുവർക്കിയോട് സ്നേഹവും.

2. ട്രോഡ്സ്കി കലയെ രാഷ്ട്രവ്യവഹാരത്തിൽനിന്ന് ഒഴിച്ചുനിറുത്തി. Literary Culture—സാഹിത്യസംസ്കാരം—വേറെ, Communist Culture—കമ്മ്യൂണിസ്റ്റ് സംസ്കാരം വേറെ—എന്നായിരുന്നു അദ്ദേഹത്തിൻെറ വാദം. മനസ്സിൻെറ സമ്മതം കൂടാതെ എഞ്ചിനീയർക്ക് ഒരു യന്ത്രം നിർമ്മിക്കാം. അതു പ്രയോജനപ്പെടുകയും ചെയ്യും. പക്ഷേ കവിക്കു വിമുഖതയോടെ കാവ്യം രചിക്കാൻ കഴിയില്ല. ആർജ്ജവമാണ് കലയുടെ കാതലായ അംശമെന്നു ട്രോഡ്സ്കി ചൂണ്ടിക്കാണിച്ചു.

3. "കൃഷ്ണൻ നായർ ചങ്ങമ്പുഴത്തൊപ്പി ഉണ്ടാക്കിവച്ചിട്ട് അത് എല്ലാവരുടെയും തലയ്ക്കു ചേരുന്നോ എന്നു നോക്കുന്നു." ഇതുപറഞ്ഞത് അഭിവന്ദ്യനായ എൻ.വി. കൃഷ്ണവാരിയരാണ്. അദ്ദേഹം പറഞ്ഞത് അത്രകണ്ടു ശരിയല്ല. കൃഷ്ണവാരിയരുടെ പല കാവ്യങ്ങളെയും കൃഷ്ണൻനായർ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. ഒരു ഉദാ: 'ആനവാൽ'. പിന്നെ എൻ.വി. പറഞ്ഞതിൽ സത്യമില്ലാതില്ല, താത്ത്വികമായി നോക്കുമ്പോൾ. പണ്ടു ചൈനയിൽ വിവാഹം കഴിഞ്ഞു വീട്ടിലെത്തിയ വധുവിനെ വരൻ വളരെനേരം കഴുത്തിൽ ചുംബിച്ചുകൊണ്ടിരുന്നു. അവൾ താഴെ വീണു മരിച്ചു. പോസ്റ്റ്മോർട്ടം പരിശോധന നടത്തിയപ്പോൾ ഹൃദയം വികാരാധിക്യംകൊണ്ട് കൂടുതൽ സ്പന്ദിച്ചതുകൊണ്ടാണ് അതു നിന്നുപോയതെന്നു കണ്ടുപിടിച്ചു. ഒരു കവിയുടെ കവിതയിൽത്തന്നെ എല്ലാക്കാലവും അഭിരമിച്ചാൽ ആ കവിതതന്നെ മരിച്ചുപോകും.

## ഫ്യൂന്തസിൻെറ നോവൽ

**മെ**ക്സിക്കൻ നോവലിസ്റ്റ് കാർലോസ് ഫ്യൂന്തസ് ഒരിക്കൽ പറഞ്ഞു: "ഞാൻ സ്പാനിഷിലാണ് സ്വപ്നം കാണുന്നത്. പ്രേമിക്കുന്നതും സ്പാനിഷിൽ. ഇതെനിക്കു ചിലപ്പോൾ വല്ലാത്ത കുഴപ്പം ഉണ്ടാക്കിയിട്ടുണ്ട്. പക്ഷേ എനിക്കതു സ്പാനിഷിലേ ഒക്കുകയുള്ളൂ. മറ്റു ഭാഷകളിലൂടെയുള്ള അപമാനനങ്ങൾ എനിക്കൊന്നുമല്ല. എന്നാൽ സ്പാനിഷിലൂടെയുള്ള അപമാനനം എന്നെ ചാടിക്കും. എനിക്ക് ഈ ഉഷ്ണകാലത്തുണ്ടായ വിചിത്രമായ ഒരനുഭവം നിങ്ങളോടു പറയട്ടെ. അംബ്രോസ് ബീർസിൻെറ (Ambrose Bierce) പരാക്രമങ്ങളെക്കുറിച്ച് ഞാനൊരു കൊച്ചു നോവൽ എഴുതുകയായിരുന്നു. പാഞ്ചോ ബീയായുടെ (Pancho Villa) സൈന്യത്തോടൊരുമിച്ചു ചേരാനായി വിപ്ളവകാലത്തു ബീർസ് മെക്സിക്കോയിലേക്കു പോയി. ബീർസിൻെറ ശബ്ദം തന്നെയായിരിക്കണമെന്നത് എനിക്കൊരു പ്രശ്നമായി. അതു സ്പാനിഷിൽ കൊണ്ടുവരാൻ വലിയ പ്രയാസവും. ബീർസിൻെറ കഥകളിൽ കേൾക്കുന്ന ശബ്ദം ബീർസിനെക്കൊണ്ട് പുറപ്പെടുവിക്കണം എന്നു ഞാൻ കരുതി. അതുകൊണ്ട് ഞാൻ ആ കൊച്ചു നോവൽ ഇംഗ്ളീഷിൽ എഴുതി. അത് ഭയജനകമായ ഒരനുഭവമായി എനിക്ക്. ഞാൻ ഇംഗ്ളീഷിൽ എഴുതിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു മിസ്റ്റർ ഫോക്നർ മേശയ്ക്കടിയിൽ നിന്ന് "ആ, ആ, അതൊക്കുകയില്ല" എന്നു പറയും. മിസ്റ്റർ മെൽവാൽ കതകിനു പിറകിൽനിന്നു വന്നു പറയും "അതു ചെയ്യാൻ സാദ്ധ്യമല്ല, അതു ചെയ്യാൻ സാദ്ധ്യമല്ല" എന്ന്.

ഇങ്ങനെ ഫ്യൂന്തസ് എഴുതിയ നോവലാണ് The Old Gringo. (പക്ഷേ നോവൽ Margaret Sayers Peden-ഉം ഗ്രന്ഥകാരനും ചേർന്നു തർജ്ജമ ചെയ്തതാണെന്ന് അതിൽ കാണുന്നു. Picador Books. £ 3 = 99. Gringo = Yankee Foreigner, വടക്കേയമേരിക്കാക്കാരൻ)


കാർലോസ് ഫ്യൂന്തസ്



പതിനേഴു കൊല്ലത്തെ വിചിന്തനത്തിനുശേഷമാണ് ഫ്യൂന്തസ് ഈ നോവൽ എഴുതിയത്. മെക്സിക്കൻ വിപ്ളവത്തിൽ പങ്കെടുക്കാൻ എത്തിയ ബീർസ് വിസ്മയജനകമായ വിധത്തിൽ അപ്രത്യക്ഷനാകുന്നു. ആ സംഭവത്തെ അവലംബിച്ചുകൊണ്ട് രചിക്കപ്പെട്ട ഈ നോവൽ നന്നായിട്ടുണ്ടെങ്കിലും ജനപ്രീതി നേടുകില്ല. ആവിഷ്കരണ രീതിയിലും സംഭവ സന്നിവേശത്തിലും അതു നവീനത പുലർത്തുന്നുണ്ടെങ്കിലും ഒട്ടൊക്കെ ദുർഗ്രഹമാണ്. ഫ്യൂന്തസിൻെറ എല്ലാ നോവലുകൾക്കും ഈ ദോഷമുണ്ടുതാനും.

മെക്സിക്കോയിൽ എത്തുന്ന ബീർസ് നടന്നു നടന്ന് ജനതയെ മനസ്സിലാക്കുന്നു. താൻ ആരാണെന്നു മനസ്സിലാക്കുന്നു. ആ ഗ്രഹിക്കലിലൂടെ അമേരിക്കൻ സംസ്കാരവും മെക്സിക്കൻ സംസ്കാരവും എന്തെന്തു സവിശേഷതകൾ ആവഹിക്കുന്നുവെന്നു അദ്ദേഹമറിയുന്നു; വായനക്കാരും അറിയുന്നു. അതിനാൽ മെക്സിക്കോയിലുള്ളവരെയും അമേരിക്കയിലുള്ളവരെയും ആഹ്ളാദിപ്പിക്കുന്ന മട്ടിൽ നമ്മളെ ഇത് ആഹ്ളാദിപ്പിച്ചെന്നു വരില്ല. നോബൽ സമ്മാനത്തിനുവേണ്ടിയുള്ള ഷോർട് ലിസ്റ്റിൽ ഫ്യൂന്തസുംകൂടി ഉണ്ടായിരുന്നത്രേ. പാസ്സിനു സമ്മാനം നൽകി ഇഡ്ഡിമാർ വിവേകമുള്ള വരാണെന്നു തെളിയിച്ചു.

## ഷൗക്കത്ത് ഉസ്മാൻ

**വ**ർഷം ഓർമ്മയില്ല. എന്തായാലും പത്തു കൊല്ലത്തിൽ കുറയുകയില്ല. Illustrated Weekly-യിൽ, ബംഗ്ളാദേശിലെ സാഹിത്യകാരനായ ഷൗക്കത്ത് ഉസ്മാൻെറ അന്യാദൃശമായ ഒരു ചെറുകഥ അച്ചടിച്ചുവന്നു. അതു വായിച്ച നാൾമുതൽ ഞാൻ അനുഗൃഹീതനായ ഈ സാഹിത്യകാരൻെറ മറ്റു രചനകൾ അന്വേഷിക്കുകയായിരുന്നു. ഒന്നും കിട്ടിയില്ല. ഇപ്പോൾ അദ്ദേഹത്തിൻെറ 'God's Adversary'—ഈശ്വരൻെറ പ്രതിയോഗി—എന്ന ചെറുകഥ ഇലസ്ട്രെയ്റ്റഡ് വീക്ക്ലിയിൽ വന്നിരിക്കുന്നു. ഞാനതു വായിച്ചു; അതിൻെറ മാന്ത്രിക ശക്തിക്കു വിധേയനാവുകയും ചെയ്തു. ബുദ്ധിശാലിയും അതേസമയം 'എക്സെൻട്രിക്കു'മായ (കേന്ദ്രം തെറ്റിയ മാനസികനിലയുള്ള) ഒരു ബാലൻെറ കഥയാണത്. പക്ഷേ അവൻെറ അനിയത മാനസികനില രോഗത്തിൻെറ ഫലമല്ല. തത്ത്വചിന്തയിൽനിന്ന് ഉദ്ഭവിച്ചതാണത്. ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ മനുഷ്യനും സർവവ്യാപിയാണ് എന്നാണ് അവൻെറ വാദം. മനുഷ്യനു രൂപമുള്ളതുകൊണ്ട് കാലത്തിൻെറയും സ്ഥലത്തിൻെറയും യാഥാർത്ഥ്യത്തിന് അവൻ വിധേയനാണെന്ന് വലിയ വിദ്യാഭ്യാസമില്ലാത്ത അമ്മാവൻ പറഞ്ഞുകൊടുത്തിട്ടും അവനു വിശ്വാസിക്കാനാവുന്നില്ല. തേറ്റയുള്ള പന്നിയുടെ മുൻപിൽ ഇരച്ചുകയറി അതിൻെറ ആക്രമണത്തിനു ഇരയായി അവൻ മരിച്ചു. മനുഷ്യൻ സർവവ്യാപിയാണെന്നു വിശ്വസിച്ച അവൻ അമ്മാവൻെറ സ്മരണയിൽ സർവവ്യാപിയായി നിന്നു. ധൈഷണികങ്ങളായ അഭ്യൂഹങ്ങൾ എത്ര വിലപ്പെട്ടതാണെങ്കിലും ദുരന്തത്തിലേക്കു നമ്മളെ നയിക്കുമെന്ന് കലാചാതുര്യത്തോടെ നമ്മളെ ബോധപ്പെടുത്തുന്ന ഇക്കഥ പത്രാധിപർ കഥയുടെ മുകളിൽ അച്ചടിച്ചു ചേർത്തതുപോലെ അസാധാരണംതന്നെ.

## അതിസുന്ദരങ്ങളായ വരികൾ

1) Daffodils
That come before the Swallow dares and take
The windes of March with beauty
(ഷെയ്ക്സ്പിയർ)

2) The moon shines bright. In such a night as this,
When the sweet wind did gently kiss the trees
And they did make no noise
-in such a night
Troilus, methinks, mounted the Trojan walls,
And sighted his soul toward the Grecian tents
Where Cressid lay that night
(ഷെയ്ക്സ്പിയർ)

3) താമരപ്പൂമാലപോലാം കൈകങ്കണ .
സ്തോമം കിലുങ്ങുമാറൊന്നുയർത്തി,
തൂവിരൽച്ചെന്തളിർപ്പൊൻമണി മോതിര-
ശ്രീവിരിച്ചീടിന പാണിയാലേ
തെല്ലഴഞ്ഞുള്ള വാർകൂന്തൽ തിരുകിക്കൊ
ണ്ടുല്ലസൽ സുസ്മിതമോതി തന്വി.
(വള്ളത്തോൾ)

നിശ്ചയം സ്നേഹിക്കാനാവുമെനിക്കൊരു
കൊച്ചനുജത്തിയെപ്പോലെ നിന്നെ
(ചങ്ങമ്പുഴ)

അഴലിൻെറ തൂവെള്ളിക്കിണ്ണമെല്ലാ-
മഴലുനിറഞ്ഞവയായിരുന്നു.
(ഇടപ്പള്ളി)

ശക്യമംഗുലി ഭിരുദ്ധൃതൈരധഃ
ശാഖിനാം പതിത പുഷ്പ പേശലൈഃ
പത്രജർജ്ജര ശശിപ്രഭാ ലവൈ
രേഭിരുത്കചയിതും തവാളകാഃ
(കാളിദാസൻ)

(മരങ്ങളുടെ ചുവട്ടിൽ വീണുകിടക്കുന്ന ഭംഗിയാർന്ന പൂക്കളെപ്പോലെ, ഇലകളെക്കൊണ്ടു ചിതറിയ ഈ നിലാവിൻ നുറുങ്ങുകളെ വിരൽകൊണ്ടെടുത്തു നിൻെറ കുറുനിരകളെ അണിയിക്കാൻ പറ്റും.)

☆ ☆ ☆

പ്രൊഫസർ ജോസഫ് മുണ്ടശ്ശേരിയും കവി വെണ്ണിക്കുളം ഗോപാലക്കുറുപ്പും ഒരു സമ്മേളനത്തിലെ പ്രഭാഷകർ. നിരൂപകനായ മുണ്ടശ്ശേരിക്കു കവിയായ വെണ്ണിക്കുളത്തിനെ ബഹുമാനമില്ല. (വെണ്ണിക്കുളത്തിനെ മാത്രമല്ല, പി. കുഞ്ഞിരാമൻ നായരെയും അദ്ദേഹത്തിന് അംഗീകരിക്കാൻ കഴിഞ്ഞില്ല. കുഞ്ഞിരാമൻ നായരെ പുച്ഛിച്ചു മുണ്ടശ്ശേരി എന്നോടു സംസാരിച്ചിട്ടുണ്ട്.) പ്രഭാഷണത്തിനിടയിൽ വെണ്ണിക്കുളം ഇങ്ങനെ പറഞ്ഞു:- "മുണ്ടശ്ശേരി കന്യാകുമാരി തൊട്ടു ഗോകർണ്ണംവരെ കുമാരനാശാൻെറ കവിതയെക്കുറിച്ചു പ്രശംസയുതിർത്തിട്ടും കേരളീയർക്കു ആശാൻ കവിതയോടുള്ള മതിപ്പ് കുറഞ്ഞിട്ടില്ല."


വെണ്ണിക്കുളം

**മനസ്സിൻെറ സമ്മതം കൂടാതെ എൻജിനീയർക്ക് ഒരു യന്ത്രം നിർമ്മിക്കാം. അതു പ്രയോജനപ്പെടുകയും ചെയ്യും. പക്ഷേ, കവിക്കു വിമുഖതയോടെ കാവ്യം രചിക്കാൻ കഴിയില്ല.**